# ശതാബ്ദി കൊണ്ടാടുന്ന കാതോലിക്കേറ്റിന്റെ കാലിക പ്രാധാന്യം

ഫാ. ഡോ. ജോസഫ് ചീരൻ
കെ. വി. മാമ്മൻ കോട്ടയ്ക്കൽ
ജോസ് കുര്യൻ പുളിയേരിൽ

പ്രസാധകർ:

**കോട്ടയ്ക്കൽ പബ്ളിഷേഴ്സ്**

പി. ബി. 10, മാങ്ങാനം, കോട്ടയം 686 018 കേരളം
ഫോൺ: 0481 – 2578936

(Malayalam)

---

**Sathabdhi Kondadunna Catholicatinte Kalika Pradhanyam**
(Church History)

by

**Fr. Dr. Joseph Cheeran**
**K. V. Mammen**
**Jose Kurian Puliyeril**

| | | |
|---|---|---|
| Publishers | : | Kottackal Publishers, P. B. 10,<br>Manganam<br>Kottayam - 686018<br>Phone: 0481 - 2578936 |
| First Published | : | May. 22, 2010 |
| Copy Right Reserved | | |
| Cover | : | Equations, Kottayam Mob: 94469 84669 |
| Typesetting & Printing | : | Sophia Print House, Kottayam Ph: 99471 20697 |

**Rs. 75/-**

# നമ്മുടെ കാതോലിക്കേറ്റിന് അനുപമസ്ഥാനം

## ഡോ. മാത്യൂസ് മാർ സേവേറിയോസ്

മാർത്തോമാ ശ്ലീഹായുടെ പിൻഗാമിത്വവും അപ്പോസ്തോലിക പിൻതുടർച്ചയും അവകാശപ്പെടുവാൻ അർഹതയുള്ള ഇൻഡ്യയിലെ ക്രൈസ്തവസഭയുടെ ദേശീയ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായി സ്ഥിതി ചെയ്യുന്ന വൈദിക മേലദ്ധ്യക്ഷസ്ഥാനമാണ് കാതോലിക്കേറ്റ്. മറ്റേതൊരു സഭയുടെയും മേലദ്ധ്യക്ഷനു പറയപ്പെടുന്ന 'പാത്രിയർക്കീസ്,' ആർച്ചുബിഷപ്പ്, പാപ്പാ തുടങ്ങിയ എല്ലാ സ്ഥാനനാമങ്ങളും സ്വയംശീർഷകത്വവും അപ്പോസ്തോലിക പിൻതുടർച്ചയുമുള്ള മലങ്കരയിലെ കാതോലിക്കേറ്റിൽ നിക്ഷിപ്തമാണ്. ആയതിനാൽ 'കാതോലിക്കാ' സ്ഥാനനാമത്തോട് പാത്രിയർക്കീസെന്നോ, ആർച്ചുബിഷപ്പെന്നോ, പാപ്പായെന്നോ ഒന്നും കൂട്ടിച്ചേർക്കേണ്ട ആവശ്യം ഇല്ല. കാതോലിക്കേറ്റിന്റെ ഈ അത്യുന്നത സഭാപദവിക്ക് വിട്ടുവീഴ്ച വരുത്തി അതിനെ ചെറുതാക്കി കാണിക്കേണ്ട ആവശ്യം മലങ്കര നസ്രാണികൾക്കില്ല. അപ്രകാരം ചെയ്താൽ അത് ഈ സഭയുടെ അപ്പോസ്തോലികത്വത്തെ ബലി കഴിക്കുന്നതിനു തുല്യമായിരിക്കും.



## അവതാരിക

# പാത്രിയർക്കീസിന് ഒരിക്കലും കീഴ്പ്പെട്ടിരുന്നില്ല

പൗരസ്ത്യ കാതോലിക്കേറ്റ് മലങ്കരയിൽ എത്തിയിട്ട് നൂറു വർഷം തികയാൻ പോകുന്നു. എന്തുകൊണ്ടോ അത് സ്ഥാപിച്ച നാൾമുതൽ വിവാദങ്ങളും അതിനെ പിൻതുടർന്നുകൊണ്ടിരുന്നു. 1912 മുതൽ 1958 വരെ മലങ്കരസഭയിലെ ഒരു വിഭാഗം അതിനെ അംഗീകരിക്കപോലും ചെയ്തിരുന്നില്ല. അതിനുശേഷം ഒരു ചുരുങ്ങിയ കാലഘട്ടം മാത്രം അതിന്റെ എല്ലാ പ്രൗഢിയോടും കാതോലിക്കേറ്റ് മലങ്കരയിൽ വിളങ്ങി നിന്നു. പിന്നീട് 1970 മുതൽ അധികാരത്തർക്കങ്ങൾ മൂലം വീണ്ടും പ്രശ്നങ്ങൾ തലപൊക്കുകയായിരുന്നു. ഇന്ന് പൗരസ്ത്യ കാതോലിക്കാ എന്ന നാമം അവകാശപ്പെടുന്ന രണ്ടു പേർ കൂടി രംഗത്തു വരികയും ചെയ്തിരിക്കുന്നു. ഇതെല്ലാം കണ്ടുനില്ക്കുന്ന ഒരാൾ സ്വാഭാവികമായും ചോദിച്ചേക്കാം, ഇവരിൽ ആരാണ് യഥാർത്ഥ കാതോലിക്കാ എന്ന്. സർവ്വോപരി 1912-ൽ മലങ്കരയിൽ സ്ഥാപിച്ചത് കാതോലിക്കേറ്റോ, മഫ്രിയാനേറ്റോ എന്നൊരു വിവാദം കൂടി ചില ചരിത്രകാരന്മാർ ഉയർത്തിയതോടെ സാധാരണജനങ്ങൾ ആകെ ആശയക്കുഴപ്പത്തിലായിട്ടുണ്ട്.

### അല്പം ചരിത്രം

പുരാതന റോമാസാമ്രാജ്യത്തിൽപെട്ട പ്രധാന പട്ടണങ്ങളിലെ ക്രൈസ്തവ മേലദ്ധ്യക്ഷന്മാർ പാത്രിയർക്കീസ് എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങിയപ്പോൾ റോമാ സാമ്രാജ്യത്തിനു പുറത്തുള്ള മേലദ്ധ്യക്ഷന്മാരെ വിളിച്ചിരുന്ന പേരാണ് കാതോലിക്കാ എന്നത്. അങ്ങിനെ പേർഷ്യൻ സാമ്രാജ്യത്തിലെ പ്രധാന പട്ടണമായ സെലൂക്യ ടെസിഫോണിലെ മേലദ്ധ്യക്ഷൻ കാതോലിക്കാ എന്ന് അറിയപ്പെടാൻ തുടങ്ങി. പേര് എന്തായിരുന്നാലും സുന്നഹദോസുകൾ രൂപംകൊടുത്ത കാനോനാകൾ ആണ് അധികാര പരിധികൾ നിശ്ചയിച്ചിരുന്നത്. യരുശലേം പാത്രിയർക്കീസിന്റെ കാര്യം ഒരു ഉത്തമ ഉദാഹരണമാണ്. കല്ക്കിദോൻ സുന്നഹദോസിൽ (എ.ഡി. 451) വച്ച് അദ്ദേഹത്തിന് പാത്രിയർക്കീസ് എന്ന പേരു ലഭിച്ചു എന്നല്ലാതെ ഭരണപരമായി കേസറിയായിലെ മെത്രാപ്പോലീത്തായ്ക്കു കീഴ്പ്പെട്ടിരിക്കണം എന്നായിരുന്നു സുന്നഹദോസ് നിശ്ചയം. ഇന്നിപ്പോൾ അർമ്മീനിയൻ സഭയിൽ, കോൺസ്റ്റാന്റിനോപ്പിളിലും, യരുശലേമിലും ഓരോ പാത്രിയർക്കീസ് ഉണ്ട്. എങ്കിലും അവർ രണ്ടു പേരും അർമ്മീനിയൻ സുപ്രീം കാതോലിക്കായ്ക്ക് കീഴ്പ്പെട്ടിരിക്കണം എന്നാണ്

ആ സഭയുടെ ഭരണക്രമം നിഷ്കർഷിക്കുന്നത്.

അപ്പോൾ ചരിത്രപരമായി നോക്കിയാൽ കാതോലിക്കാ എന്നോ പാത്രിയർക്കീസ് എന്നോ പേരുള്ളതുകൊണ്ടു മാത്രം പ്രത്യേകിച്ച് അധികാരങ്ങൾ സിദ്ധിക്കുന്നില്ല. ബന്ധപ്പെട്ട അധികാരകേന്ദ്രങ്ങൾ നൽകുന്ന അധികാര നിർവചനമാണ് ഓരോ സ്ഥാനിക്കും പരിധി നിശ്ചയിക്കുന്നത്.

ഏതായാലും 5-ാം നൂറ്റാണ്ടിന്റെ ആരംഭത്തോടെ സെലൂക്യ ടെസിഫോണിലെ ഭരണാധികാരി കാതോലിക്കാ എന്ന പേരിൽ അറിയപ്പെടാനും, അദ്ദേഹം പേർഷ്യൻ സഭയുടെ മേൽ ആധിപത്യം വഹിക്കുവാനും തുടങ്ങിയിരുന്നു. എ.ഡി. 410, 420, 424 എന്നീ വർഷങ്ങളിൽ കൂടിയ പേർഷ്യൻ സുന്നഹദോസുകളാണ് അദ്ദേഹത്തിന്റെ അധികാരപരിധി നിശ്ചയിച്ചത്. അന്ത്യോഖ്യൻ സഭയ്ക്ക് പേർഷ്യൻ സഭയുടെമേൽ യാതൊരധികാരവും ഈ കാലത്ത് ഉണ്ടായിരുന്നില്ല. അഞ്ചാം നൂറ്റാണ്ടിന്റെ അവസാനഘട്ടത്തിൽ പേർഷ്യൻ സഭയിൽ നെസ്തോറിയ വിശ്വാസം കടന്നുകൂടാനിടയായി. അതേസമയം തന്നെ അന്ത്യോഖ്യൻ സഭയിലെ ഒരു വിഭാഗം നെസ്തോറിയ വിശ്വാസത്തിന്റെ നേരെ എതിർദിശയിലേക്ക് നീങ്ങി, കല്ക്കിദോൻ വിശ്വാസത്തെ നിരാകരിച്ച്, ക്രിസ്തുവിൽ മനുഷ്യത്വവും ദൈവത്വവും കൂടിച്ചേരുന്ന ഒരു സ്വഭാവം മാത്രമേയുള്ളു എന്നു പഠിപ്പിക്കുവാൻ തുടങ്ങി. ഈ കല്ക്കിദോന്യേതരർ അന്ത്യോഖ്യയിൽ നിന്നു പേർഷ്യയിൽ വന്നു പ്രവർത്തിച്ചതിന്റെ ഫലമായി ഒരു കൂട്ടത്തെ തങ്ങളുടെ ചേരിയിൽ ചേർക്കുവാൻ അവർക്കു സാധിച്ചു. ആറാം നൂറ്റാണ്ടിൽ യാക്കോബ് ബുർദാനയുടെ കാലത്ത് ഇവർ ശക്തിയാർജ്ജിച്ചു. അങ്ങിനെ പേർഷ്യയിലെ ഔദ്യോഗിക പക്ഷത്തോട് (നെസ്തോറിയർ) വിഘടിച്ച് കല്ക്കിദോന്യേതരർ ആയിത്തീർന്ന പേർഷ്യൻ വിശ്വാസികൾക്കുവേണ്ടി, അന്തോഖ്യാ പാത്രിയർക്കീസ് 7-ാം നൂറ്റാണ്ടിൽ വാഴിച്ചുകൊടുത്ത ഉന്നതസ്ഥാനിയായിരുന്നു മഫ്രിയാന. തെഗ്രീസ് ആയിരുന്നു അദ്ദേഹത്തിന്റെ ആസ്ഥാനം. മഫ്രിയാനമാരിൽ പലരും സെല്യൂക്യയിലെ മെത്രാപ്പോലീത്തായുടെ പുരാതന നാമമായിരുന്ന കാതോലിക്കാ എന്ന തലക്കെട്ടും ഉപയോഗിച്ചിരുന്നു. ഈ കാലഘട്ടമായപ്പോഴേക്കും സെല്യൂക്യയിലെ നെസ്തോറിയൻ കാതോലിക്കാ, പാത്രിയർക്കീസ് എന്ന നാമം സ്വീകരിച്ചിരുന്നതിനാൽ കാതോലിക്കാ എന്ന പേര് മറ്റാരും എടുത്തിരുന്നുമില്ല.

സ്ഥാനനാമം ഏതായിരുന്നാലും, അന്ത്യോഖ്യാ പാത്രിയർക്കീസ് എന്നും തെഗ്രീസിലെ സ്ഥാനിയെ തന്റെ കീഴ്സ്ഥാനി ആയി മാത്രമേ കണ്ടിരുന്നുള്ളു എന്നു തോന്നുന്നു. മഫ്രിയാന എന്ന പേരെടുത്ത ഈ കാതോലിക്കായെ വാഴിക്കുമ്പോഴെല്ലാം, ആര് തിരഞ്ഞെടുക്കണം, ആരു വാഴിക്കണം എന്ന തർക്കം ഉണ്ടായിക്കൊണ്ടിരുന്നു. പല സുന്നഹദോ

സുകളും, പല തീരുമാനങ്ങളും ചെയ്തു എങ്കിലും അവയൊന്നും ഒരിക്കലും പൂർണ്ണമായി മാനിക്കപ്പെട്ടിരുന്നില്ല. പതിമൂന്നാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ശക്തനായ ബാർ എബ്രായ എന്ന മഫ്രിയാന കാതോലിക്കാ എന്ന പേരിൽ തന്നെയാണ് കൂടുതലും അറിയപ്പെട്ടിരുന്നത്. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പിടിയിൽ നിന്ന് ഈ സ്ഥാനത്തെ മോചിപ്പിക്കുവാൻ അങ്ങേയറ്റം ശ്രമിച്ച ആളുമാണ് അദ്ദേഹം. ബാർ എബ്രായ ഉപയോഗിച്ചിരുന്ന പേര് എന്തായിരുന്നാലും, സുന്നഹദോസ് നിശ്ചയങ്ങൾ എന്തായിരുന്നാലും ഈ സ്ഥാനത്തെ വിവാദങ്ങൾ എന്നും പിൻതുടർന്നിരുന്നു. പതിമൂന്നാം നൂറ്റാണ്ടിനുശേഷം മദ്ധ്യപൂർവ്വദേശങ്ങളിൽ ഇസ്ലാം ശക്തി പ്രാപിക്കുകയും, ക്രിസ്ത്യാനികളുടെ എണ്ണം വളരെ കുറയുകയും ചെയ്തു. അതോടൊപ്പം തെഗ്രീസിലെ മഫ്രിയാനേറ്റ് ശക്തി ക്ഷയിച്ച് നാമമാത്രമായി അവശേഷിക്കുന്ന സ്ഥിതിയിൽ എത്തി. അവസാനം അന്ത്യോഖ്യാ പാത്രിയർക്കീസ് തനിക്കിഷ്ടമുള്ളവർക്കു നല്കുന്ന ഒരു ആലങ്കാരിക സ്ഥാനമായി അത് അധഃപതിച്ചു. കോതമംഗലത്തു കബറടങ്ങിയിരിക്കുന്ന മാർ ബസേലിയോസ് ബാവാ അത്തരത്തിൽ ആലങ്കാരികമായി മഫ്രിയാന അഥവാ കാതോലിക്കാ എന്ന സ്ഥാനം വഹിച്ചിരുന്ന ഒരാളായിരുന്നിരിക്കണം. പത്തൊൻപതാം നൂറ്റാണ്ടോടെ ഈ സ്ഥാനം നിലച്ചുപോവുകയും ചെയ്തു.

അങ്ങനെ ചരിത്രപരമായി നോക്കുമ്പോൾ സെലൂക്യയിലെ കാതോലിക്കേറ്റും, തെഗ്രീസിലെ മഫ്രിയാനേറ്റും തികച്ചും വ്യത്യസ്തങ്ങളായ സാഹചര്യങ്ങളിൽ ഉണ്ടായവയും, അവയുടെ അധികാര അവകാശങ്ങൾ തികച്ചും വ്യത്യസ്തമായവയും ആണ് എന്നു പറയാം. ഇവയിൽ ഏതു സ്ഥാനമാണ് ഇൻഡ്യയിൽ സ്ഥാപിച്ചത്? അന്ത്യോഖ്യാ പാത്രിയർക്കീസിന് അല്പമെങ്കിലും സ്വാധീനവും, നിയന്ത്രണവും ഉണ്ടായിരുന്ന തെഗ്രീസിലെ മഫ്രിയാനേറ്റോ, അതോ ആദ്യം മുതൽ പൂർണ്ണ സ്വതന്ത്രമായിരുന്ന കാതോലിക്കേറ്റോ എന്ന ചോദ്യം ഇന്ന് ചില സഭാചരിത്രകാരന്മാർ ഉന്നയിക്കുവാൻ തുടങ്ങിയിരിക്കുന്നു. അതിന്റെ വിശകലനത്തിനായി അല്പം മലങ്കരസഭാ ചരിത്രം കൂടി പരിശോധിക്കാം.

## മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനമോ, പുനഃസ്ഥാപനമോ?

പത്തൊൻപതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് V-ന്റെ ഭരണകാലത്താണ് മലങ്കര സഭയിൽ ഒരു കാതോലിക്കേറ്റ് അല്ലെങ്കിൽ ഒരു മഫ്രിയാനേറ്റ് സ്ഥാപിക്കണമെന്ന ചിന്ത ശക്തമായത്. അതിനുവേണ്ടി അന്ത്യോഖ്യാ പാത്രിയർക്കീസുമായി എഴുത്തുകുത്തുകൾ നടത്തിയ പലരുണ്ട്. അതിൽ

പ്രാധാന്യമർഹിക്കുന്ന രണ്ടു പേരായിരുന്നു വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനും, കോനാട്ട് മാത്തൻ മല്പാനും. ഇവരുടെ ആദ്യ പരിശ്രമം പുലിക്കോട്ടിൽ തിരുമേനിയുടെ സേവനങ്ങളുടെ അംഗീകാരമായി അദ്ദേഹത്തിനു മാത്രം ബഹുമാന സൂചകമായി ഒരു പേരു നല്കുവാനായിരുന്നു. വട്ടശ്ശേരിൽ മല്പാൻ 1904 മീനം 17–ന് മാത്തൻ മല്പാന് അയച്ച ഒരു കത്തിൽ ഈ ആശയം വളരെ വ്യക്തമാണ്. ഭരണ സ്വാതന്ത്ര്യമുള്ള ഒരു മഫ്രിയാനേറ്റ് എന്ന ആശയം പിൽക്കാലത്താണ് വളർന്നു വന്നത്. നിരന്തരമായ അന്ത്യോഖ്യൻ പിടിവാശിയും, പീഡനങ്ങളുമാണ് ഇത്തരത്തിലുള്ള ചിന്ത വളരുന്നതിന് കാരണമായത്. 19–ാം നൂറ്റാണ്ടിൽ നിലച്ചുപോയ ആലങ്കാരിക സ്ഥാനനാമം പുലിക്കോട്ടിൽ തിരുമേനിക്ക് നല്കണം എന്നു മാത്രമേ ആദ്യം നമ്മുടെ നേതാക്കന്മാർ ചിന്തിച്ചിരുന്നുള്ളു.

അന്ത്യോഖ്യൻ അടിമത്തത്തിൽ നിന്ന് മോചനം പ്രാപിക്കുവാനുള്ള അവസാന കൈയായാണ് 1912–ൽ മലങ്കരയിൽ അബ്ദൽ മ്ശിഹാ പാത്രിയർക്കീസിനെ കൊണ്ടുവന്ന് കാതോലിക്കേറ്റ് സ്ഥാപിച്ചത്.

അന്ന് അത് സ്ഥാപിച്ച പിതാക്കന്മാർ അതിനെ എങ്ങനെ കണ്ടിരുന്നു എന്നു ചിന്തിക്കേണ്ടതുണ്ട്. 5–ാം നൂറ്റാണ്ടോടെ സെലൂക്യയിൽ രൂപം കൊണ്ട ഒരു സ്ഥാനം പിന്നീട് നെസ്തോറിയ വിശ്വാസികളുടെ ബാഹുല്യവും കടന്നാക്രമണവും നിമിത്തം 7–ാം നൂറ്റാണ്ടിൽ തെഗ്രീസിലേക്ക് മാറ്റപ്പെടുകയും പിന്നീട് ക്രമേണ ശക്തി ക്ഷയിച്ച് 19–ാം നൂറ്റാണ്ടിൽ നിലച്ചുപോവുകയും ചെയ്ത ഒരു സ്ഥാനം മലങ്കരയിൽ പുനഃസ്ഥാപിക്കുന്നു എന്നാണ് അവർ മനസ്സിലാക്കിയത്. ബാർ എബ്രായയുടെയും മറ്റും സഭാചരിത്രം മാത്രം പഠിച്ച് മനസ്സിലാക്കിയിരുന്ന അക്കാലത്തെ സഭാനേതാക്കൾ കാതോലിക്കായും മഫ്രിയാനയും രണ്ടു വ്യത്യസ്ത സ്ഥാനങ്ങളായി മനസ്സിലാക്കിയിരുന്നോ എന്നു തന്നെ സംശയമാണ്. അവർ മനസ്സിലാക്കിയത് എന്തായിരുന്നാലും മലങ്കരയിൽ സ്ഥാപിച്ച കാതോലിക്കായുടെ അധികാരപരിധി നിശ്ചയിച്ചത് അദ്ദേഹത്തിനു ലഭിച്ച പേരല്ല, പിന്നെയോ അദ്ദേഹത്തിനു ലഭിച്ച സ്ഥാത്തിക്കോനാണ്. അദ്ദേഹത്തിന് മൂറോൻ കൂദാശ ചെയ്യാനും, മെത്രാന്മാരെ വാഴിക്കാനുമുള്ള അവകാശവും അധികാരവും ലഭിച്ചത് അദ്ദേഹത്തിന്റെ പേരിൽനിന്നു മാത്രമല്ല, ആ അധികാരങ്ങൾ കല്പന മുഖാന്തരം നല്കപ്പെട്ടതിനാലും മറ്റു മെത്രാപ്പോലീത്തന്മാർ അവ അംഗീകരിച്ചതിനാലുമാണ്. ഒരു കാതോലിക്കാ കാലം ചെയ്യുമ്പോൾ അടുത്തയാളെ വാഴിക്കുവാനുള്ള അധികാരവും ആദ്യം മുതൽ തന്നെ സഭയ്ക്കു ലഭിക്കുകയും ചെയ്തു. മലങ്കരസഭയിലെ കാതോലിക്കേറ്റ് ഒരിക്കലും അന്ത്യോഖ്യാ പാത്രിയർക്കീസിന് കീഴ്പ്പെട്ടിരുന്നില്ല. ഒരു പാത്രിയർക്കീസാണ് ആദ്യം കാതോലിക്കായെ

വാഴിച്ചത് എന്നല്ലാതെ അതിനുശേഷം ഒരു ഭരണകാര്യത്തിലും അദ്ദേഹം ഇടപെട്ടില്ല. കാതോലിക്കാ ഒരിക്കലും ഒരു കീഴ്സ്ഥാനി എന്ന നിലയിൽ തരംതാണു പോയിരുന്നില്ല. പേരിൽ നിന്നു മാത്രം അധികാരങ്ങൾ സിദ്ധിക്കുമായിരുന്നെങ്കിൽ അർമ്മീനിയൻ സഭയിലെ രണ്ടു പാത്രിയർക്കീസന്മാർക്കും ഈ അധികാരങ്ങൾ ലഭിക്കണമായിരുന്നു.

അങ്ങിനെ ചിന്തിക്കുമ്പോൾ സെലൂക്യയിലെ കാതോലിക്കേറ്റ് ആണോ തെഗ്രീസിലെ മഫ്രിയാനേറ്റ് ആണോ മലങ്കരയിൽ സ്ഥാപിക്കപ്പെട്ടത് എന്ന ചോദ്യത്തിന് വലിയ പ്രസക്തി ഇല്ലാതാകുന്നു. ഏതു സ്ഥാനമായാലും മലങ്കരസഭയിലെ കാതോലിക്കായുടെ അധികാര അവകാശങ്ങൾ 1912-ൽ അദ്ദേഹത്തിനു ലഭിച്ച സ്ഥാത്തിക്കോനിലും പിന്നീട് 1934-ലെ ഭരണഘടനയിലും വളരെ വ്യക്തമാക്കിയിട്ടുണ്ട്. കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും അധികാരങ്ങൾ ഒരാളിൽ തന്നെ നിക്ഷിപ്തമായിരിക്കുന്ന ഭരണക്രമമാണ് 1934 മുതൽ നിലവിൽ ഉള്ളത്. 1912-ൽ ഇവിടെ ഉണ്ടായത് ഏതു സ്ഥാനമാണെന്നു ഏതെങ്കിലും ചരിത്രകാരന്മാർ സ്ഥാപിച്ചാലും അതിന്റെ അധികാരങ്ങൾക്ക് ഇന്ന് ഒരു കോട്ടവും സംഭവിക്കയില്ല. അപ്പോൾ അത്തരത്തിലുള്ള ഒരു വിവാദം പണ്ഡിതന്മാരുടെ തലത്തിൽ ചർച്ച ചെയ്യാമെന്നല്ലാതെ സഭാജീവിതത്തിലോ സഭയുടെ അധികാരാവകാശങ്ങൾക്കോ അത് യാതൊരു വ്യതിയാനവും വരുത്തുകയില്ല. വാദപ്രതിവാദങ്ങൾ പണ്ഡിതന്മാരുടെ തലത്തിൽ നടക്കട്ടെ. സാധാരണ വിശ്വാസിയെ അത് ബാധിക്കേണ്ട ആവശ്യമില്ല.

1912-ൽ നടന്നത് കാതോലിക്കേറ്റ് സ്ഥാപനമാണോ, പുനഃസ്ഥാപനമാണോ എന്ന ചർച്ചയ്ക്കും ഒരു പരിധിക്കപ്പുറം പ്രാധാന്യമുണ്ടെന്നു തോന്നുന്നില്ല. ഒരു സ്ഥാനം പുനഃസ്ഥാപിച്ചു എന്നു പറയുമ്പോൾ അത് നേരത്തെ ഉണ്ടായിരുന്നു എന്നു വ്യക്തമാണ് - പുതുതായി ഉണ്ടായതല്ല. അങ്ങിനെയെങ്കിൽ ആദ്യം സ്ഥാപിച്ചപ്പോൾ ഉണ്ടായിരുന്ന അധികാര അവകാശങ്ങൾ എല്ലാം അതേപടി നിലനിർത്തേണ്ടി വരില്ലേ എന്നതാണ് ചിലരുടെ ആശങ്ക. പക്ഷേ, ഗഹനമായി ചിന്തിച്ചാൽ ഇങ്ങനെ ഒരു ആശങ്കയുടെ ആവശ്യമുണ്ടോ? പണ്ട് നിലനിന്നിരുന്ന ഒരു സ്ഥാനം അസ്തമിച്ചുപോയശേഷം വേറൊരു കാലത്തും ചുറ്റുപാടിലും വ്യത്യസ്തമായ സാമൂഹ്യ സാഹചര്യത്തിലും അതിനെ പറിച്ചുനടുമ്പോൾ പഴയ ക്രമീകരണങ്ങൾ തന്നെ നിലനിർത്തണമെന്ന് നിർബന്ധമുണ്ടോ? പഴയ സ്ഥാനവുമായി ചില ബന്ധങ്ങൾ ഉണ്ടാവേണ്ടത് ആവശ്യമാണ്. എങ്കിൽ മാത്രമേ പിൻതുടർച്ച അവകാശപ്പെടാനാവൂ. അതിനായി മലങ്കരസഭയുടെ ഭരണഘടനയിൽ ഹൂദായ കാനോന് സ്ഥാനം നൽകിയിട്ടുണ്ട്. അതിൽ കാതോലിക്കേറ്റിനെക്കുറിച്ചും മഫ്രിയാനേറ്റിനേക്കുറിച്ചും പറയുന്ന കാര്യങ്ങൾ ഇന്നും സഭ അനുസരിക്കുന്നുമുണ്ട്. അതേസമയം പുതിയ സാഹ

ചര്യത്തിൽ കാതോലിക്കേറ്റിന്റെ അധികാരങ്ങൾ പുനർ നിർവ്വചിക്കയും ചെയ്തിരിക്കുന്നു. അപ്പോൾ സഭയുടെ ഭരണഘടന അനുസരിച്ച് നമ്മുടെ കാതോലിക്കേറ്റ് പഴയതിന്റെ തുടർച്ചയും അതേസമയത്ത് വ്യത്യാസവും കാണിക്കുന്നു (It represents continuity and changeat the same time). മഫ്രിയാനയോ, കാതോലിക്കായോ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിലാണ് എന്ന് കാനോനിലോ ഭരണഘടനയിലോ നിർവചിച്ചിരുന്നില്ല. അതുകൊണ്ടു തന്നെ മലങ്കരയിൽ സ്ഥാപിച്ചത് ഏതു സ്ഥാനമായാലും അതിന് ഒരു ന്യൂനതയും സംഭവിക്കുന്നില്ല. ആരുടെയും കീഴ്സ്ഥാനി എന്നും വരുന്നില്ല.

1934-ലെ ഭരണഘടനയിൽ പറയുന്നത് (Clause 99) 1912-ൽ നടന്നത് കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനമാണെന്നാണ്. അതിനെ ഇനി തിരുത്തിക്കുറിക്കേണ്ട ആവശ്യമുണ്ടോ? കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ ശതാബ്ദി ആഘോഷം എന്ന് നമ്മൾ പറയുമ്പോൾ കാതോലിക്കേറ്റ് ഉണ്ടായിട്ട് 100 വർഷമേ ആയിട്ടുള്ളൂ എന്ന സൂചന ഉണ്ടാകും. അങ്ങിനെ പുതുതായി നമ്മുടെ പിതാക്കന്മാർ സ്ഥാപിച്ച ഒന്നാണ് മലങ്കരയിലെ കാതോലിക്കേറ്റ് എന്നു വന്നാൽ, അത് വീണ്ടും ആർക്കു വേണമെങ്കിലും എന്നു വേണമെങ്കിലും സ്ഥാപിക്കാൻ സാധിക്കുന്ന ഒന്നാണ് എന്നു വരും. അതും അഭികാമ്യമാണോ?

അപ്പോൾ കാതോലിക്കേറ്റ് സ്ഥാപിച്ച കാലത്തുണ്ടായിരുന്ന പിതാക്കന്മാർ വിഭാവനം ചെയ്തതും പിന്നീട് സഭാഭരണഘടനയിലെ നിർവ്വചനമനുസരിച്ച് കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനമാണ് നടന്നത് എങ്കിൽ ഇന്നു നമ്മൾ മറിച്ചു ചിന്തിക്കേണ്ട ആവശ്യമുണ്ടോ? സ്ഥാപനമെന്നു പറഞ്ഞാലും പുനഃസ്ഥാപനമെന്നു പറഞ്ഞാലും മലങ്കരയിലെ കാതോലിക്കായ്ക്കു യാതൊരു കോട്ടവും സംഭവിക്കുന്നില്ല. എങ്കിൽ പാതിവഴിയിൽ വച്ച് സഭയുടെ അഭിപ്രായം മാറ്റേണ്ടതുണ്ടോ?

ഇന്ന് മലങ്കരയിലും പല കാതോലിക്കാമാർ രംഗപ്രവേശനം ചെയ്തിരിക്കുന്നു എന്ന് സൂചിപ്പിച്ചിരുന്നല്ലോ. പാത്രിയർക്കീസ് വിഭാഗത്തിന്റേത് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഒരു കളിപ്പാവ മാത്രം. ഒരു മെത്രാപ്പോലീത്തായ്ക്കുള്ളതിൽ കൂടുതൽ ഒരധികാരവും അദ്ദേഹത്തിനില്ല. പാത്രിയർക്കീസിന്റെ കല്പനപ്രകാരം മെത്രാന്മാരെ വാഴിക്കുന്നു എന്നു മാത്രം. എന്തിന് അദ്ദേഹം കാതോലിക്കാ എന്ന പേര് ഉപയോഗിക്കുന്നു എന്നും മനസ്സിലാകുന്നില്ല.

മറ്റൊരു കാതോലിക്കാ റോമ്മാ പാപ്പായുടെ കീഴിലാണ്. കാതോലിക്കേറ്റ് ഒരിക്കലും റോമാ പാപ്പായുടെ കീഴിലായിരുന്നിട്ടില്ല. അതുകൊണ്ടു തന്നെ കത്തോലിക്കാസഭയിലെ ഒരു മേൽപ്പട്ടക്കാരൻ ഈ പേര് ഉപ

യോഗിക്കുന്നത് ഒട്ടും ഉചിതവുമല്ല. ഇങ്ങനെ ഒരു സ്ഥാനനാമം റോമിൽ നിന്നും നൽകിയിട്ടുമില്ല എന്ന് ആവർത്തിച്ച് പ്രഖ്യാപിച്ചിട്ടുമുണ്ട്. സീറോ മലങ്കരസഭയുടെ മേജർ ആർച്ച് ബിഷപ്പ് കാതോലിക്കാ എന്ന സ്ഥാനം ഉപയോഗിക്കുന്നത് അനുചിതമാണ്.

വർഷങ്ങളായി സഭാചരിത്ര പഠനഗവേഷണ രംഗങ്ങളിലും സഭാചരിത്ര വിജ്ഞാന പ്രധാനമായ പുസ്തക പ്രസാധനത്തിലും ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ടിരിക്കുന്ന ഫാ. ഡോ. ജോസഫ് ചീരനും, കെ. വി. മാമ്മൻ കോട്ടയ്ക്കലും, ജോസ് കുര്യൻ പുളിയേരിലും ചേർന്ന് അവധാനതയോടെ "ശതാബ്ദി കൊണ്ടാടുന്ന കാതോലിക്കേറ്റിന്റെ കാലിക പ്രാധാന്യം" എന്ന ഈ പുസ്തകം വഴി വസ്തുതകൾ സത്യസന്ധമായി സഭാംഗങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുന്നതിലും ഗ്രന്ഥം ആകർഷകമായി സംവിധാനം ചെയ്തിരിക്കുന്നതിലും വിജയിച്ചു കാണുന്നതിൽ വളരെ സന്തോഷമുണ്ട്. ചരിത്ര പഠനത്തിൽ ഏർപ്പെട്ടിരിക്കുന്നവരേക്കാൾ ഉപരി സാധാരണക്കാരായ സഭാംഗങ്ങൾ ഇത്തരം പുസ്തകങ്ങൾ വായിച്ചു കാര്യങ്ങൾ ശരിക്കു മനസ്സിലാക്കാത്തതിന്റെ കുറവ് പലപ്പോഴും സഭാ ജീവിത രംഗങ്ങളിൽ പ്രതിഫലിക്കുന്നുമുണ്ട്. ഈ കുറവുകൾ ഒരളവിൽ നികത്തുന്നതിൽ ഈ പുസ്തകം വളരെ സഹായകരമായിരിക്കുമെന്നതിനു രണ്ടു പക്ഷമില്ല.

**ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്**

പാമ്പാക്കുട
12-5-2010



# ആമുഖം

മലങ്കരസഭയുടെ മൃതസഞ്ജീവനിയെന്നു വിശേഷിപ്പിക്കാവുന്ന കാതോലിക്കാ സിംഹാസനത്തിന്റേയും അതിൽ വാണരുളിയ പ്രഗല്ഭരും വിശുദ്ധ ജീവിതം നയിച്ചവരുമായ പിതാക്കന്മാരുടേയും ചരിത്രം യാഥാർത്ഥ സഭാസ്നേഹികൾക്കു ആദ്ധ്യാത്മിക പുളകം പ്രദാനം ചെയ്യുന്നതാണ്. പുരാതനമായ ഇന്ത്യൻസഭയിലെ മഹത്തായ കാതോലിക്കേറ്റ് ശതാബ്ദി കൊണ്ടാടുന്ന ഈ ശുഭാവസരത്തിൽ അതിന്റെ അനുപമ സ്ഥാനത്തിനും മഹിമയ്ക്കും പുണ്യസ്മരണാർഹരായ കാതോലിക്കാ ബാവാമാർക്കും കളങ്കം ചാർത്തുന്നതരത്തിൽ ചരിത്രം പഠിച്ചവരെന്നു നടിക്കുന്ന ചിലർ തുടർച്ചയായി അസത്യങ്ങൾ എഴുതി ഒട്ടധികം സഭാംഗങ്ങളെ വഴിതെറ്റിച്ചുകൊണ്ടിരിക്കുന്ന പശ്ചാത്തലത്തിലാണ് ഈ ഗ്രന്ഥം രചിച്ചിരിക്കുന്നത്. ഇരുപതാം നൂറ്റാണ്ടിലും ഈ തലമുറയുടെ കൺമുമ്പിലും നടന്ന കാര്യങ്ങൾ ക്രോഡീകരിക്കുമ്പോൾ ആദ്യ നൂറ്റാണ്ടുകളിൽ എവിടെയോ നടന്ന സുതാര്യമല്ലാത്ത പല സംഗതികളും, നമ്മെ സംബന്ധിച്ചിടത്തോളം തികച്ചും അപ്രസക്തമായ തിരിമറികളും പരാമർശിക്കേണ്ടതില്ല. കഴിഞ്ഞ നൂറു വർഷത്തെ ചരിത്രം കുറിക്കാൻ ഗവേഷണങ്ങളും ആവശ്യമില്ല.

### ആരുടേയും കീഴ്സ്ഥാനികളല്ല

ഒന്നാം നൂറ്റാണ്ടിൽ തന്നെ ഭാരതത്തിൽ വന്ന മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച മലങ്കരസഭയിൽ നൂറ്റാണ്ടുകൾ കടക്കവേ കാലത്തികവിൽ ഇരുപതാം ശതകത്തിൽ രൂപംകൊണ്ട കാതോലിക്കേറ്റ്, ശതാബ്ദിയുടെ നിറവിൽ ശക്തമായി തിളങ്ങി നിലകൊള്ളുന്ന ഈ അവസരത്തിൽ അതൊരുറച്ച യാഥാർത്ഥ്യമാണെന്ന വസ്തുത എല്ലാവരും അംഗീകരിച്ചിട്ടും കാതോലിക്കേറ്റ് സ്ഥാപിച്ചതാണോ പുനഃസ്ഥാപിച്ചതാണോ എന്നും മറ്റും ചോദിച്ചും പേർഷ്യയിലെപ്പോലെ സിറിയായിലെ പാത്രിയർക്കീസിന്റെ കീഴിലുള്ള കാലഹരണപ്പെട്ട മഫ്രിയാനായാണെന്നും കീഴ്സ്ഥാനിയാണെന്നും സാമന്തനാണെന്നും മറ്റും പറഞ്ഞും യഥാർത്ഥ ചരിത്രത്തെ കോട്ടിമാട്ടി ആവർത്തിച്ചു എഴുതുന്ന ചില തല്പര കക്ഷികളുടെ പകപോക്കൽപ്രധാനവും അപ്രസക്തവും പക്ഷപാതപരവും ദുഷ്ടലക്ഷ്യാധിഷ്ഠിതവുമായ നീക്കങ്ങളെ സത്യസന്ധമായ യാഥാർത്ഥ്യങ്ങളുടെ പിൻബലത്തോടെയും യുക്തിഭദ്രതയോടും കൂടി തകർക്കേണ്ടത് സഭാസ്നേഹികളുടെ ഒഴിച്ചുകൂടാനാവാത്ത കടമയാണല്ലോ. ഒരു പ്രത്യേക സാഹചര്യത്തിൽ ക്രൈസ്തവ ജീവിതപ്രധാനമായ പരസ്പര ധാരണയുടെയും സ്നേഹത്തിന്റെയും സൗഹൃദത്തിന്റെയും അടിസ്ഥാനത്തിൽ, നവീകരണക്കാരുടെ കടന്നാക്രമണങ്ങളെ മുൻകണ്ട് സത്യവിശ്വാസ സംരക്ഷ

ണാർത്ഥം മലങ്കരസഭയുടെ ആധ്യാത്മിക അവകാശങ്ങളിൽ ചിലത് സമാനവിശ്വാസമുള്ള സിറിയായിലെ പാത്രിയർക്കീസിനു ലഭ്യമാക്കി എന്ന ചരിത്ര പശ്ചാത്തലം ആരും നിഷേധിക്കുന്നില്ല. ഈ ആധ്യാത്മിക മേലന്വേഷണം കൊണ്ടു തൃപ്തിപ്പെടാതെ മലങ്കരയുടെ ഭൗതികാധികാരത്തിലും വമ്പിച്ച സ്വത്തുക്കളിലും ദ്രവ്യാഗ്രഹം ബാധിച്ച ഒരു പാത്രിയർക്കീസ് കണ്ണുവച്ചപ്പോൾ മലങ്കരസഭയിലെ മേല്പട്ടക്കാർ അതു തടയുകയും കോടതികളിലൂടെ സഭയുടെ ഉടമസ്ഥാവകാശം അന്യൂനം നിലനിർത്തുകയും ചെയ്ത പശ്ചാത്തലത്തിൽ പാത്രിയർക്കീസും മലങ്കര മെത്രാപ്പോലീത്തായും തമ്മിലുള്ള ദൈവദത്തമായ സൗഹൃദം തകരുകയും മലങ്കരസഭ നഷ്ടപ്പെടുത്തിയ ആധ്യാത്മിക അധികാരങ്ങൾ വീണ്ടെടുക്കാനുള്ള ശ്രമങ്ങൾ ആരംഭിക്കുകയും പല കടമ്പകൾ കടന്നു സഭ വിജയിക്കുകയും ചെയ്തതിന്റെ നിത്യസ്മാരകമായാണ് കാതോലിക്കേറ്റും അധികാര അവകാശങ്ങളിൽ പാത്രിയർക്കീസിന് തുല്യമായ കാതോലിക്കായും രൂപംകൊള്ളുന്നത്.

മലങ്കരസഭയുടെ സ്വത്തുക്കൾക്ക് പാത്രിയർക്കീസിന് ഒട്ടും അവകാശം ഇല്ലെന്നു തിരുവിതാംകൂറിലെ ചെറുതും വലുതുമായ കോടതികളെല്ലാം അർത്ഥശങ്കയെന്യേ വിധിച്ചിട്ടും, പാത്രിയർക്കീസ് ഉടക്കും മുടക്കും പ്രയോഗിച്ചു സമാധാനം കളിയാടേണ്ട സഭാസരോവരം കൂടെക്കൂടെ കലക്കിക്കൊണ്ടിരുന്നു. മലങ്കരയിലെ ഒരു ചെറിയ ന്യൂനപക്ഷം സ്ഥാപിത താല്പര്യ സംരക്ഷണാർത്ഥം കുതന്ത്രശാലികളായ വൈദേശിക മേല്പട്ടക്കാരുടെ ഈ കള്ളക്കളിക്കു കൂട്ടുനിന്നു എന്ന നിർഭാഗ്യകരമായ സ്ഥിതിവിശേഷവും ചരിത്രത്തിന്റെ ഭാഗമായി. സഭയിൽ സമാധാനം ഉണ്ടാകുന്നതിനും സഭ നശിക്കാതിരിക്കുന്നതിനും വേണ്ടിവന്നാൽ സ്ഥാനം ഒഴിയാനും ഒരു മഫ്രിയാനാസ്ഥാനം കൊണ്ടുപോലും തൃപ്തിപ്പെടാനും വിശാലഹൃദയനും ബുദ്ധിമാനും കാപട്യരഹിതനുമായ സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ ഒരവസരത്തിൽ ഒരുങ്ങിയതാണ്. ദൈവം തന്നെ ഭരമേല്പിച്ച സഭയ്ക്കു താൻ മുഖാന്തരം ഒരു പോറലും ഉണ്ടാകരുതെന്നു ചിന്തിച്ച അദ്ദേഹം മരണഭീതിയിൽ കഴിഞ്ഞ മണിക്കൂറുകൾക്കും ഹൃദയവേദന മൂലം ഉറങ്ങാത്ത രാത്രികൾക്കും കണക്കില്ല. സഭയിൽ ചിലർ സൃഷ്ടിച്ച അസമാധാനം പരസ്പര സ്വീകരണംകൊണ്ട് ഇല്ലാതാക്കാനാവും എന്നും അദ്ദേഹം ഉറച്ച് വിശ്വസിച്ചു.

മലങ്കരസഭയോട് ആദ്യമായി 1876-ൽ ബന്ധപ്പെട്ട പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് മുതൽ ഇന്നും ആസ്ഥാന ചലനം മൂലം ദമസ്കോസിൽ കഴിയുന്ന സഖാ പ്രഥമൻ വരെയുള്ള സിറിയൻ സഭാ അധ്യക്ഷന്മാർക്കെല്ലാംതന്നെ സമ്പന്നമായ മലങ്കരയിൽ സർവ്വതന്ത്രസ്വതന്ത്ര

മായ ഒരു കാതോലിക്കേറ്റ് ഉണ്ടാകുന്നതിൽ ഒട്ടും തല്പരരല്ലായിരുന്നു. ഇവിടെ 1912-ൽ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവായെ വാഴിച്ച സിദ്ധനായ അബ്ദേദ് മശിഹാ പാത്രിയർക്കീസും ആദ്യം കാതോലിക്കാസ്ഥാനം നൽകുന്നതിൽ എതിരായിരുന്നു. പിന്നീട് ദ്രവ്യാഗ്രഹത്തിന്റെ മേലങ്കി ധരിച്ചുകൊണ്ടു അദ്ദേഹത്തെ സ്ഥാനഭ്രഷ്ട നാക്കി അധികാരം കൈക്കലാക്കിയ അബ്ദുള്ളാ പാത്രിയർക്കീസ്, തക്ക തായ കാരണങ്ങൾ കൂടാതെ മലങ്കരസഭാ ഭാസുരനെ മുടക്കിയപ്പോൾ ആ മുടക്ക് അസാധുവാണെന്നു കല്പനയിറക്കുകയും കാതോലിക്കാ വാഴ്ചയ്ക്ക് പ്രധാന കാർമ്മികത്വം വഹിക്കാൻ അദ്ദേഹം മലങ്കരയിലേക്ക് വരികയും ചെയ്തപ്പോൾ അതു സഭാചരിത്രത്തിലെ ഒരു നാഴികക്കല്ലാകു കയായിരുന്നു.

ഈ പുസ്തകത്തിന്റെ ആദ്യത്തെ രണ്ട് അദ്ധ്യായങ്ങൾ തയ്യാറാക്കി യിരിക്കുന്നത് പ്രമുഖ വൈദികനും പ്രസിദ്ധ സഭാചരിത്രകാരനും ഗവേ ഷണരംഗത്തെ അതുല്യനുമായ ഫാ. ഡോ. ജോസഫ് ചീരനാണ്. തുടർ ന്നുള്ള രണ്ടാം ഭാഗം രചിച്ചിരിക്കുന്നത് ഗ്രന്ഥകാരനും സഭാചരിത്രപടുവും കാതോലിക്കേറ്റ് ശതാബ്ദി ആഘോഷ കമ്മിറ്റിയിലെ പ്രമുഖാംഗവും ആയ ജോസ് കുര്യൻ പുളിയേരിലാണ്. മൂന്നാം ഭാഗത്തു മലങ്കരയിലെ ഏഴു കാതോലിക്കാമാരുടെയും അവരുടെ സംഭവബഹുലമായ കാലഘ ട്ടത്തെപ്പറ്റിയും മികച്ച സംഭാവനകളെപ്പറ്റിയും മറ്റും എഴുതിയിരിക്കുന്ന ഞാൻ, 60 വർഷമായി സഭാകേന്ദ്രമായ കോട്ടയത്തു പത്രപ്രവർത്തനവു മായി ബന്ധപ്പെട്ടുകഴിഞ്ഞുവരുന്ന വ്യക്തിയാണ്. മൂന്നാം കാതോലിക്കാ മുതൽ ഇന്നു വരെയുള്ള ബാവാമാരുമായി ഒരളവിൽ അടുത്തിടപെട്ടിട്ടു ള്ളതു സംബന്ധിച്ച അനുഭവങ്ങളുടെ വെളിച്ചത്തിലാണ് കാര്യങ്ങൾ അനി ഷേധ്യമായ വിധത്തിൽ അവതരിപ്പിച്ചിരിക്കുന്നത്.

പുസ്തകത്തിന്റെ അവതാരിക എഴുതിയിരിക്കുന്ന സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് വൈദിക ട്രസ്റ്റിക ളുടെ ധന്യമായ പാരമ്പര്യത്തിന്റെ പ്രതിനിധി കൂടിയാണ്. പ്രമുഖ ദൈവ ശാസ്ത്രജ്ഞനും വൈദികസെമിനാരി പ്രൊഫസറും വിനയത്തിന്റെ നിറ കുടവുമായ ഫാ. ഡോ. ജോൺസ് ഏബ്രഹാമിനോടും എന്റെ ഉത്തമ സുഹൃത്തുക്കളും സഹ ഗ്രന്ഥകർത്താക്കളുമായ ഫാ. ഡോ. ജോസഫ് ചീരൻ, ജോസ് കുര്യൻ പുളിയേരിൽ എന്നിവരോടുമുള്ള അതിരറ്റ നന്ദി സസന്തോഷം രേഖപ്പെടുത്തുന്നു.

പ്രശ്നങ്ങളെയും പ്രതിസന്ധികളെയും പറഞ്ഞറിയിക്കാനാവാത്ത മാനസിക വ്യഥയോടും നിലയ്ക്കാത്ത പ്രാർത്ഥനയോടും പ്രതിരോധി ച്ചുകൊണ്ട് സഭയുടെ ശക്തി, സ്വാതന്ത്ര്യം, ആധ്യാത്മിക പുരോഗതി, പ്രശസ്തി എന്നിവയുടെ പ്രതീകമായ കാതോലിക്കേറ്റ് മലങ്കരയ്ക്കു

പ്രദാനം ചെയ്യുന്നതിൽ പ്രധാന പങ്കു വഹിച്ച പരിശുദ്ധ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെയും ആകാശവീഥിയിൽ സൂര്യനു ചുറ്റും പ്രകാശം പരത്തി നിൽക്കുന്ന നക്ഷത്രങ്ങളെപ്പോലെ സഭാഭാസുരന്റെ ചുറ്റിലും നിന്ന് ശോഭിച്ച പ്രമുഖ വൈദിക - അവൈദിക നേതാക്കളുടെയും അതിധന്യവും പരിപാവനവുമായ സ്മരണയ്ക്കു മുമ്പിൽ ഈ പുസ്തകത്തെ വിനയത്തോടും സഭാസ്നേഹനിർഭരമായ അഭിമാനത്തോടും ഞങ്ങൾ സമർപ്പിക്കുമ്പോൾ ലഭിക്കുന്ന ആത്മാനുഭൂതി ആവാച്യമാണെന്ന് അറിയിക്കാനും ആഗ്രഹിക്കുന്നു.

**കെ. വി. മാമ്മൻ**
കോട്ടയ്ക്കൽ

കോട്ടയം
22-5-2010

# കാതോലിക്കേറ്റിന്റെ പിന്നിൽ നിന്നവർ


പ. വട്ടശ്ശേരിൽ തിരുമേനി


പ. പൗലോസ് പ്രഥമൻ


കോനാട്ട് മാത്തൻ കോറെപ്പിസ്ക്കോപ്പാ


ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്


അൽവാറീസ് മാർ യൂലിയോസ്


മാർ പീലക്സിനോസ് പുത്തൻകാവിൽ


മാർ ഈവാനിയോസ് പാറേട്ട്


സ്കറിയ മല്പാൻ ചെറിയമഠത്തിൽ


അലക്സന്ത്രയോസ് മല്പാൻ മട്ടയ്ക്കൽ


എം. സി. കുറി യാക്കോസ് റമ്പാൻ


ഫാ. ജേക്കബ് മണലിൽ


എം. എ. ചാക്കോ


ഇ. ജെ. ജോൺ


ഒ. എം. ചെറിയാൻ


കെ. സി. മാമ്മൻ മാപ്പിള


ഇ. ജെ. ഫീലിപ്പോസ്


പുന്നൂസ് വക്കീൽ തോപ്പിൽ


എ. എം. വർക്കി

# ഉള്ളടക്കം

# 1

# മലങ്കരസഭയും പൗരോഹിത്യക്രമങ്ങളും

'പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു' എന്ന് കർത്താവ് ശ്ലീഹന്മാരെ അധികാരപ്പെടുത്തിയ ശൈലിയിൽ തന്നെയാണ് ശ്ലീഹന്മാർ തങ്ങൾ സ്ഥാപിച്ച സഭകളിലും ശിഷ്യന്മാരെ ചുമതലപ്പെടുത്തിയിരുന്നത്. കർത്താവ് തന്നിലെ പൗരോഹിത്യം, രാജത്വം, പ്രവാചകത്വം എന്നിവ ശ്ലീഹന്മാർക്ക് കൈമാറി. ശ്ലീഹന്മാർ തങ്ങൾ സ്ഥാപിച്ച സഭകളുടെ ചുമതലയിലേക്ക് നിയോഗിച്ച കഹനേന്മാർക്കും ഈ ത്രിവിധ ചുമതലകളും അധികാരങ്ങളും നൽകി. ചില സ്ഥലങ്ങളിൽ, ആ സ്ഥാനികൾ പുരോഹിതന്മാർ എന്ന് വിളിക്കപ്പെട്ടു. ചില സ്ഥലങ്ങളിൽ കശീശന്മാർ (Elders) എന്നോ അധ്യക്ഷന്മാരായ മെത്രാന്മാർ എന്നോ (എപ്പിസ്കോപ്പാ) വിളിക്കപ്പെട്ടു. ഇത്രയും കാര്യം അപ്പോസ്തോലപ്രവൃത്തികളും വി. പൗലൂസിന്റെയും പത്രോസിന്റെയും ലേഖനങ്ങളും സാക്ഷിക്കുന്ന വിവാദരഹിതമായ കാര്യങ്ങളാണ്. മലങ്കരസഭയിലെ സഭാസ്ഥാപനത്തെപ്പറ്റിയും പുരോഹിതസ്ഥാനത്തെപ്പറ്റിയും അബ്ദുൽ ആഹാദ് റമ്പാൻ (പില്ക്കാലത്ത് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ്) എഴുതിയ സുറിയാനി സഭാചരിത്രത്തിൽ (വിവർത്തനം തകിടിയിൽ യാക്കോബ് കശ്ശീശ, 1947) എഴുതിയിട്ടുള്ളത് ഇപ്രകാരമാണ്:

"... തോമ്മാശ്ലീഹാ 52-ൽ കപ്പൽമാർഗ്ഗം കൊടുങ്ങല്ലൂർ വന്നിറങ്ങി. ആ പട്ടണവാസികളോടും യഹൂദന്മാരോടും അനന്തരം ചുറ്റുമുള്ള ജാതികളോടും സുവിശേഷമറിയിച്ചു. ശക്തിമത്തായ പ്രഭാഷണങ്ങളുടെ ഫലമായി പലരും വിശേഷിച്ച് ശ്രേഷ്ഠവംശജരായ ബ്രാഹ്മണരും ക്രിസ്തുമാർഗ്ഗം സ്വീകരിച്ചു. കൊല്ലം, പാലൂർ, കൊടുങ്ങല്ലൂർ, ഗോക്കമംഗലം, കോട്ടക്കാവ്, ചായൽ, നിരണം ഇങ്ങനെ പ്രധാനമായ ഏഴ് ദിക്കുകളിൽ അദ്ദേഹത്തിന്റെ ശ്രമഫലമായി അനേകർ ക്രിസ്തുമതാവലംബികളായിത്തീരുകയും അവിടങ്ങളിൽ തന്റെ വി. കൈകൾ കൊണ്ട് പള്ളികൾ സ്ഥാപിക്കുകയും ചെയ്തു. മലങ്കരയിൽ സുവിശേഷവിത്ത് വിതച്ചതിന്റെ ശേഷം ഈ ബാലസഭയെ ഭരിപ്പാൻ ശങ്കരപുരി, പകലോമറ്റം, കള്ളി, കാളിയാങ്കൽ എന്നീ ക്രിസ്തുമാർഗ്ഗം സ്വീകരിച്ച നാല് ബ്രാഹ്മണ കുടുംബങ്ങളിൽനിന്ന് അദ്ദേഹം സ്ഥാനം കൊടുത്ത് പട്ടക്കാരെ ഏർപ്പെടുത്തി" (പു. 164).

കാശീശന്മാരും എപ്പിസ്ക്കോപ്പാമാരും എന്നിങ്ങനെ പില്ക്കാലത്ത്

രണ്ടായി അറിയപ്പെട്ടു എങ്കിലും ആദ്യകാലത്ത് അവ 'കഹനാ' ശബ്ദത്തിന്റെ പര്യായപദങ്ങൾ ആയിരുന്നു. ഇക്കാര്യം പുതിയനിയമ വ്യാഖ്യാതാക്കളായി പ്രസിദ്ധി നേടിയ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ്, ഫാ. ഡോ. വി. സി. ശാമുവേൽ, ഫാ. ടി. ജെ. ജോഷ്വാ എന്നിവർ വിശദീകരിച്ചിട്ടുണ്ട്. കിഴക്കിന്റെ മഫ്രിയാന ആയിരുന്ന ഗ്രീഗോറിയോസ് ബാർ എബ്രായ (1286+) ഇപ്രകാരം പറയുന്നു: കശ്ശീശായുടേയും ശെമ്മാശന്റെയും സകല പ്രവൃത്തികളെയും നിവർത്തിക്കാൻ അധികാരമുള്ളവനായിരിക്കുകയാൽ പ്രധാനാചാര്യൻ കശ്ശീശയെന്നോ, ശെമ്മാശൻ എന്നോ വിളിക്കപ്പെടുന്നുവെങ്കിൽ അബദ്ധമില്ല. എന്നാൽ ശെമ്മാശൻ തന്നെത്താൻ കശ്ശീശയെന്നോ പ്രധാനാചാര്യനെന്നോ നാമകരണം ചെയ്യപ്പെടുന്നെങ്കിൽ അതൊരു പരമാബദ്ധമാണ്. വി. പത്രോസ്, ശ്ലീഹന്മാരുടെ തലവനായിരിക്കേ, അതായത് പ്രധാനാചാര്യന്മാരുടെ തലവനായ പാത്രിയർക്കീസ് ആയിരിക്കേ, തന്നെത്താൻ കശ്ശീശാ എന്ന് വിളിച്ചുകൊണ്ട് പറയുന്നത് 'നിങ്ങളുടെ കൂട്ടുകശ്ശീശയായ ഞാൻ നിങ്ങളിലൂടെ കശ്ശീശന്മാരോട് അപേക്ഷിക്കുന്നു എന്നത്രേ.' കൂടാതെ വി. പൗലൂസും താൻ ജാതികളുടെ ശ്ലീഹായും പ്രധാനാചാര്യനും ആയിരിക്കേ തന്നെത്താൻ ശെമ്മാശനെന്ന് വിളിച്ചുകൊണ്ട് പറയുന്നത്: 'അവർ മിശിഹായുടെ ശുശ്രൂഷകർ ആകുന്നുവെങ്കിൽ ഞാൻ അവരേക്കാൾ ഏറ്റം ശുശ്രൂഷകനാകുന്നു എന്നത്രേ (മ്നാറസ് കുദിശേ ശേത്തേസ്തോ 75. അധ്യായം 2, ഖണ്ഡിക 2, നീശോ 3. സുറിയാനി സഭാ ചരിത്രത്തിൽ ഉദ്ധരിച്ചത് പു. 107, 108).

എന്നാൽ 18, 19 നൂറ്റാണ്ടുകളിലായി രചിക്കപ്പെട്ട മലങ്കരസഭാചരിത്രങ്ങൾ വിഭിന്നവും വിസ്മയകരവും ആയ നിലപാടാണ് ഇക്കാര്യത്തിൽ സ്വീകരിച്ചുപോന്നിട്ടുള്ളത്. മാർത്തോമ്മാശ്ലീഹാ നിയമിച്ച പട്ടക്കാരുടെ തലമുറ അസ്തമിച്ചതോടെ മലങ്കരയിൽ പുരോഹിതന്മാരുടെ തലമുറ അന്യംനിന്നു എന്നും തന്മൂലം പുരോഹിത കർമ്മാനുഷ്ഠാനങ്ങൾ അസാധ്യമായി എന്നും ഈ പശ്ചാത്തലത്തിൽ മലങ്കരസഭ ക്ഷീണിച്ചു എന്നും ഉറഹായിൽ നിന്ന് 4-ാം നൂറ്റാണ്ടിൽ ക്നായിത്തൊമ്മന്റെ നേതൃത്വത്തിൽ വന്ന യൗസേഫ് മെത്രാൻ ആണ് പിന്നീട് ഈ സഭയെ നിലനിർത്തിയത് എന്നും അവർ സിദ്ധാന്തിച്ചു. 190-ൽ മലങ്കരസഭയെ സന്ദർശിച്ച പാന്തേനൂസിന്റെ ചരിത്രം അസന്ദിഗ്ധമായി വിദേശ സഭാചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കേ രണ്ടാം നൂറ്റാണ്ടിൽ അലക്സാന്ത്രിയായുമായി സമ്പർക്കം പുലർത്തിയ ഒരു സഭ ഇന്ത്യയിലുണ്ടായിരുന്നു എന്ന് വിവാദം കൂടാതെ പറയാവുന്നതാണ്. പാന്തേനൂസ് സന്ദർശിച്ച ഇന്ത്യ എത്യോപ്യ ആണെന്നാണ് ചിലർ കണ്ടെത്തിയ വിചിത്ര സിദ്ധാന്തം. ഇന്ത്യ എന്ന പദം അക്കാലത്ത് എത്യോപ്യയെയാണ് വിവക്ഷിച്ചിരുന്ന

തെന്ന് ഡോ. വി. സി. ശാമുവേലച്ചനെപ്പോലെ ചിലർ വിശദീകരിക്കുന്നത് നോക്കുക.

യൗസേബിയോസിന്റെ സഭാചരിത്രം അടിസ്ഥാനമാക്കി ക്രിസ്ത്വബ്ദം 189–190-ൽ അലക്സന്ത്ര്യക്കാരൻ പാന്തേനൂസ് ഇന്ത്യ സന്ദർശിച്ചതായും മറ്റുമുള്ള വിവരങ്ങൾ ഇ. എം. ഫീലിപ്പോസുൾപ്പെടെ പല ചരിത്രകാര ന്മാരും എടുത്ത് കാണിക്കുന്നു. ഈ പാന്തേനൂസ് ഇന്ത്യയിൽ... ക്രിസ്തു മാർഗ്ഗം അവലംബിച്ചവരെ കാണുകയും... വി. മത്തായിയുടെ സുവിശേഷം ദർശിക്കുകയും ചെയ്തു എന്ന് ഫീലിപ്പോസ് പ്രസ്താവിക്കുകയും ചെയ്യുന്നു.

"അലക്സാന്ത്രിയൻ സഭയുമായി കേരളത്തിലെ സഭയ്ക്ക് ഒരു കാലത്തും ബന്ധമുണ്ടായിരുന്നതായി കേവലം അവകാശവാദം പോലും ഉണ്ടായിട്ടില്ല. പാന്തേനൂസിന് ശേഷം അവിടെനിന്ന് മറ്റാരും ഇന്ത്യൻ സഭയെ സന്ദർശിച്ചതായി രേഖയുമില്ല. അതിനാൽ അലക്സന്ത്രിയൻ സഭയുടെ അന്നത്തെ അധ്യക്ഷനായിരുന്ന ദിമേത്രിയോസ് അവിടത്തെ വൈദിക വിദ്യാലയത്തിന്റെ സാരഥ്യം വഹിച്ചിരുന്ന പാന്തേനൂസിനെ ഇന്ത്യയിലേയ്ക്കയച്ചു എന്ന് യൗസേബിയോസ് പറയുന്നത് ഏത് നാടിനെ ഉദ്ദേശിച്ചായിരുന്നു എന്ന ചോദ്യം ഇവിടെ വളരെ പ്രസക്തമാണ്. യൗസേബിയോസിന്റെ പ്രസ്താവനയുടെ അടിസ്ഥാനത്തിൽ അദ്ദേഹ ത്തിന് ശേഷം ജെറോമും റൂഫൈനോസും ഈ സംഭവം എടുത്തു കാണി ക്കുന്നു. അവരിൽ ജെറോം ഇന്ത്യയിലെ ബ്രാഹ്മണരെയും തത്വജ്ഞാ നികളെയുംപറ്റി സൂചിപ്പിക്കുകയും ചെയ്യുന്നു. ഈ തെളിവുകൊണ്ട് മാത്രം 2-ാം ശതകത്തിന്റെ പത്താം ദശകത്തിനോടടുത്ത് പാന്തേനോസ് തെക്കേ ഇന്ത്യ സന്ദർശിച്ചു എന്ന് വാദിക്കുന്നതിനേക്കാൾ സാധ്യത അദ്ദേഹം അറേബ്യായുടെ ദക്ഷിണഭാഗത്തായിരുന്ന സഭയെ സന്ദർശിച്ചു എന്ന് പറയുന്നതാണ്" (*സഭ വളരുന്നു*, പു. 18, 19).

വി. സി. ശാമുവൽ അച്ചൻ നടത്തുന്ന ഈ പ്രസ്താവന രണ്ടു കാര ണങ്ങളാൽ അസ്വീകാര്യമാണ്.

1. മലങ്കരസഭയ്ക്ക് അലക്സാന്ത്രിയൻ സഭയുമായി ഒരു കാലത്തും ബന്ധമുണ്ടായിരുന്നില്ല എന്ന് അദ്ദേഹം ആണയിട്ട് പറയുന്നത് ഓർമ്മിപ്പി ശകുകൊണ്ടാണ്. അദ്ദേഹം അധ്യാപനം നിർവ്വഹിച്ച കോട്ടയം പഴയ സെമിനാരിയിൽ നിന്ന് ഏതാനും ദശകം മുമ്പ് പ്രസിദ്ധീകരിച്ച ഒരു ഗവേ ഷണ പ്രബന്ധത്തിൽ മലങ്കരസഭയുടെ അലക്സാന്ത്രിയൻ ബന്ധം താഴെ കാണിക്കുംവിധം വ്യക്തമാക്കിയിട്ടുണ്ട്:

'ചരിത്രസംബന്ധമായി നമ്മുടെ ഇനിയത്തെ പരിശോധന മൂലം അല ക്സന്ത്രിയായിലെ യാക്കോബായ പാത്രിയർക്കീസിന്റെ അടുക്കൽ കേര

ളത്തിൽ നിന്നു അയച്ചിരുന്ന ഡപ്പ്യൂട്ടേഷന്റെ പരിശ്രമഫലമായി ക്രിസ്ത ബ്ദം 696-ൽ അലക്സന്ത്രിയയിൽ നിന്ന് ഒരു യാക്കോബായ മെത്രാൻ കേരളത്തിൽ വന്നു എന്ന് വെളിവാകുന്നു. ക്രിസ്തബ്ദം 695-ൽ കേര ളീയ സുറിയാനിസഭയിൽ നിന്ന് ഒരു സ്വദേശീയ പുരോഹിതനെ അല ക്സന്ത്രിയ പാത്രിയർക്കീസ് അഭിഷേകം ചെയ്തു (സുറിയാനി ക്രിസ്ത്യാനികൾ നെസ്തോറിയർ ആയിരുന്നുവോ? പി. റ്റി. ഗീവർഗീസ് ശെമ്മാശൻ, പു. 32).

17-ാം നൂറ്റാണ്ടിൽ വന്ന അഹത്തള്ളാ ബാവായെപ്പറ്റി മേൽക്കാണിച്ച പ്രബന്ധം പരാമർശിക്കുന്നതിങ്ങനെ:

“കേരളീയ സുറിയാനിസഭയുടെ അപേക്ഷാനുസരണം അലക്സന്ത്രി യയിലെ യാക്കോബായ പാത്രിയർക്കീസ് ക്രി. 1650-ൽ ഇന്ത്യയിലേക്ക യച്ചതായ ഇഗ്നാത്തിയോസ് അഹത്തള്ളായെ പോർത്തുഗീസുകാരായ റോമ്മൻ കത്തോലിക്കർ കൊലപ്പെടുത്തിയ അവസരത്തിൽ...” (പു. 85).

പഴയസെമിനാരിയിൽ നിന്ന് 1907-ൽ പ്രസിദ്ധീകരിച്ച ഒരു ഗവേഷണ പ്രബന്ധം ഓർത്തഡോക്സ് വൈദികസെമിനാരിയിലെ ഒരു പ്രൊഫ സറും ഗ്രന്ഥകാരനുമായ ഫാ. ഡോ. വി. സി. ശാമുവൽ പരിശോധിക്കു വാൻ ഇടയായില്ല എന്നത് നമ്മുടെ സഭാചരിത്ര ഗവേഷണ രംഗത്തെ ദൗർഭാഗ്യം എന്ന് പരാമർശിക്കാതെ വയ്യ. മലങ്കരസഭയിലെ പൗരോഹി ത്യത്തെപ്പറ്റി ‘ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും’ എന്ന ഗ്രന്ഥത്തിൽ ചേർത്ത ഒരു പഠനം ശ്രദ്ധേയമാണ്:

‘ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ A.D. ആദ്യ നൂറ്റാണ്ടുകളിലെ പൗരോഹിത്യ സംവിധാനത്തെപ്പറ്റി ഗൗരവമുള്ള പഠനമൊന്നും നടന്ന തായി അറിവില്ല. മലയാളത്തിൽ ചരിത്രരചന എന്ന ഒരു സാഹിത്യശാഖ തന്നെ ഉടലെടുത്തിട്ട് രണ്ടോ രണ്ടരയോ നൂറ്റാണ്ട് കാലം മാത്രമേ ആയി ട്ടുള്ളു. ഉള്ളവതന്നെയും 16, 17 നൂറ്റാണ്ടുകളിൽ രചിക്കപ്പെട്ട കേരളോ ല്പത്തി, കേരള മാഹാത്മ്യം എന്നീ കൃതികളിൽ നിന്ന് ലഭിച്ച പ്രചോദ നത്തെ തുടർന്ന് ആണ് എഴുതപ്പെട്ടത്. പരശുരാമ സൃഷ്ടമായ ഭൂമിയുടെ ഭാഗം, നമ്പൂതിരിമാർക്ക് ദാനം ചെയ്യപ്പെട്ട കേരളം, അനാദികാലം മുതൽ കേരളത്തിൽ സ്ഥാപിതമായ വൈദികാചാരങ്ങൾ തുടങ്ങി അവാസ്തവ ങ്ങളും അബദ്ധങ്ങളും ആയ ചില വിശ്വാസങ്ങൾ പ്രചരിപ്പിച്ച് നമ്പൂതിരിമാ രുടെ വർഗ്ഗതാല്പര്യങ്ങൾ അരക്കിട്ടുറപ്പിക്കാനാണ് അജ്ഞാതകർത്തൃക ങ്ങളായ ആ ചരിത്രാഭാസങ്ങൾ ശ്രമിച്ചത്. പരശുരാമകഥയ്ക്ക് ഒരർത്ഥവു മില്ലെന്ന് ആണയിട്ട് പറയുന്ന ചരിത്രകാരന്മാർപോലും ചരിത്രമെഴുത്ത് ആരംഭിക്കുന്നത് ‘മഴുവെറിഞ്ഞ് പരശുരാമൻ സൃഷ്ടിച്ച’ കേരളത്തെപ്പറ്റി യുള്ള ഐതിഹ്യം സ്മരിച്ചുകൊണ്ടാണ്. ഐതിഹ്യമാത്രാധിഷ്ഠിതമായ

ഈ പാരമ്പര്യ വൈകൃതം നമ്മുടെ നാട്ടിലുണ്ടായ എല്ലാ ചരിത്രകൃതികളെയും വലിയൊരളവിൽ വഴിതെറ്റിച്ചിട്ടുണ്ട്. സംഘകാല കൃതികൾക്ക് ഒരു നൂറ്റാണ്ടിനിപ്പുറം ഉണ്ടായ വിവർത്തനങ്ങളിലും വ്യാഖ്യാനങ്ങളിലും ഈ 'മഴുക്കഥ' അകാരണമായി സ്വാധീനം ചെലുത്തിയിട്ടുണ്ട്. ദ്വിജർ, അന്തണർ എന്നീ പദങ്ങൾക്ക് ബ്രാഹ്മണർ എന്ന് അർത്ഥം നൽകിയതും വൈദികശബ്ദങ്ങൾക്ക് ബ്രാഹ്മണ വൈദികൻ എന്ന് അർത്ഥസങ്കോചം വരുത്തിയതും മുരുകൻ എന്ന സംഘകാല ദേവതയെ ത്രീയേകദൈവം എന്ന് വ്യാഖ്യാനിക്കുന്നതിന് പകരം സുബ്രഹ്മണ്യൻ എന്ന് അർത്ഥം നൽകിയതും ബലിശബ്ദത്തെ ബ്രാഹ്മണാചാരപ്രകാരമുള്ള യാഗം എന്ന അർത്ഥത്തിൽ വിവക്ഷിച്ചതും ഈ മുൻവിധിയുടെ അടിസ്ഥാനത്തിൽ സംഭവിച്ചിട്ടുള്ളതാണ്.

കേരളത്തിലെ ആദിമ ജനത മതേതര ആത്മീയതയുമായി ബന്ധപ്പെട്ട പ്രകൃതിയാരാധനക്കാരാണ്; നമ്പൂതിരിമാരല്ല. അതിനുശേഷം കേരളത്തിൽ ആരംഭിച്ച സംസ്കാരം മധ്യപൂർവദേശത്ത് നിന്ന് എത്തിയ ദ്രാവിഡ പ്രവാഹമാണ്. ഒപ്പം തെന്നിന്ത്യയിൽനിന്ന് പ്രവഹിച്ച ബുദ്ധ-ജൈന മതക്കാരടങ്ങിയ ദ്രാവിഡ സംസ്കാരവും ഇവിടെ വേരു പിടിച്ചു. ബാബിലോൺ സംസ്കാരത്തിന്റെ അവകാശികളായ അസ്സീരിയൻ ദ്രാവിഡരും സിന്ധുനദീതട സംസ്കാരത്തിന്റെ അവകാശികളായ ഉത്തരേന്ത്യൻ ദ്രാവിഡരും കേരളത്തിനെ പുതിയ കേരളമാക്കി. ഇവരുടെ നേതൃത്വത്തിൽ വന്ന വിദേശ വാണിജ്യമാണ് അറബികളെയും യഹൂദന്മാരെയും ഇങ്ങോട്ടാകർഷിച്ചത്. ഈ സമ്മിശ്ര സംസ്കാരത്തിലേക്കാണ് ക്രിസ്തുമതം പ്രവേശിച്ചത്. പല ജൂതസിന്നഗോഗുകളും ബുദ്ധ-ജൈന പള്ളികളും ക്രിസ്ത്യൻ ദേവാലയമായി മാറി. സംഘകാല കേരളം ഈ മതമൈത്രിയുടെ പതാകയും വഹിച്ച് നില്ക്കുന്ന കഥയാണ് സംഘകാല കൃതികൾ നൽകുന്നത്. ഒരു പക്ഷേ, ഈശ്വരാരാധനയ്ക്കായി ആദ്യം ദേവാലയം ഉപയോഗപ്പെടുത്തുന്നത് അതിന്റെ പൂർണ്ണ അർത്ഥത്തിൽ ക്രിസ്തുമതക്കാരാണ്.

പള്ളിയോടൊപ്പം പൗരോഹിത്യം - ഇത് ക്രിസ്തുമതത്തിൽ ഒരു അനിവാര്യതയാണ്. തന്മൂലം ക്രിസ്തുമതത്തിന്റെ ആരംഭവും പൗരോഹിത്യത്തിന്റെ ആരംഭവും എല്ലാ സ്ഥലത്തും ഏകകാലത്ത് സംഭവിച്ചു. എന്നാൽ 18-ാം നൂറ്റാണ്ടിൽ സഭാചരിത്ര രചന നടത്തിയ എല്ലാവരും അക്കാര്യങ്ങളിൽ അബദ്ധ സിദ്ധാന്തങ്ങൾ പുറപ്പെടുവിച്ചു. 18-ാം നൂറ്റാണ്ടിൽ അവർ കണ്ട പൗരോഹിത്യ ശ്രേണീവിഭാഗം (എപ്പിസ്കോപ്പാ - കശ്ശീശാ - ശെമ്മാശ്ശൻ) ഒന്നാം നൂറ്റാണ്ടു മുതൽ സാർവജനീനമായി നിലവിലിരുന്ന ഒന്നാണെന്ന ധാരണ അവരെ സ്വാധീനിച്ചു. 18-ാം നൂറ്റാണ്ടിൽ കേരളത്തിലെ പൗരോഹിത്യ സ്ഥാപനത്തിന്റെ കുത്തകക്കാരും അവകാശികളും

പകലോമറ്റം കുടുംബക്കാരായിരുന്നുവെന്നും അത് ഒന്നാം നൂറ്റാണ്ടിൽ തോമ്മാശ്ലീഹായുടെ കാലത്തു ആരംഭിച്ച വിശുദ്ധ പാരമ്പര്യമാണെന്നും അത് അഭംഗം തുടരേണ്ടത് സഭയുടെ പാവനമായ ബാധ്യതയാണെന്നും അവർ എഴുതിവച്ചു.

ഈ രണ്ട് ധാരണകളുടെയും പ്രചാരണത്തിനായി ഇവിടെ സഭാചരിത്രങ്ങൾ രചിക്കപ്പെട്ടു. ആദ്യത്തെ മലങ്കരസഭാ ചരിത്രം - പകലോമറ്റം (നിരണം) ഗ്രന്ഥവരി എഴുതിയത് പകലോമറ്റം കുടുംബപാരമ്പര്യത്തിൽ ദീർഘകാലം ഭരണം നടത്തിയ ആറാം മാർത്തോമ്മായുടെ നിർദ്ദേശപ്രകാരവും അനുഗ്രഹാശിസ്സുകളോടെയും ആയിരുന്നു. അക്കാലത്ത് സിറിയൻ സഭയിൽനിന്ന് 1751-ൽ വന്ന മാർ ഈവാനിയോസ് 6-ാം മാർത്തോമ്മായുടെ ഉപദേഷ്ടാവായി കേരളത്തിൽ സന്നിഹിതനായിരുന്നു. രണ്ട് മെത്രാന്മാർക്കും ഗ്രന്ഥവരിയുടെ രചന കൊണ്ട് രണ്ട് വ്യത്യസ്ത ലക്ഷ്യങ്ങൾ സാധിക്കുവാനുണ്ടായിരുന്നു. മാർത്തോമ്മാ ശ്ലീഹാ മുതൽ പൗരോഹിത്യം പകലോമറ്റം കുടുംബം നിലനിർത്തിപ്പോരുന്നു എന്ന തെറ്റിദ്ധാരണ പ്രചരിപ്പിക്കൽ ആയിരുന്നു 6-ാം മാർത്തോമ്മായുടെ ലക്ഷ്യം; ഇന്ത്യൻസഭയ്ക്ക് പൗരോഹിത്യം നിലനിർത്തുവാൻ അന്ത്യോഖ്യൻ ബന്ധം അനിവാര്യമെന്ന് പ്രചരിപ്പിക്കുക മാർ ഈവാനിയോസിന്റെ ലക്ഷ്യവും. മാർ ഈവാനിയോസ് പ്രതിനിധാനം ചെയ്യുന്ന അന്ത്യോഖ്യൻ താല്പര്യവും 6-ാം മാർത്തോമ്മാ പ്രതിനിധാനം ചെയ്യുന്ന പകലോമറ്റം കുടുംബ താല്പര്യവും പരസ്പരം സഹകരിച്ചപ്പോൾ ചരിത്ര വിരുദ്ധവും അവിഹിതവും ആയ ഒരു രചനയായി പകലോമറ്റം (നിരണം) ഗ്രന്ഥവരി വികലമായി. “ഈ കൃതി അച്ചടിച്ച് പ്രചരിപ്പിക്കുന്നത് സഭാചരിത്ര സാഹിത്യത്തോട് കാട്ടുന്ന ക്രൂരതയാവുമെന്ന്” ഫാ. ഡോ. വി. സി. ശാമുവേൽ ആശങ്ക പരസ്യമായി പ്രകടിപ്പിച്ചത് ഇത്തരുണത്തിൽ ഓർത്തുപോകുന്നു. പില്ക്കാലത്ത് സഭാചരിത്രം രചിച്ച ഇട്ടൂപ്പ് റൈട്ടറെയും ഇ. എം. ഫിലിപ്പിനെയും ഈ കൈയെഴുത്തു സഭാചരിത്രം സ്വാധീനിച്ചിട്ടുണ്ട്. തെറ്റായ ദിശയിൽ ഈ കൈയെഴുത്ത് സഭാചരിത്രം സൃഷ്ടിച്ച കൊടും തമസ്സിന്റെ പിടിയിൽപ്പെട്ടാണ് അന്ത്യോഖ്യൻ അധീശത്വവും പകലോമറ്റം മേധാവിത്വവും സഭയുടെ ഉപബോധമനസ്സിൽ ഒരു ഒഴിയാബാധയായി സ്ഥാനം പിടിച്ചിട്ടുള്ളത്. പൗരോഹിത്യത്തിന്റെ അടിസ്ഥാന സ്രോതസ് പത്രോസ് ശ്ലീഹായുടെ സിംഹാസനമാണെന്ന് തട്ടിവിടാനുള്ള ചങ്കൂറ്റംപോലും ചിലർ കാണിച്ചത് ഈ മുൻവിധി സൃഷ്ടിച്ച ദുഃസ്വാധീനത്തിന്റെ ഫലമായിട്ടാണ്.

ലോകസഭകളിലെങ്ങും കർത്താവിൽനിന്ന് സിദ്ധിച്ച കഹനൂസാ ആണ് വിവിധ കാലങ്ങളിലായി വികാസപരിണാമങ്ങൾക്ക് വിധേയമായി രൂപഭേദം പ്രാപിച്ചതെന്ന് ക്രൈസ്തവ ലോകത്തെ എല്ലാ സഭകളുടെയും

ആദിമ ചരിത്രം സംശയാതീതമായി വ്യക്തമാക്കിയിട്ടുണ്ട്. മാർത്തോമ്മാ ശ്ലീഹാ മുഖേന മലങ്കരസഭയിൽ കഹനൂസാ ലഭ്യമാവുകയും അത് പരമ്പരകളായി നിലനില്ക്കുകയും ചെയ്തു. ക്രിസ്തുവർഷത്തിന്റെ ആദ്യ നൂറ്റാണ്ടുകളിൽ ശക്തമായിരുന്ന അലക്സാന്ത്രിയൻ സഭയുമായുള്ള ബന്ധം മൂലം ഈ ശൈലി അന്യൂനം മലങ്കരസഭ നിലനിർത്തി. കഹനൂസാ പല ലോകസഭകളിലും, എപ്പിസ്കോപ്പാ തുടങ്ങിയ പേരുകളിൽ വികസിച്ചത് മലങ്കരസഭയിൽ സ്വാധീനം ചെലുത്തിയില്ല. ആദ്യത്തെ മൂന്ന് നൂറ്റാണ്ടുകൾ കൊണ്ട് പൗരോഹിത്യ വിഷയത്തിൽ നാം നേടിയ സാംസ്കാരിക പാരമ്പര്യം അത്രമാത്രം സുദൃഢമായിരുന്നു. പില്ക്കാലത്ത് നാലാം നൂറ്റാണ്ടിൽ പേർഷ്യൻ ബന്ധം നമുക്കുണ്ടായി എങ്കിലും മെത്രാന്റെ സാന്നിധ്യം പട്ടംകൊടയ്ക്ക് ഒരു അനിവാര്യതയായി നാം കരുതിയിരുന്നില്ല. പേർഷ്യൻ മെത്രാന്മാർ ഇവിടെ വന്നിട്ടുണ്ടെങ്കിൽ പോലും അത് അവിച്ഛിന്നമായ ഒരു ശൃംഖല ആയിരുന്നില്ല. തദ്ദേശീയരായ കഹനേന്മാർ യജമാനൻ എന്ന് അർത്ഥമുള്ള 'അച്ചൻ' എന്ന് വിളിക്കപ്പെട്ടു. കാശീശന്മാർ കത്തനാർമാർ എന്നും അവരുടെ തലവൻ കത്തനാരച്ചൻ എന്നും മലങ്കരസഭയിൽ അറിയപ്പെട്ടത് കശീശന്മാരുടെ തലവൻ എപ്പിസ്ക്കോപ്പാ എന്ന് വിളിക്കപ്പെട്ടതിന് സമാനവും സമാന്തരവും ആയിട്ടാണ്. ഒരു പ്രാദേശിക ഇടവകയിൽ ഏതാനും കത്തനാർമാരും അവരുടെ നേതാവായി ഒരു കത്തനാരച്ചനും ഉണ്ടായിരുന്നു. ഇടവകയിലേയ്ക്കാവശ്യമായ വൈദികരെ പട്ടം കൊടുത്ത് നിയമിച്ചിരുന്നത് യജമാനൻ എന്ന് വിളിക്കപ്പെട്ട ഈ കത്തനാരച്ചന്മാർ ആണ്. *നിരണം ഗ്രന്ഥവരി*യിൽ അഞ്ചും ആറും ഏഴും മാർത്തോമ്മാ മെത്രാന്മാരെ 'അച്ചൻ' എന്ന് വിശേഷിപ്പിച്ചിട്ടുണ്ട്. 18-ാം നൂറ്റാണ്ടിൽ 'അച്ചൻ' ശബ്ദത്തിന് തലവൻ, യജമാനൻ എന്നീ അർത്ഥങ്ങൾ പ്രയോഗത്തിലുണ്ടായിരുന്നു. നമ്പൂതിരിയച്ചൻ, പുലിയച്ചൻ, നായരച്ചൻ എന്നീ പ്രയോഗങ്ങൾ ഉദാഹരണം. 1809 -ലെ കണ്ടനാട് പടിയോലയിൽപ്പോലും മലങ്കരയിലെ പട്ടംകൊടയുടെ അധികാരി യജമാനൻ (അച്ചൻ) ആണെന്ന് വ്യക്തമാക്കുന്നത് കാണുക:

"തെക്കും വടക്കും ഓരോ പഠിത്തവീട്ടിൽ ഓരോരോ മല്പാന്മാർ ഇരുന്ന് പൈതങ്ങളെയും ശെമ്മാശന്മാരെയും പഠിപ്പിക്കുകയും പള്ളിയിൽ നിന്നും വരിയിട്ടെടുത്തു അവർക്ക് വേണ്ടത് ആണ്ടുതോറും കൊടുക്കുകയും പട്ടക്കാർ പള്ളിയ്ക്കടുത്ത ക്രമങ്ങൾ ഒക്കെയും തഴക്കി കുറവ് തീർത്ത് മല്പാന്മാരുടെ എഴുത്ത് യജമാനസ്ഥാനത്ത് കൊണ്ടുവന്ന് കൊടുത്ത് കൂദാശപ്രവൃത്തികൾക്ക് അനുവാദം വാങ്ങിച്ചുകൊൾകയും..." (8-ാം നിശ്ചയം. ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും, പു. 429, 431).

തദ്ദേശീയരായ ഈ യജമാന – അച്ചൻ – സ്ഥാനികളെ പേറെദ്യൂത്താ

എന്ന് വിളിച്ചിരുന്നു. ഈ പേർ ലഭിച്ചത് പേർഷ്യൻ ബന്ധത്തിൽ നിന്നാകാം. പേർഷ്യയിൽ രൂപംകൊണ്ട മഫ്രിയാന സ്ഥാനവും മലങ്കര സഭയിൽ പ്രചാരത്തിൽ ഇരുന്ന പേറെദ്യൂത്താ സ്ഥാനവും 'ഫറാ' എന്ന ധാതുവിൽ നിന്ന് ഉത്ഭവിക്കുന്നു. 'ഫറാ' ധാതുവിന് വർദ്ധിപ്പിക്കുക, ഫലം കായ്ക്കുക എന്നീ അർത്ഥങ്ങൾ ഉണ്ട്. മഫ്രിയാനയും പേറെദ്യൂത്തായും പട്ടംകൊടയിലൂടെ ഫലം നൽകി സഭയെ വർദ്ധിപ്പിക്കുന്നവർ ആണ്. സഭയുടെ അനുവാദമുണ്ടെങ്കിൽ പേറെദ്യൂത്തെന്മാർക്ക് ശെമ്മാശന്മാരെയും കശ്ശീശന്മാരെയും പട്ടംകെട്ടാമെന്ന് വിശദീകരിക്കുന്ന പുരാതന കാനോനായും ലഭ്യമാണ്. ഇപ്രകാരം പേറെദ്യൂത്താ സ്ഥാനികൾ മലങ്കരസഭയിൽ ഉണ്ടായിരുന്നതായി മലങ്കരസഭാ ചരിത്രകാരന്മാർ പലരും മനസ്സിലാക്കിയിട്ടില്ല. ഇതു സംബന്ധമായി രണ്ട് സുറിയാനി രേഖകൾ ഇതെഴുതുന്ന ആളുടെ ശേഖരത്തിൽ ഫോട്ടോകോപ്പിയായി സൂക്ഷിച്ചിട്ടുണ്ട്. അങ്കമാലി, കണ്ടനാട്, മുളന്തുരുത്തി എന്നീ ഇടവകകൾക്ക് അബ്ദുൽ ജലീൽ ഗ്രീഗോറിയോസ് എഴുതിയ സുദീർഘമായ ഒരു കല്പനയാണ് ഒരു രേഖ. ഈ കല്പന ഇടവഴിക്കൽ ഫീലിപ്പോസ് കത്തനാരുടെ പക്കൽ സൂക്ഷിച്ചുവന്നത് ഇ. എം. ഫീലിപ്പോസ് സ്വചരിത്രത്തിൽ ദീർഘമായി ഉദ്ധരിച്ചിട്ടുണ്ട്. പ്രസ്തുത കല്പനയുടെ മറ്റൊരു കോപ്പി തൊഴിയൂർ ഗ്രന്ഥപ്പുരയിലുണ്ട്. അതിന്റെ ഫോട്ടോകോപ്പി ഈ ലേഖകന്റെ കൈവശമുണ്ട്. അബ്ദുൽ ജലീൽ ഗ്രീഗോറിയോസിന്റെ സ്വകാര്യ ഗ്രന്ഥമായിരുന്നു അതെന്ന് ആ ഗ്രന്ഥത്തെ ഇതെഴുതുന്ന ആൾ നിരീക്ഷിച്ചിട്ടുണ്ട്. ഈ പൊതു കല്പനയിൽ ശെമ്മാശ്ശന്മാരുടെയും കശ്ശീശന്മാരുടെയും തലവനായി പേറെദ്യൂത്തായെ അഭിസംബോധന ചെയ്തിരിക്കുന്നു. അങ്കമാലി, കണ്ടനാട്, മുളന്തുരുത്തി പള്ളികളിൽ പേറെദ്യൂത്താ സ്ഥാനിയുണ്ടെങ്കിൽ അതിന്റെ അർത്ഥം ഓരോ പ്രാദേശിക ഇടവകസമൂഹത്തിലും പട്ടംകൊടുക്കുവാനായി പേറെദ്യൂത്താമാർ ഉണ്ടായിരുന്നു എന്നാണ് എ.ഡി. 314-ൽ കൂടിയ അൻസീറാ സുന്നഹദോസിൽ (ഗലാത്യയുടെ തലസ്ഥാനം) പേറെദ്യൂത്താ സ്ഥാനികൾക്ക് കശ്ശീശന്മാരെയും ശെമ്മാശന്മാരെയും പട്ടംകെട്ടുവാൻ അധികാരമുള്ളതായി രേഖപ്പെടുത്തിയിട്ടുണ്ട് (13-ാം കാനോൻ, ചേടിയത്ത്, *ആദിമസഭാ പിതാക്കന്മാർ*, 1983, പു. 365). അലക്സന്ത്രിയൻ ശൈലിയിൽ കേരളത്തിൽ നിലവിലുണ്ടായിരുന്ന പട്ടംകൊട സംവിധാനത്തെ പേർഷ്യൻബന്ധം സുദൃഢമായപ്പോൾ പേർഷ്യൻ സഭയിൽ സ്വീകൃതമായ പേറെദ്യൂത്താ എന്ന പേർ നൽകി പേർഷ്യൻ വ്യവസ്ഥയിൽ നാമകരണം ചെയ്തതാകാം. പേർഷ്യൻ സഭയുടെ പൗരാണിക സംഭാവനകൾ രണ്ടാണ്. എല്ലാ പ്രാദേശിക ഇടവകകളിലും പട്ടം കൊടുത്തിരുന്ന അച്ചൻ - യജമാനൻ - സ്ഥാനികൾക്ക് പേർഷ്യൻ സഭയുടെ ശൈലിയിൽ പേറെദ്യൂത്താ എന്ന ഔദ്യോഗികനാമം പ്രതിഷ്ഠിച്ചു. രണ്ടാമത്തെ സംഭാവന എല്ലാ ഇടവക

കളും ചേർന്ന സഭയുടെ പ്രതിനിധിയായി പ്രവർത്തിച്ചിരുന്ന 'ജാതിക്ക് കർത്തവ്യൻ' എന്ന സ്ഥാനിയെ അർക്കദിയാക്കോൻ എന്ന് ഔദ്യോഗിക നാമം നൽകി പേർഷ്യൻ മാതൃകയിൽ ഒരു സംവിധാനമാക്കി അതിനെ ക്രമപ്പെടുത്തി.

പേറെദ്യൂത്താ എന്ന പരാമർശമുള്ള മറ്റൊരു രേഖ ഒന്നാം മാർ ത്തോമ്മാ ആയിത്തീർന്ന തോമ്മാ അർക്കദിയാക്കോൻ വത്തിക്കാനിലേ ക്കെഴുതിയ ഒരു കത്താണ്. കൽദായ സുറിയാനിയിൽ എഴുതിയ ഈ കത്തിന്റെ ഫോട്ടോ ജർമ്മനിയിലുണ്ടായിരുന്ന കോര വർഗ്ഗീസ് അച്ചൻ മുഖേന കോട്ടയം പഴയസെമിനാരി ആർക്കൈവ്സിൽ എത്തിയിട്ടുണ്ട്. അതിന്റെ ഫോട്ടോകോപ്പിയും ഈ ലേഖകൻ സൂക്ഷിക്കുന്നു. മാർപാ പ്പായെ അഭിവാദ്യം ചെയ്യുന്ന വാക്യത്തിൽ മലങ്കരയിലെ പേറെദ്യൂത്താ സ്ഥാനികളും കശ്ശീശന്മാരും ശെമ്മാശന്മാരും ജനപ്രമാണികളും എന്നാണ് കത്തിൽ രേഖപ്പെടുത്തിയിട്ടുള്ളത്. പേർഷ്യൻ ബന്ധത്തിൽ ലഭിച്ച പേറെദ്യൂത്താ - അർക്കദിയാക്കോൻ പേരുകൾ 17-ാം നൂറ്റാണ്ടിൽ പോലും നമ്മുടെ സഭയിൽ പ്രചാരത്തിൽ ഇരുന്നു എന്ന് സംശയാതീതമായി വ്യക്തമാക്കുന്നവയാണീ രണ്ടു രേഖകളും (ഗലാത്യ കേന്ദ്രമായ ക്രൈസ്തവസഭ അലക്സന്ത്രിയൻ സഭയിലെപ്പോലെ പ്രസ്ബിറ്റർമാ രുടെ കൈവെയ്പ്പ് പിന്തുടർന്നിരിക്കണം. പ്രസ്ബിറ്റർമാരുടെ തലവൻ അവിടെ പേറെദ്യൂത്താ എന്നപേരിൽ അറിയപ്പെട്ടിരിക്കാം. പില്ക്കാലത്ത് പട്ടംകൊട എപ്പിസ്കോപ്പന്മാർക്ക് മാത്രമായി ധ്രുവീകരിക്കപ്പെട്ടപ്പോൾ കശ്ശീശന്മാരുടെ തലവൻ എന്നനിലയിൽ പേറെദ്യൂത്താ സ്ഥാനി ആവിർഭ വിച്ചതാകാം. ഈ പേറെദ്യൂത്താ എന്ന സ്ഥാനനാമമാണ് പേർഷ്യയിൽ മേൽപ്പട്ടക്കാരുടെ സ്ഥാനാരോഹണം നിർവഹിക്കുവാൻ അധികാരമുള്ള വൈദികസ്ഥാനിയെ നിയമിച്ചപ്പോൾ സ്വീകരിച്ചത് - മഫ്രിയാന. രണ്ടി ന്റെയും ക്രിയാധാതു 'ഫറ' എന്നാണെന്ന് നേരത്തെ പ്രസ്താവിച്ചുവല്ലോ. ഫലത്തിൽ പില്ക്കാലത്ത് റോമ്മൻ സാമ്രാജ്യത്തിൽ കശ്ശീശാ, എപ്പി സ്ക്കോപ്പാ, പാത്രിയർക്കീസ് എന്നീ സ്ഥാനനാമങ്ങളിൽ കഹനൂസാ എന്ന മൗലികസ്ഥാനം വികസിച്ചപ്പോൾ പേർഷ്യൻ സാമ്രാജ്യത്തിൽ അത് കശ്ശീശാ, പേറെദ്യൂത്താ, മഫ്രിയാന എന്നീ പേരുകളിലാണ് വികാസം നേടിയത്. പേറെദ്യൂത്താ പില്ക്കാലത്ത് പേർഷ്യയിലും എപ്പിസ്കോ പ്പാ, മെത്രാപ്പോലീത്താ എന്നീ പേരുകളിൽ വികാസവും വളർച്ചയും നേടി. പേറെദ്യൂത്തായ്ക്ക് സമാന്തരമായി അന്ത്യോഖ്യൻ സഭയിൽ കോർഎപ്പി സ്ക്കോപ്പാ സ്ഥാനി ഉണ്ടായി. എപ്പിസ്ക്കോപ്പായുടെ സാന്നിധ്യം സ്ഥിര മായിട്ടുണ്ടായിരുന്നതുകൊണ്ട് കോർഎപ്പിസ്ക്കോപ്പാമാർ ഉയർന്ന പട്ട ങ്ങൾ നൽകിയിരുന്നില്ല. എന്നാലും അവരുടെ പൂർവ്വികസ്ഥാനത്തെ ആദ രിച്ചുകൊണ്ട് കോറൂയോ, അവ്പദ്യക്കിനോ തുടങ്ങിയ ചെറിയ പട്ടങ്ങൾ

നൽകുവാൻ സഭ അവരെ അനുവദിച്ചിട്ടുണ്ട് (ഇക്കാലത്ത് അതും നിലച്ചു പോയി).

എ. ഡി. 5-ാം നൂറ്റാണ്ടു മുതൽ 17-ാം നൂറ്റാണ്ടു വരെ മലങ്കരസഭയിൽ പേർഷ്യൻസഭയിൽ നിന്ന് മേൽപ്പട്ടക്കാർ വന്നിട്ടുണ്ട്. അവരിൽ ചിലർ സെലൂഷ്യൻ കാതോലിക്കായുടെയും മറ്റു ചിലർ തെഗ്രീസിലെ മഫ്രിയാനയുടേയും നിയോഗമനുസരിച്ച് വന്നവരാണ്. പന്ത്രണ്ട് നൂറ്റാണ്ടിനിടയിൽ അപ്രകാരം വന്ന മേല്പ്പട്ടക്കാർ ഒരു ഡസനിലധികം വരികയില്ല. ഇതു കാണിക്കുന്നത് ഇവിടെ പേർഷ്യൻ മെത്രാന്മാരുടെ സാന്നിധ്യം ഒരു അനിവാര്യത ആയിരുന്നില്ലെന്ന് തന്നെയാണ്. പേർഷ്യൻ സഭയുടെ പാരമ്പര്യത്തിൽ മലങ്കരസഭയിൽ പേറെദ്യൂത്തെന്മാർ പട്ടം കൊടുക്കുന്നത് നിരോധിക്കുവാൻ അവർക്ക് കഴിയുമായിരുന്നില്ല. ഉദയംപേരൂർ സുന്നഹദോസിന്റെ കാലത്തും (1599) അതിനുശേഷവും പേറെദ്യൂത്താ സ്ഥാനികൾ മലങ്കരസഭയിൽ ഉണ്ടായിരുന്നു എന്നറിയുന്നത് ചിന്തോദ്ദീപകമാണ്. ഉദയംപേരൂർ സുന്നഹദോസിന്റെ സമകാലികനായ ബിഷപ്പ് മാർ അബ്രഹാം ഭരണം നടത്തുമ്പോഴും ഇടവകകളിലെ കശ്ശീശന്മാരുടെ തലവന്മാരായ പേറെദ്യൂത്താമാർ അതത് ഇടവകകളിൽ യഥേഷ്ടം പ്രവർത്തിച്ചിരുന്നു. പോർത്തുഗീസുകാർ കേരളത്തിന്റെ ഭരണത്തിൽ നിർണ്ണായക ശക്തിയാവുകയും കത്തോലിക്കാസഭയുടെ സംസ്കാരശൈലികൾ പ്രബലമാവുകയും ചെയ്തതോടെ പേറെദ്യൂത്താമാരുടെ കാര്യം പരുങ്ങലിലായി. മെത്രാന്മാർ മാത്രമേ പട്ടം കൊടുക്കാവൂ എന്ന നവീന സമ്പ്രദായം മലങ്കരയിൽ പരിചിതമാവുകയായിരുന്നു. ആഘോഷപൂർവ്വം അരങ്ങേറിയ റോമ്മൻ ശൈലി അനേകരെയും ആകർഷിച്ചു. അതോടെ പേറെദ്യൂത്താമാർ പട്ടം കൊടുക്കുന്ന സമ്പ്രദായം ചോദ്യം ചെയ്യപ്പെടുവാൻ തുടങ്ങി. ഉദയംപേരൂർ സുന്നഹദോസിന് ശേഷം കാലാവസ്ഥ പാടേ ഭേദപ്പെട്ടു. പേറെദ്യൂത്താമാരിൽ നിന്ന് വൈദികസ്ഥാനം സ്വീകരിക്കുന്നത് അസാധുവാണെന്ന പ്രചാരണം ഫലം കണ്ടു തുടങ്ങി. കൂനൻകുരിശു സത്യത്തിൽ പങ്കെടുത്തവരിൽ പലരും പിന്നീട് റോമ്മൻ ക്യാമ്പുകളിലേയ്ക്ക് നിലപാട് മാറ്റിയത് ഈ അവസ്ഥാഭേദത്തെ സൂചിപ്പിക്കുന്നു. കൂദാശകളുടെ നിർവഹണത്തിന് സാധുവായ പൗരോഹിത്യം അനിവാര്യമെന്നതോടൊപ്പം സാധുവായ കൈവെപ്പ് മെത്രാനിൽ നിന്ന് മാത്രമേ ലഭിക്കൂ എന്ന ചിന്തയും ബോധപൂർവ്വം പ്രചരിക്കപ്പെട്ടതോടെ പേറെദ്യൂത്താസ്ഥാനികൾ വെറും ഒരു അലങ്കാരസ്ഥാപനമായി മാറി. 1653-ൽ ഒന്നാം മാർത്തോമ്മായെ പന്ത്രണ്ട് പേറെദ്യൂത്താ സ്ഥാനികൾ വാഴിച്ചതുപോലും വിമർശിക്കപ്പെട്ടു. അലക്സാന്ത്രിയൻ പാപ്പായാൽ അയക്കപ്പെട്ട മാർ ഇഗ്നാത്തിയോസ് അഹത്തള്ള പാത്രിയർക്കീസിന്റെ കല്പനപോലും വേണ്ടത്ര ഫലിച്ചില്ല. ഒന്നാം മാർത്തോമ്മായുടെ സ്ഥാന

സാധുതയിൽ സഭയ്ക്കകത്തുതന്നെ സംശയം ഉന്നയിച്ചവർ കുറവല്ലായിരുന്നു.

ഈ സാഹചര്യത്തിലാണ് ഒരു പൗരസ്ത്യ മെത്രാന്റെ അനിവാര്യതയെപ്പറ്റി സഭ സഗൗരവം ചിന്തിച്ചത്. തലശ്ശേരി, പൊന്നാനി എന്നീ ചെറു തുറമുഖങ്ങളിൽ വ്യാപാരത്തിനെത്തിയിരുന്ന അർമ്മീനിയ - ജൂത - അറബി വ്യാപാരികൾ മുഖേന മലങ്കരസഭ അലക്സാന്ത്രിയ, പേർഷ്യ, അന്ത്യോഖ്യ, അർമ്മീനിയ തുടങ്ങിയ സഭകളിലേക്ക് നിവേദനങ്ങൾ അയച്ചുകൊണ്ടിരുന്നു. ഇപ്രകാരം അയച്ച നിവേദനങ്ങളുടെ ഫലമായിട്ടാണ് 1653-ൽ മാർ ഇഗ്നാത്തിയോസ് അഹത്തള്ളാ ഇന്ത്യയിലെത്തിയത്. അദ്ദേഹത്തിന്റെ ചരിത്രപശ്ചാത്തലത്തെപ്പറ്റി വിഭിന്ന അഭിപ്രായങ്ങൾ നിലവിലുണ്ട്:

"മലങ്കരസഭയെ തേടി എത്തിയ ഈ മെത്രാപ്പോലീത്തായ്ക്ക് ചരിത്രകാരന്മാർ അഹത്തള്ളാ, ഇഗ്നാത്തിയോസ്, തിയഡോർ എന്നിങ്ങനെ പല പേരുകൾ കൊടുത്തിട്ടുണ്ട്. ഇതിൽ അഹത്തള്ളാ എന്ന പേരിനാണ് കൂടുതൽ പ്രചാരം സിദ്ധിച്ചത്. ... അദ്ദേഹം ഒരു ഈഗുപ്തായ മെത്രാൻ ആണെന്നും മറ്റു ചിലർ അദ്ദേഹം ഒരു യാക്കോബായ മെത്രാൻ ആണെന്നും പറയുന്നുണ്ട്. ഇ. എം. ഫീലിപ്പോസ് അഭിപ്രായപ്പെടുന്നത് നെസ്തോറിയൻ പാത്രിയർക്കീസിന്റെ ഒരു പ്രതിനിധിക്കല്ലാതെ ലഭിക്കാൻ സാധ്യമല്ലെന്ന് വിചാരിക്കത്തക്ക ഒരു സ്വീകരണമാണ് മലങ്കര സഭയിൽ നിന്ന് അഹത്തള്ളായ്ക്ക് ലഭിച്ചതെന്നാണ്. ഇട്ടൂപ്പ് റൈട്ടറുടെ അഭിപ്രായം അഹത്തള്ളാ അന്ത്യോഖ്യായുടെ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ആണെന്നാണ്. ..." (*ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും*, പു. 263).

ഇക്കാര്യത്തിൽ ഫാദർ ബർണാർഡ് തോമ്മാ അഭ്യൂഹിച്ചിട്ടുള്ളത്, അദ്ദേഹം കത്തോലിക്കാസഭയോട് ബന്ധപ്പെട്ട കൽദായ മെത്രാൻ ആണ് എന്നാണ് (*മാർത്തോമ്മാ ക്രിസ്ത്യാനികൾ 2-ാം ഭാഗം*, പു. 70-71). ജെയിംസ് ഹൗ രേഖപ്പെടുത്തുന്നതിപ്രകാരമാണ്: ഒരു മെത്രാനെ ലഭിക്കാനായി മലങ്കരസഭ മൂസലിലെ പാത്രിയർക്കീസ്, കോപ്റ്റിക് സഭയുടെ പാത്രിയർക്കീസ്, സിറിയയിലെ യാക്കോബായ പാത്രിയർക്കീസ് എന്നിവർക്ക് നിവേദനങ്ങൾ അയച്ചതിൽ കോപ്റ്റിക് പാത്രിയർക്കീസ് ആണ് ആദ്യം പ്രതികരിച്ചതെന്നും അദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹം തുടർന്നെഴുതുന്നു: ആ സമയത്ത് കോപ്റ്റിക് പാത്രിയർക്കീസ് ഗ്രാന്റ് കെയ്റോയിൽ താമസിച്ചിരുന്നു. സുറിയാനി ക്രിസ്ത്യാനികളുടെ നിവേദനം ലഭിച്ചപ്പോൾ അഹത്തള്ളാ എന്ന് പേരായ ഒരു സുറിയാനി മെത്രാൻ അദ്ദേഹത്തോടുകൂടെ ഉണ്ടായിരുന്നതായി പറയപ്പെടുന്നു. തേവോദോറോസ് എന്ന ഗ്രീക്ക് നാമത്തിന്റെ അറബിരൂപമാണ് അഹത്തള്ളാ"

(*ഹിസ്റ്ററി ഓഫ് ക്രിസ്ത്യാനിറ്റി ഇൻ ഇന്ത്യ. ബുക്ക് 6,* പു. 299–300: *ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും*, പു. 272).

അഹത്തള്ളാ ഒരു യാക്കോബായ സുറിയാനിക്കാരൻ എന്ന് റോമൻ മിഷനറി റോളിൻ തറപ്പിച്ച് പറയുന്നു. ചില പ്രത്യേക സാഹചര്യങ്ങളിൽ സിറിയയിലെ പാത്രിയർക്കീസ് അദ്ദേഹത്തെ മുടക്കിയെന്നും തുടർന്ന് അദ്ദേഹം അലക്സന്ത്ര്യ പാത്രിയർക്കീസിനെ അഭയം പ്രാപിച്ചു എന്നും പറയപ്പെടുന്നു. ഇന്ത്യയിൽ നിന്ന് കത്ത് കിട്ടിയപ്പോൾ സുറിയാനി ഭാഷ വശമായിരുന്ന അഹത്തള്ളായെ ഈ ദൗത്യവുമായി നിയോഗിക്കാമെന്ന് അലക്സന്ത്രിയൻ പാത്രിയർക്കീസ് വിചാരിച്ചു. ഈ നിർദ്ദേശം അഹത്തള്ളായ്ക്കും സമ്മതമായിരുന്നു (അതേ പുസ്തകം, പു. 300).

ഈ സംശയങ്ങളെല്ലാം ദൂരീകരിക്കുവാൻ പര്യാപ്തമായ ഒരു രേഖ ഈ ലേഖകൻ ഗവേഷണങ്ങൾക്കിടയിൽ കണ്ടെത്തിയിട്ടുണ്ട്. അഹത്തള്ളാ മലങ്കരയിലേയ്ക്കയച്ച കത്താണീ അമൂല്യ രേഖ. ഈ കത്ത് ഇപ്പോൾ വത്തിക്കാൻ ലൈബ്രറിയിൽ സംരക്ഷിക്കപ്പെട്ടിരിക്കുന്നു. കോട്ടയം പഴയസെമ്മിനാരി ആർക്കൈവ്സിൽ നിന്ന് ഇതിന്റെ ഫോട്ടോ ലഭിച്ചു. ഗവേഷണത്തിനുള്ള പ്രഥമ ആകര സാമഗ്രികൾ ആയി പ്രയോജനപ്പെടുത്താവുന്ന ഈ ഫോട്ടോകൾ ജർമ്മനിയിലുണ്ടായിരുന്ന ഫാ. കോര വർഗ്ഗീസ് ആണ് സെമ്മിനാരി ആർക്കൈവ്സിലേക്ക് നൽകിയത് (അത് പരിശോധിക്കുവാനും ഫോട്ടോകോപ്പി എടുക്കുവാനും സദയം അനുവാദം നൽകിയ സെമിനാരി ലൈബ്രേറിയൻ റവ. ഫാ. സി. സി. ചെറിയാന് നന്ദി).

ഒന്നാം മാർത്തോമ്മായുടെ നാല് ഉപദേഷ്ടാക്കളിൽ ഒരാളായ വേങ്ങൂർ ഗീവർഗീസ് കത്തനാർ ഒപ്പിട്ട് സാക്ഷ്യപ്പെടുത്തിയ പ്രസ്തുത കത്ത് കൽദായ സുറിയാനിയിലാണ് എഴുതപ്പെട്ടിട്ടുള്ളത്. അതിന്റെ പരിഭാഷ ഇപ്രകാരമാണ്:

“ഇന്ത്യ ഒക്കെയുടേയും ചീനയുടെയും പാത്രിയർക്കീസ് ഇഗ്നാത്തിയോസ് ആയ ഞാൻ, നിങ്ങളുടെ ദിക്കിൽനിന്ന് ഇവിടെ വന്നിട്ടുള്ള ശെമ്മാശന്മാർ വശം ഒരെഴുത്ത് അയയ്ക്കുന്നു. നിങ്ങൾ ഈ എഴുത്തു വായിക്കുമ്പോൾ രണ്ട് വൈദികന്മാരെയും നാല്പത് ആളുകളെയും എന്റെ അടുക്കലേക്ക് അയയ്ക്കണം. എന്റെ ആഗമനത്തിന് തടസം നേരിടാതിരിക്കുവാൻ തക്കവണ്ണം കഴിയുന്നത്ര വേഗത്തിലും വേണ്ടുന്ന ജാഗ്രതയോടും കൂടി നിങ്ങൾ അവരെ അയയ്ക്കണം. എന്റെ മക്കളേ, വരുവിൻ. എന്റെ വാക്കുകളെ ശ്രദ്ധിപ്പീൻ. നമ്മുടെ നാഥനായ പാപ്പായിൽ നിന്ന് സമസ്താധികാരങ്ങളും എനിക്ക് നൽകപ്പെട്ടിരിക്കുന്നുവെന്ന് നിങ്ങൾ അറി

ഞ്ഞുകൊൾവിൻ. ഇഗ്നാത്തിയോസിന് സമസ്താധികാരങ്ങളുമുണ്ട്. നിങ്ങൾ ഭയപ്പെടേണ്ട. നിങ്ങളുടെ ആവശ്യത്തിന് ഉതകുന്ന വളരെ നിക്ഷേപങ്ങളും മറ്റനേകം ദ്രവ്യങ്ങളും ഞാൻ കൊണ്ടുവന്നിരിക്കുന്നു. അതിനാൽ ഞാൻ അവിടെ വന്നുചേരുന്നതിന് ആവശ്യമായതെല്ലാം നിങ്ങൾ ചെയ്വീൻ. മൈലാപ്പൂർ എന്ന ഈ പട്ടണത്തിൽ ദൈവമാതാവായ മറിയാമിന്റെ നാമത്തിൽ ഉള്ള ദേവാലയത്തിൽ ഞാൻ എത്തിയിരിക്കുന്നത്, ഇന്ത്യയിൽ നിങ്ങളുടെ നാട്ടിലേക്ക് എന്നെ കൊണ്ടുപോകാൻ കഴിയുന്ന അനവധി പുരോഹിതന്മാരും, ശെമ്മാശന്മാരും ജനങ്ങളും ഇവിടെ വന്നുചേരുന്നതായി ഞാൻ അറിഞ്ഞതിനാലാണെന്ന് നിങ്ങൾ അറിയുവിൻ. ഞാൻ 1652 ആഗസ്റ്റ് 2 –ന് മൈലാപ്പൂരിൽ ഈശോസഭയുടെ ഭവനത്തിൽ എത്തി. അതിൽ ഞാൻ താമസിച്ചുവരുന്നു. അവർ എന്നോട് കരുണാപൂർവം വർത്തിക്കുന്നു. ഭൂമിയിലും സ്വർഗ്ഗത്തിലും അവരുടെ പ്രതിഫലം വർദ്ധിച്ചിരിക്കുമാറാകട്ടെ. അവർക്കും നിങ്ങൾക്കും നമുക്കും എപ്പോഴും സമാധാനം ഉണ്ടാകട്ടെ. ആമ്മീൻ. എന്ന് ഇന്ത്യഒക്കെയുടെയും ചീനയുടെയും പാത്രിയർക്കീസായ ഇഗ്നാത്തിയോസ്." ഫാ. ബർണാഡിന്റെ തർജ്ജിമ വിശ്വാസയോഗ്യം തന്നെ (പു. 68).

ഈ കത്തിലെ പാപ്പാ എന്ന പദം അനേകരെ വഴിതെറ്റിച്ചിട്ടുണ്ട്. റോമ്മാ പാപ്പാ ആണെന്നാണ് പലരും ധരിച്ചത്. എന്നാൽ റോമ്മാ പാപ്പായ്ക്ക് മുമ്പുതന്നെ അലക്സന്ത്രിയൻ പാത്രിയർക്കീസ് പാപ്പാ എന്ന വിശേഷണം ഉപയോഗിച്ചിരുന്നുവെന്ന് ഇക്കൂട്ടർ സൗകര്യപൂർവം വിസ്മരിക്കുന്നു. നിവൃത്തിയില്ലാതെ വന്നാൽ പന്ത്രണ്ട് പട്ടക്കാർ ചേർന്ന് അർക്കദിയാക്കോനെ മെത്രാനായി വാഴിച്ചുകൊള്ളണമെന്ന് അദ്ദേഹം എഴുതിയ മറ്റൊരു കത്ത് ഇവിടെ പ്രസക്തമാണ്. അലക്സന്ത്രിയൻ സഭാപൈതൃകമുള്ള ഒരു മേല്പ്പട്ടക്കാരന് മാത്രമേ ഈ നിർദ്ദേശം ഉന്നയിക്കാനാവൂ. ആ നിർദ്ദേശം മലങ്കരസഭ പ്രാവർത്തികമാക്കിയത് അത് മലങ്കരയിലെ പൂർവിക സമ്പ്രദായം ആയിരുന്നതുകൊണ്ടാണ്. പക്ഷേ, അത് വിലപ്പോയില്ല. റോമ്മൻ പ്രചാരണം അത്രമാത്രം അതിശക്തമായിരുന്നു. 1665–ൽ വന്ന അബ്ദുൽ ജലീൽ മാർ ഗ്രീഗോറിയോസ് ഈ ചരിത്രപശ്ചാത്തലങ്ങൾ നല്ലവണ്ണം അറിവുള്ള ആളാകയാലാണ് ഒരു പുനരഭിഷേകം കൂടാതെ ഒന്നാം മാർത്തോമ്മായെ മെത്രാനായി അംഗീകരിച്ച് അദ്ദേഹത്തിനോട് സഹകരിച്ച് പ്രവർത്തിച്ചത് (അബ്ദൽ ജലീൽ മാർ ഗ്രീഗോറിയോസ് ഒന്നാം മാർത്തോമ്മായുടെ സ്ഥാനം ക്രമപ്പെടുത്തി എന്ന് ചിലർ രേഖപ്പെടുത്തിയതിന് ആധാരമായി വിശ്വാസയോഗ്യമായ യാതൊരു ചരിത്രരേഖകളും കണ്ടെത്തിയതായി അറിവില്ല). അദ്ദേഹം ഇവിടെ പലരും തെറ്റിദ്ധരിച്ചിട്ടുള്ളപോലെ അന്ത്യോഖ്യൻ മെത്രാൻ ആയിരുന്നെങ്കിൽ ഒരു പുനരഭിഷേകം അദ്ദേഹം നടത്തുമായിരുന്നു.

1685-ൽ വന്ന മാർ ഈവാനിയോസ് മൂന്നാം മാർത്തോമ്മായെ മെത്രാനായി വാഴിച്ചുവെങ്കിലും അടുത്ത ആളെ വാഴിച്ചത് ഇന്ത്യ മുഴുവന്റെയും കശ്ശീശ ആയിട്ടാണെന്ന് അദ്ദേഹത്തിന്റെ പട്ടംകൊട പുസ്തകം സാക്ഷിക്കുന്നു. അദ്ദേഹം - നാലാം മാർത്തോമ്മാ - പട്ടംകൊട ഉൾപ്പെടെയുള്ള പുരാതന കർമ്മങ്ങൾ നടത്തിയത് മലങ്കരയിലെ പാരമ്പര്യം അറിയാവുന്നതുകൊണ്ടാണ്. ഏതായാലും ഇത് വിവാദമായി. വിവാദങ്ങൾ അദ്ദേഹം നിയമിച്ച അഞ്ചും ആറും മാർത്തോമ്മാമാരുടെ കാലത്ത് തുടർന്നു. അതിന് ശമനം ഉണ്ടായത് 6-ാം മാർത്തോമ്മാ 1751-ൽ വന്ന മാർ ഗ്രീഗോറിയോസിൽ നിന്നു വീണ്ടും മെത്രാൻപട്ടം ഏറ്റതോടെയാണ്. അദ്ദേഹത്തിന്റെ കാലത്ത് കാട്ടുമങ്ങാട്ട് കൂറിലോസ് കശ്ശീശാ റമ്പാനായിരിക്കേ മെത്രാൻസ്ഥാനം അവകാശപ്പെട്ടത് മലങ്കരയിലെ പൂർവികശൈലിയെ അടിസ്ഥാനമാക്കിയാണ്. തന്മൂലം തൊഴിയൂർ സഭയുടെ പൗരോഹിത്യത്തിന് സാധുവായ പാരമ്പര്യം ഇല്ലെന്ന ചിന്ത ഭാരതസഭയുടെ ആദിമ പൈതൃകത്തിന്റെ പശ്ചാത്തലത്തിൽ ഒരു പുനരാലോചനയ്ക്ക് വിധേയമാക്കേണ്ടതാണ്.

ഏതായാലും മാർത്തോമ്മാശ്ലീഹാ മലങ്കരയിൽ കൊളുത്തിയ പൗരോഹിത്യദീപം അഭംഗുരം തടസങ്ങളെ അതിജീവിച്ച് ഭാരതത്തെ പ്രകാശിപ്പിച്ചുകൊണ്ടിരുന്നു. ആറാം മാർത്തോമ്മായുടെ കാലംമുതൽ ഇവിടെ മെത്രാന്മാരുടെ സാന്നിധ്യം സുസ്ഥിരമായിരുന്നു. പിന്നീട് നാം നേരിട്ടത് മെത്രാന്മാരെ മുടക്കിക്കൊണ്ട് ഭീഷണി ഉയർത്തിക്കൊണ്ടേയിരുന്ന അന്ത്യോഖ്യൻ കടൽക്കിഴവന്റെ ഫ്യൂഡൽ തന്ത്രങ്ങളെയാണ്. ചേപ്പാട്ട് മാർ ദീവന്നാസ്യോസ്, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് എന്നിവർ ആ കയ്പുള്ള പാനീയത്തെ അഭിമുഖീകരിച്ചവരാണ്. 1912-ൽ കാതോലിക്കേറ്റ് സ്ഥാപനത്തിലൂടെ നാം ആർക്കും കൈകടത്താനാവാത്ത പൗരോഹിത്യത്തിന്റെ പ്രാമാണിക പാരമ്പര്യത്തെ ശാശ്വതീകരിച്ചു; ശ്ലൈഹികവും കുറ്റരഹിതവുമായ ഒരു സ്ഥാപനം സാക്ഷാത്കരിച്ചതിലൂടെ. മലങ്കരസഭയുടെ ഈ പൗരോഹിത്യ പാരമ്പര്യ ചർച്ച ഇതര സഭകളോടുള്ള നമ്മുടെ ബന്ധവും പുലർത്തിപ്പോരുന്ന നിലപാടും പുനരന്വേഷണത്തിന് വിധേയമാക്കുവാൻ നിർബ്ബന്ധിക്കുന്നില്ലേ?

# 2

# 1912–ൽ ഉണ്ടായത് കാതോലിക്കേറ്റ് തന്നെ

മലങ്കരസഭയിൽ 1912–ൽ കാതോലിക്കേറ്റ് ഉണ്ടായി. അത് കാതോലിക്കേറ്റ് ആണോ മഫ്രിയാനേറ്റ് ആണോ എന്ന് അടുത്തകാലത്തായി ചില സഭാചരിത്ര പണ്ഡിതന്മാർ തർക്കം ഉന്നയിച്ചുകൊണ്ടിരിക്കുന്നു. 1912–ൽ നടന്നത് സ്ഥാപനമോ പുനഃസ്ഥാപനമോ എന്നും തർക്കവിഷയമായിട്ടുണ്ട്. തന്മൂലം ആ തർക്ക വിഷയങ്ങളെ കാതോലിക്കേറ്റിന്റെ ശതാബ്ദി ചിന്തയിൽ അവഗണിക്കാനാവുകയില്ല. മലങ്കരസഭയിലെ ആധുനിക സഭാചരിത്രാധ്യാപകരായ ഫാ. ഡോ. ടി. ഐ. വർഗ്ഗീസും ഫാ. ഡോ. എം. ഒ. ജോണും അവരുടെ വന്ദ്യ ഗുരുനാഥനായ ഫാ. ഡോ. വി. സി. സാമുവേലും ഉന്നയിക്കുന്ന ഒരു വാദമുഖത്തെ അവഗണിക്കുക പല ചരിത്രവിദ്യാർത്ഥികൾക്കും സാദ്ധ്യമാകുകയില്ല. മലങ്കരസഭാ ഭരണഘടനയിലെ ഒരു പരാമർശത്തെയാണ് ഇവർ ചോദ്യം ചെയ്യുന്നത്. സഭാഭരണഘടനയുടെ അഞ്ചാം അദ്ധ്യായത്തിൽ കാതോലിക്കാ എന്ന ശീർഷകത്തിൽ 99–ാം വകുപ്പിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

“മലങ്കര ഉൾപ്പെട്ട പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയിൽ 1912–ൽ കാതോലിക്കാ സിംഹാസനം പുനഃസ്ഥാപിക്കപ്പെട്ടിട്ടുള്ളതും അന്നുമുതൽ ഈ സ്ഥാപനം പൗരസ്ത്യ ഓർത്തഡോക്സ് സഭയിൽ വ്യാപരിച്ച് വരുന്നതും ആകുന്നു.”

ബഹു. എം. ഒ. ജോണച്ചൻ 1995 മാർച്ച് 16–31–ൽ പ്രസിദ്ധപ്പെടുത്തിയ ഒരു ലേഖനത്തിൽ (മലങ്കരസഭാദീപം) ഇതിനെ ഖണ്ഡിക്കുന്നത് ഇപ്രകാരമാണ്:

“1912–ൽ ഇവിടെ കാതോലിക്കാ പുനഃസ്ഥാപനമല്ല സ്ഥാപനമാണ് നടന്നത് എന്ന് പറയുവാൻ മലങ്കരസഭയ്ക്ക് കഴിയണം. എങ്കിൽ മാത്രമേ കാതോലിക്കാസ്ഥാപനത്തിന്റെ പിന്നിലുള്ള പ്രയോജനം പൂർണ്ണമാവുകയുള്ളൂ.” പുനഃസ്ഥാപനമെന്ന പദം അപ്രസക്തവും അനുചിതവുമാണ് എന്ന് കാണിക്കുവാൻ അദ്ദേഹം ശക്തമായ വാദമുഖം ഉയർത്തുന്നത് ഇപ്രകാരമാണ്! “1912–ൽ പുനഃസ്ഥാപിച്ചത് കാതോലിക്കാസ്ഥാപനമായിരുന്നോ? അത് പേർഷ്യൻ സഭയിലെ സ്ഥാനമാണ്. പേർഷ്യൻ സഭയുടെ കാതോലിക്കോസ് (ബാബിലോൺ പാത്രിയർക്കീസ്) ഇന്നും ജീവിച്ചിരിപ്പുണ്ട്. അപ്പോൾ ആ സ്ഥാനം ഇവിടെയെങ്ങനെ പുനഃസ്ഥാപിക്കാൻ

പറ്റും? അതിന് പേർഷ്യൻ സഭയുടെ അനുവാദം ആവശ്യമല്ലേ? അവരുടെ അനുവാദമില്ലാതെ ആ സഭാതലവന്റെ സ്ഥാനം ഇവിടേയ്ക്ക് മാറ്റി സ്ഥാപിക്കുവാൻ മലങ്കരസഭയ്ക്ക് സാധിക്കുമോ? മലങ്കരയിലെ കാതോലിക്കാസ്ഥാപനം അങ്ങോട്ടു മാറ്റിസ്ഥാപിച്ചിരിക്കുന്നു എന്ന് നാളെ ഇംഗ്ലണ്ടിലോ അമേരിക്കയിലോ ആരെങ്കിലും പറഞ്ഞാൽ മലങ്കരസഭ അത് അംഗീകരിച്ചു കൊടുക്കുമോ?"

ഇതാണ് അദ്ദേഹത്തിന്റെ വാദത്തിന്റെ രത്നചുരുക്കം. പല സഭകളിലും കാതോലിക്കേറ്റും പാത്രിയർക്കേറ്റും ഉണ്ടായത് വ്യത്യസ്ത കാലങ്ങളിലാണ്. ആ അർത്ഥത്തിൽ മലങ്കരയിലെ കാതോലിക്കേറ്റ് 1912-ൽ ഉണ്ടായി എന്നും അതിന് സെലൂഷ്യൻ കാതോലിക്കേറ്റിന്റെ പൗരാണിക പരിവേഷം അവകാശപ്പെടേണ്ടതില്ലെന്നുമാണ് പുതിയ ചർച്ചകളുടെ സാരാംശം. പ്രഥമ ശ്രവണത്തിൽ ദോഷമില്ലാത്ത ഒരു വാദഗതിയാണിതെന്ന് തോന്നാം. പക്ഷേ, ഈ പൗരാണികത അവകാശപ്പെടുന്നതിൽ എന്താണ് അപാകത? സെലൂഷ്യൻ കാതോലിക്കോസ് ബാബിലോൺ പാത്രിയർക്കീസെന്ന പേരിൽ ഇപ്പോഴും നിലനിൽക്കുന്നെങ്കിലും മൂന്നാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ ആവിർഭവിച്ച കാതോലിക്കേറ്റ്, അഞ്ചാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ നെസ്തോറിയനിസം ഔദ്യോഗികനിലപാടായി അംഗീകരിച്ചതോടെ അന്യംനിന്നുപോയി എന്നതല്ലേ സത്യം? 4-ാം നൂറ്റാണ്ടു മുതൽ സെലൂഷ്യൻ സിംഹാസനത്തിൽ വാണിരുന്നത് നെസ്തോറിയൻ കാതോലിക്കാമാരാണ്. മൂന്നാം നൂറ്റാണ്ടോടെ അസ്തമിക്കുകയും അന്യംനിൽക്കുകയും ചെയ്തുപോയ ഓർത്തഡോക്സ് കാതോലിക്കേറ്റ് ആണ് 1912-ൽ മലങ്കരയിൽ പുനഃസ്ഥാപിച്ചത് എന്ന വ്യാഖ്യാനത്തോടെ പുനഃസ്ഥാപനം എന്ന പദത്തിനുണ്ടെന്ന് ആരോപിക്കപ്പെട്ട ചരിത്രപരമായ കളങ്കം തീരുന്നു. മൂന്നാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ അന്യംനിന്ന ഓർത്തഡോക്സ് കാതോലിക്കേറ്റ് സഭയിൽ പിന്നീട് ഉയിർത്തെഴുന്നേൽക്കുന്നത് 1912-ലാണ്. 1653 മുതൽ മലങ്കരസഭ മെത്രാന് (മലങ്കര മെത്രാന്) ഉപയോഗിച്ചിരുന്ന 'മാർത്തോമ്മാ' എന്ന സ്ഥാനനാമം അഞ്ചാം കാതോലിക്കാ തന്റെ സ്ഥാനനാമത്തിൽ പുനഃസ്ഥാപിച്ചു എന്ന് പറയുന്നതിൽ അസാംഗത്യമൊന്നുമില്ല. നെസ്തോറിയൻ കാതോലിക്കേറ്റ് അല്ല ഓർത്തഡോക്സ് കാതോലിക്കേറ്റാണ് ഇവിടെ 1912-ൽ പുനഃസ്ഥാപിക്കപ്പെട്ടത്.

സഭാഭരണഘടനയുടെ 99-ാം വകുപ്പിൽ കാതോലിക്കാ പുനഃസ്ഥാപനത്തെപ്പറ്റിയല്ലാതെ അതിന്റെ ചരിത്രത്തെപ്പറ്റി യാതൊരു സൂചനയും നൽകിയിട്ടില്ല. സെലൂഷ്യയിലെ കാതോലിക്കേറ്റാണ് പുനഃസ്ഥാപിക്കപ്പെട്ടതെന്ന് വ്യക്തം. തെഗ്രീസ് എന്നോ മഫ്രിയാന എന്നോ അവിടെ പരാമർശിച്ചിട്ടില്ലാ എന്നത് നമ്മുടെ പണ്ഡിതന്മാർ വിനയപൂർവ്വം അറി

യേണ്ടതാണ്. ഒരു പാത്രിയർക്കീസിന്റെ കാർമ്മികത്വത്തിൽ വാഴിക്കപ്പെട്ടാലേ മെത്രാൻസ്ഥാനം പോലും സാധുവാകൂ എന്നു നാം വിശ്വസിച്ചിരുന്ന കാലമായിരുന്നു അത്. കാനോനിക സാധുത ഉണ്ടെങ്കിൽപ്പോലും മെത്രാൻസ്ഥാനവാഴ്ചക്ക് അന്ത്യോഖ്യൻ കൈവെപ്പ് അനിവാര്യമെന്ന് കാനോൻ പണ്ഡിതനായ വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ പോലും ചിന്തിച്ചതുകൊണ്ടാണല്ലോ അദ്ദേഹവും കൊച്ചുപറമ്പിൽ റമ്പാച്ചനും മേല്പട്ടം ഏല്ക്കുവാൻ ശീമയിൽ പോയത്. പത്രോസ് തൃതീയൻ ബാവാ ആറു മേല്പട്ടക്കാരെ മലങ്കരയിൽ വാഴിച്ചപ്പോൾ മലങ്കരസഭ അതിനെ വിലയിരുത്തിയതും വീക്ഷിച്ചതും കാണുക: "എന്നാൽ അന്ത്യോഖ്യായിൽപ്പോയി കൂടെക്കൂടെ പട്ടത്വം കൈക്കൊണ്ട് വരുന്നതിന് വഴിയകലം നിമിത്തം ഇങ്ങനെ ആറ് സ്ഥാനികളെക്കൂടെ ഇപ്പോൾ നിശ്ചയിച്ചിട്ടുള്ളത് മലങ്കര മെത്രാപ്പോലീത്തായുടെ സഹായത്തിനും അതത് അതിർത്തിക്കകത്തുള്ള ജനങ്ങളുടെ പരിപാലനയ്ക്കും ആകകൊണ്ട് അവരവരെ നിയമിക്കപ്പെട്ട വേലയിൽ ഉദാസീനതപ്പെടാതെ തമ്മിൽതമ്മിൽ യോജിച്ചും താല്പര്യവുമായി സത്യശോധനയോടും ആലോചനയോടും കൂടെ മതകാര്യത്തിലുന്നതപ്പെടുവാനും സമൂഹസംബന്ധമായ സകല കാര്യങ്ങളെക്കുറിച്ചും മലങ്കര മെത്രാപ്പോലീത്തായും ശേഷംപേരും ആണ്ടിലൊരിക്കൽ ഒരു സ്ഥലത്തു കൂടി നടപടികൾ ചിന്തിച്ച് തർക്കങ്ങൾക്കും കുറ്റങ്ങൾക്കും തീർച്ചയുണ്ടാക്കി അന്ത്യോഖ്യായ്ക്ക് റിപ്പോർട്ട് ചെയ്യാനും ആകുന്നു" (പാമ്പാക്കുട പാലപ്പള്ളിൽ അബ്രഹാം കത്തനാരുടെ സഭാചരിത്രം, 1877, പു. 96).

പത്രോസ് തൃതീയർ ബാവാ ആറു മെത്രാന്മാരെ വാഴിച്ചപ്പോൾ മലങ്കരസഭ അതിനെ പ്രയോജനപ്പെടുത്തുവാൻ ഉദ്ദേശിച്ചത് താഴെ കാണിക്കുംവിധമാണ്:

1. ആറ് മെത്രാന്മാരും മലങ്കര മെത്രാപ്പോലീത്തായുടെ സഹായികൾ ആയി പ്രവർത്തിക്കുന്നു.

2. അന്ത്യോഖ്യാ വഴിയകലെ ആയതിനാൽ മെത്രാന്മാരെ മലങ്കരയിൽ വാഴിക്കുവാൻ ആവശ്യമായ സുന്നഹദോസ് രൂപീകൃതമായി.

3. സുന്നഹദോസ് ആണ്ടിലൊരിക്കൽ സമ്മേളിച്ച് തർക്കങ്ങൾക്കും മറ്റും പരിഹാരം കാണണം.

4. സുന്നഹദോസ് തീരുമാനങ്ങൾ അന്ത്യോഖ്യായ്ക്ക് റിപ്പോർട്ട് ചെയ്യണം.

ഈ നിരീക്ഷണം മലങ്കരസഭ വിവിധ ഘട്ടങ്ങളിൽ പ്രാവർത്തികമാക്കി.

1. വെട്ടിക്കൽ, പരുമല എന്നിവിടങ്ങളിൽ സമ്മേളിച്ച് യഥേഷ്ടം ആവശ്യമായ കാര്യങ്ങളിൽ തീരുമാനമെടുക്കുകയും പാത്രിയർക്കീസ് റദ്ദാക്കിയ മാനേജിംഗ് കമ്മിറ്റി, അസോസിയേഷൻ എന്നിവ പുനഃസ്ഥാപിക്കുകയും ചെയ്തു.

2. അൽവാറീസ് മാർ യൂലിയോസ്, റിനിവിലാത്തി മാർ തീമോത്തിയോസ് എന്നിവർക്ക് കോട്ടയം, സിലോൺ എന്നിവിടങ്ങളിൽ വച്ച് മെത്രാൻപട്ടം നൽകി (യഥാക്രമം, 1889 ജൂലൈ 29, 1892 ഇടവം 14).

1908-ൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, കൊച്ചുപറമ്പിൽ മാർ കൂറിലോസ് എന്നിവരെ മലങ്കരയിൽ വച്ച് വാഴിക്കുവാൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്, മുറിമറ്റത്തിൽ മാർ ഈവാനിയോസ്, അൽവാറീസ് മാർ യൂലിയോസ് എന്നീ മൂന്ന് മേല്പട്ടക്കാർ അടങ്ങിയ സുന്നഹദോസ് ഇവിടെ ഉണ്ടായിരുന്നു. എങ്കിലും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൈവെപ്പ് കൂടുതൽ അഭികാമ്യമായി സ്ഥാനാർത്ഥികൾക്ക് തോന്നിയതിനാലാണ് ആ പട്ടംകൊട യെറുശലേമിൽ വച്ചായത്. അന്ത്യോഖ്യാ പാത്രിയർക്കീസ് 18-ാം നൂറ്റാണ്ടു മുതലെങ്കിലും മലങ്കരസഭയുടെ ഒരു ദൗർബല്യമായിരുന്നു. ഈ ദൗർബല്യം മൂലമാണ് പാത്രിയർക്കീസിന്റെ കൈവെപ്പോടു കൂടി മാത്രമേ കാതോലിക്കേറ്റ് പുനഃസ്ഥാപനം നടത്താവൂ എന്ന് മലങ്കരസഭ ചിന്തിച്ചത്. മലങ്കരസഭ 1909 വരെ മഫ്രിയാനയെപ്പറ്റി മാത്രമേ ചിന്തിച്ചിരുന്നുള്ളൂ. മഫ്രിയാനായ്ക്കുമപ്പുറം ഒരു കാതോലിക്കായെ അന്ത്യോഖ്യാ പാത്രിയർക്കീസ് വാഴിച്ചുതരുമെന്ന് വിശ്വസിക്കാനും പ്രതീക്ഷിക്കാനും ആവില്ലല്ലോ. എന്നാൽ 1912-ലെ കാലാവസ്ഥ വ്യത്യസ്തമായിരുന്നു. അന്ത്യോഖ്യായിൽ പാത്രിയർക്കീസുമാർ രണ്ടുണ്ടായി. രണ്ടാമത്തെ പാത്രിയർക്കീസ് മലങ്കര മെത്രാനെ അനധികൃതമായി മുടക്കി. ഈ സാഹചര്യം കാതോലിക്കേറ്റ് പുനഃസ്ഥാപനത്തിന് തികച്ചും അനുയോജ്യമായിരുന്നു. നിരീക്ഷണപടുവായ ബഥനി ആബോ ഗീവർഗീസും മറ്റും മലങ്കരസഭയ്ക്ക് വേണ്ടി ആവശ്യപ്പെട്ടത് മഫ്രിയാനേറ്റ് അല്ല, കാതോലിക്കേറ്റ് തന്നെ ആയിരുന്നു. മഫ്രിയാന - കാതോലിക്കാ വിവാദം മലങ്കരയിൽ ആവിർഭവിക്കുന്നതിന് അഞ്ചു പതിറ്റാണ്ടു മുമ്പ് എഴുതപ്പെട്ട 'മാർ ഈവാനിയോസ്' എന്ന ജീവചരിത്രഗ്രന്ഥത്തിൽ മലങ്കരസഭയുടെ അപേക്ഷ കാതോലിക്കായേ വാഴിച്ചു കിട്ടുവാൻ ആണെന്ന് പലവട്ടം വ്യക്തമാക്കിയിട്ടുണ്ട് (ഫാ. ഇഞ്ചക്കലോടി, ഒന്നാം ഭാഗം, പു. 113-124). വേറെയും രേഖകൾ കാണുക:

"ഇതിനിടെ വട്ടിപ്പണക്കേസ് കോടതിയിൽ ഫയൽ ചെയ്തു കഴിഞ്ഞിരുന്നു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ 1088 ചിങ്ങം 14-ാം തീയതി (1912) മാനേജിംഗ് കമ്മറ്റി വിളിച്ചുകൂട്ടി ഭാവിപരിപാടികളെപ്പറ്റി ആലോചിച്ചു. അതിനുശേഷം കമ്മിറ്റി അംഗങ്ങളും മറ്റു സമുദായനേതാക്കളും

കൂടി അബ്ദേദ് മശിഹാ പാത്രിയർക്കീസിനെക്കൊണ്ട് മുറിമറ്റത്തിൽ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ കാതോലിക്കാ ആയി ഉയർത്തണമെന്ന് അപേക്ഷിച്ചു' (മലങ്കരയിലെ ഒന്നാം കാതോലിക്കാ, മാർ പക്കോമിയോസ്, പു. 88).

ഒരു പക്ഷേ മലങ്കരസഭ നേരത്തേ മഫ്രിയാനയെ വാഴിക്കുവാൻ ആവശ്യപ്പെട്ടിരുന്നതിനാലാകാം കല്പനയിൽ അക്കാര്യം ഒരു ഭാഗത്തു പരാമർശിച്ചത്. എന്നാൽ കല്പനയിൽ ഒരിടത്തു മാത്രം മഫ്രിയാന അഥവാ കാതോലിക്കാ എന്ന് പ്രയോഗിച്ച അബ്ദുൽ മശിഹാ ബാവാ അതേ കല്പനയിൽ അഞ്ചു പ്രാവശ്യം കാതോലിക്കാ എന്ന് പരാമർശിക്കുന്നു. 1088 കന്നി 2-ാം തീയതിയിലെ കല്പനയിൽ കാര്യങ്ങൾ വ്യക്തമാക്കുന്നത് കാണുക: "... പരുമല സെഹിയോൻ പള്ളിയിൽ വച്ച് മലങ്കരയുടെ അനുഗൃഹീത യോഗത്തിൽ നിങ്ങളിൽ നിന്നും കാതോലിക്കാ സ്ഥാനത്തേക്ക് അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടു. അദ്ദേഹം നമ്മുടെ പക്കൽ സന്നിഹിതനാവുകയും ആത്മദൃഷ്ടിയിൽ നാം പരിശോധിച്ചതിൽ അദ്ദേഹത്തിൽ നാം അത്യധികം സന്തുഷ്ടനാവുകയും ചെയ്തു."

വീണ്ടും കുംഭം 8-ാം തീയതിയിലെ കല്പനയിൽ അദ്ദേഹം കാര്യങ്ങൾക്കു കഫർത്തൂത്താ സുന്നഹദോസ് നിശ്ചയങ്ങളേക്കാൾ സുതാര്യവും സുവ്യക്തവുമാക്കാൻ എഴുതി:

"നിങ്ങളുടെ ഇടയന്മാർ അതായത് കാതോലിക്കായും മെത്രാപ്പോലീത്തന്മാരും നിങ്ങൾക്കുള്ള സകല ആവശ്യങ്ങളേയും നിവൃത്തിക്കുമെന്ന് ഞാൻ ശരണപ്പെടുന്നു. കാതോലിക്കാ മെത്രാപ്പോലീത്താമാരോടുകൂടി നമ്മുടെ പരിശുദ്ധ പിതാക്കന്മാരുടെ കാനോനകൾക്ക് അനുസരണമായിട്ട് നിങ്ങൾക്ക് മേല്പട്ടക്കാരെ വാഴിച്ചുതരികയും മൂറോൻ കൂദാശ ചെയ്യുകയും ചെയ്യും. കാതോലിക്കാ നിര്യാണം പ്രാപിക്കുമ്പോൾ അദ്ദേഹത്തിന്റെ സ്ഥാനത്തിൽ ഒരു കാതോലിക്കായെ വാഴിക്കുവാൻ നിങ്ങളുടെ മെത്രാന്മാർക്ക് അംഗീകാരവും അവകാശവും ഉണ്ട്. ..."

ഇത്രയും വ്യക്തമായ തെളിവുകൾ ലഭ്യമായിരിക്കെ 1912-ൽ പാത്രിയർക്കീസ് വാഴിച്ചത് മഫ്രിയാനയെ ആണെന്ന് എഴുതിവിടുന്നത് ഗവേഷണമാണെന്ന് തോന്നുന്നില്ല; മീൻ പിടിക്കുവാനൊക്കുമോ എന്ന ദുഷ്ടലാക്കോടെ ശാന്തമായ കുളം കലക്കുവാനുള്ള വിഫലാദ്ധ്വാനമെന്നേ പറയാനാവൂ. സ്ഥാനം ആവശ്യപ്പെട്ടവരുടെയും സ്ഥാനം കൊടുത്തവരുടെയും നിലപാട് നാം വ്യക്തമായി കണ്ടുകഴിഞ്ഞു. ഇനിയും 1912-ൽ സ്ഥാനം ഏറ്റ ആൾ തന്റെ സ്ഥാനത്തെപ്പറ്റി എങ്ങനെയാണ് മനസ്സിലാക്കിയത് എന്ന് കൂടെ പരിശോധിക്കാവുന്നതാണ്. ഭാഗ്യവശാൽ അദ്ദേഹം സ്ഥാനം പ്രാപിച്ചതിനെപ്പറ്റി ഒരു സ്വഹസ്തലിഖിതം അദ്ദേഹത്തിന്റെ പള്ളിക്രമ

പുസ്തകത്തിന്റെ ആമുഖ പേജിൽ സുറിയാനിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ആ പുസ്തകം എന്റെ വന്ദ്യ ഗുരുനാഥൻ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ ആജീവനാന്തം ഉപയോഗിച്ചു. കൊരട്ടിയിൽ സൂക്ഷിച്ചിരുന്ന ആ കൈയെഴുത്ത് ഗ്രന്ഥം ഇപ്പോൾ അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ സൂക്ഷിപ്പിലുണ്ട്. ആമുഖ പേജിന്റെ ഫോട്ടോകോപ്പി ഇതെഴുതുന്ന ആൾ സൂക്ഷിക്കുന്നു. താഴെ പറയുന്ന കാര്യങ്ങൾ അദ്ദേഹം അതിൽ വ്യക്തമാക്കിയിട്ടുണ്ട്.

1. ഈ പുസ്തകത്തിന്റെ ഉടമസ്ഥൻ (മോറോ ദക്സോബോ ഹോനോ) കണ്ടനാട് ഭദ്രാസന ഇടവകയുടെ പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആണ്.

2. വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ ശ്ലൈഹിക സിംഹാസനത്തിലേക്ക് അദ്ദേഹം വിളിക്കപ്പെടുകയും ഉയർത്തപ്പെടുകയും ചെയ്തു.

3. മലങ്കരയിൽ വിശുദ്ധ തോമ്മാശ്ലീഹാ സ്ഥാപിച്ച ഏഴു പള്ളികളിൽ ഒന്നായ ദൈവമാതാവിന്റെ നാമത്തിലുള്ള നിരണം പള്ളിയുടെ വി. മദ്ബഹായിൽ വച്ച് സ്ഥാനാരോഹണം ചെയ്യപ്പെട്ടു.

4. ബസേലിയോസ് കാതോലിക്കാ എന്ന പേരിൽ പൗരസ്ത്യ ശ്ലൈഹിക സിംഹാസനത്തിലേയ്ക്ക് അന്ത്യോഖ്യായുടെ ശ്ലൈഹിക സിംഹാസനത്തിന്റെ ശ്രേഷ്ഠ മഹാപുരോഹിതൻ അഭിവന്ദ്യ അബ്ദുൽ മശിഹാ രണ്ടാമൻ എന്ന് പേരായ ഇഗ്നാത്തിയോസ് പാത്രിയർക്കീസിന്റെയും ബഹുമാന്യ മെത്രാപ്പോലീത്തന്മാരുടെയും മധ്യസ്ഥതയിലാണ് ഈ കർമ്മം നിർവഹിക്കപ്പെട്ടത്. മേല്പട്ടക്കാരെ വാഴിക്കുവാനും മൂറോൻ പുതുതായി കൂദാശ ചെയ്യുവാനും.... ("ശൂൽത്തോനെ ദ്നെസ്റാഹ് റീശൈ കൊഹനേ വന്കാദേശ് മൂറോൻ മെൻ ക്ദമായോ...") .... അധികാരം നൽകിയിരിക്കുന്നു. 1912 മശിഹാകാലം സെപ്തംബർ രണ്ടാം ഞായറാഴ്ച ദിവസം എഴുതിയത്.

സ്ഥാനം ഏറ്റ ആൾ തന്റെ സ്ഥാനം കാതോലിക്കോസ് എന്നാണെന്ന് 1912-ൽത്തന്നെ നന്നായി ഗ്രഹിച്ചിരിക്കുന്നു. അദ്ദേഹവും അദ്ദേഹത്തിന്റെ പിൻഗാമികളും തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിന്റെ കാതോലിക്കാ എന്ന് ഔദ്യോഗികരേഖകളിൽ ഉപയോഗിച്ചുപോന്നു. മൂന്നാം കാതോലിക്കാ 1929-ൽ കാതോലിക്കാ ആയി സ്ഥാനാരോഹണം ചെയ്യപ്പെട്ട് ഏറെ താമസിയാതെ ഒന്നാം നമ്പർ ആയി പുറപ്പെടുവിച്ച പൊതുകല്പന ഇതെഴുതുന്ന ആളിന്റെ കൈവശം ഉണ്ട്. അതിലൊക്കെ വി. മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ ശ്ലൈഹിക സിംഹാസനത്തിൽ ആരൂഢനായ പൗരസ്ത്യ കാതോലിക്കാ എന്ന് തന്നെയാണ് അദ്ദേഹ

ത്തിന്റെ നാമം രേഖപ്പെടുത്തിയിട്ടുള്ളത്.

ഈ പാരമ്പര്യത്തിന്റെ സ്വാഭാവിക പരിണാമമായിട്ടാണ് ഭരണഘടനയിൽ കാതോലിക്കായെ പരാമർശിക്കുന്ന വകുപ്പ് എഴുതി ചേർത്തിട്ടുള്ളത്. അതിൽ വ്യത്യാസം വരുത്തേണ്ട യാതൊരു കാര്യവും ചരിത്രപരമായിട്ടില്ല.

1958-ലെ സുപ്രീംകോടതി വിധിക്ക് ശേഷം ഉണ്ടായ സമാധാന കല്പനയിൽ (1958 ഡിസം. 9) യാക്കൂബ് തൃതീയൻ ബാവാ ഉപയോഗിച്ച വാക്യം ഇപ്രകാരമാണ്:

"മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കേണ്ടതിനായി ഇതിനാൽ മാർ ബസ്സേലിയോസ് ഗീവറുഗീസിനെ കാതോലിക്കാ ആയി നാം സ്വീകരിച്ചിരിക്കുന്നു."

പ. ഔഗേൻ കാതോലിക്കായുടെ വാഴ്ചയിൽ പാത്രിയർക്കീസ് ചെയ്ത പ്രസംഗത്തിലെങ്ങും മഫ്രിയാന എന്ന പരാമർശമേ ഇല്ല. മറിച്ചുള്ള പരാമർശങ്ങൾ ധാരാളമാണ്:

"..... ഞാൻ പാത്രിയർക്കീസ് ആയശേഷം ഇക്കാര്യത്തെപ്പറ്റി ഗാഢമായി ചിന്തിക്കുകയും സിംഹാസനാരൂഢനായി ഒരു വർഷം തികയുന്നതിനു മുമ്പ് നിങ്ങൾക്കറിയാവുന്നതുപോലെ സമാധാന കല്പന അയയ്ക്കുകയും ചെയ്തു. ഇതുമൂലം കാലം ചെയ്ത പരിശുദ്ധ കാതോലിക്കാബാവായെ ഞാൻ സ്വീകരിച്ചു. ... എന്തുകൊണ്ടെന്നാൽ സഭയ്ക്ക് പൗരസ്ത്യ കാതോലിക്കായേ വാഴിക്കുന്നതിനിടയായി.... നാം ഇപ്പോൾ മാർ ഔഗേനെ കാതോലിക്കാ ആയി വാഴിച്ചു എന്നു മാത്രമല്ല ... നമ്മുടെ സഹോദരനായ കാതോലിക്കാ ബാവായെയും മറ്റു മെത്രാപ്പോലീത്താമാരെയും സിറിയയിലേക്ക് ഞാൻ ക്ഷണിച്ചുകൊള്ളുന്നു."

മറുപടി പ്രസംഗത്തിൽ പ. ഔഗേൻ ബാവാ കാര്യങ്ങളെ ഇപ്രകാരം സ്ഥിരീകരിച്ചു: "പ. പത്രോസിന്റെ അന്ത്യോഖ്യാ സിംഹാസനവും മാർ ത്തോമ്മായുടെ കാതോലിക്കാ സിംഹാസനവും രണ്ടാണെങ്കിലും ഒന്നു തന്നെയാണ്" (*ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും*, പു. 1129-1131).

കുപ്രസിദ്ധമായ 203-ാം നമ്പർ കല്പനയിൽ (1970) പോലും പാത്രിയർക്കീസ് മലങ്കരസഭാ സാരഥിയെ അഭിസംബോധന ചെയ്തത് ഇപ്രകാരമാണ്:

"ബഹുമാനപൂർണ്ണനായ ഔഗേൻ പ്രഥമൻ പൗരസ്ത്യ കാതോലിക്കാ ആയ നമ്മുടെ സഹോദരന്റെ ശ്രേഷ്ഠതയ്ക്ക്."

യഥാർത്ഥ പ്രശ്നം നമ്മുടെ അപകർഷതാബോധമാണ്. സ്വന്തം സ്ഥാനമഹിമയെപ്പറ്റി കാനോനികമായ അവബോധം നമ്മുടെ പല സ്ഥാനികളും ഗൗരവപൂർവ്വം പുലർത്താത്തതിന് ചില ഉദാഹരണങ്ങൾ സഭാചരിത്രത്തിലുണ്ട്.

1. ഒരു സുന്നഹദോസിന്റെ സാന്നിധ്യം മലങ്കരയിലുണ്ടായിരുന്നിട്ടും രണ്ട് മെത്രാന്മാരെ നിരാക്ഷേപമായി വാഴിച്ച കീഴ്‌വഴക്കമുണ്ടായിട്ടും 1908–ൽ മേല്പട്ടമേൽക്കാൻ രണ്ടു പേർ യെറുശലേമിലേക്ക് അയക്കപ്പെട്ടു.

2. അബ്ദുള്ളാ പാത്രിയർക്കീസിന്റെ അനധികൃതമായ നിരോധനം അസാധുവെന്ന് കാനോനിക സീനിയർ പാത്രിയർക്കീസായ അബ്ദുൽ മശിഹാ കല്പന അയച്ചിട്ടും നാം അതിന് അർഹമായ ഗൗരവം കല്പിച്ചില്ല.

3. സീനിയർ പാത്രിയർക്കീസ് മുടക്ക് റദ്ദാക്കിയ വിവരം സമുദായ ക്കേസുകളിൽ വാദമുഖമായി ഉന്നയിച്ചില്ല.

4. രണ്ടു വട്ടം മലങ്കര മെത്രാപ്പോലീത്താ മുടക്ക് റദ്ദാക്കിക്കിട്ടുവാനായി പാത്രിയർക്കീസിനെ സന്ദർശിച്ചു.

5. മലങ്കരസഭയ്ക്ക് ലഭിച്ച വിലപ്പെട്ട കാതോലിക്കാ സ്ഥാപനം നിർത്തലാക്കുവാനുള്ള പാത്രിയർക്കീസിന്റെ ആഗ്രഹത്തോട് മലങ്കര മെത്രാപ്പോലീത്താ അഭിപ്രായഐക്യം പരസ്യമായി പ്രകടിപ്പിച്ചു. ദൗർഭാഗ്യകരമായ ആ സംഭവത്തെപ്പറ്റി പാറേട്ട് രേഖപ്പെടുത്തിയിരിക്കുന്നതിങ്ങനെയാണ്:

"പാത്രിയർക്കാ സന്ദർശനത്തിൽ ഏലിയാസ് തൃതീയൻ പറഞ്ഞു 'മലങ്കരയ്ക്ക് മഫ്രിയാനയെ വാഴിക്കുന്നതിന് അദ്ദേഹം (അബ്ദുൽ മശിഹാ പാത്രിയർക്കീസ്) ചില കല്പനകൾ കൊടുത്തിട്ടുള്ളതായി അറിയുന്നു. അത് നമുക്ക് ഇഷ്ടമല്ലാത്തതാണ്. അതിന് സമ്മതിക്കുന്നതല്ല. അതിനാൽ ആ കല്പനകൾ അനുസരിച്ച് അവർ മഫ്രിയാനായെ വാഴിക്കുന്നതല്ലെന്ന് മെത്രാൻ ഒരെഴുത്ത് എഴുതിത്തരണം' എന്ന് പാത്രിയർക്കീസ് പറഞ്ഞപ്പോൾ 'ഞാൻ അവരോട് പറയാം. അവർ ചെയ്യുമെന്നാണ് എന്റെ വിശ്വാസം' എന്ന് നാം മറുപടി പറയുകയുണ്ടായി" (1924 മകരം 9–ന് പരുമല സെമിനാരിയിൽ നിന്ന് മാർ ദീവന്നാസ്യോസ് അയച്ച സർക്കുലർ. പാറേട്ട്, വാല്യം 4, പു. 622. *ഇന്ത്യൻ ഓർത്തഡോക്സ് സഭാചരിത്രം. എ.ഡി. 52–2007*, പു. 349).

ഒന്നും രണ്ടും കാതോലിക്കാമാരുടെ കാലത്ത് കാതോലിക്കേറ്റ് സ്ഥാപനത്തെ ശ്രേഷ്ഠസ്ഥാനികൾപോലും ഗൗരവപൂർവ്വം കണ്ടിരുന്നില്ല എന്ന് വ്യക്തം. ആ ലാഘവബോധത്തിന്റെ വികാസപരിണാമമാണ് ഈയിടെ

ഉണ്ടായ മഫ്രിയാന - കാതോലിക്കാ; സ്ഥാപന - പുനഃസ്ഥാപന വിവാദങ്ങൾ എന്ന് നിരീക്ഷിക്കാതെ തരമില്ല.

1685-ൽ മലങ്കരയിൽ വന്ന യൽദൊ ബാവായെപ്പറ്റി വിചിത്രമായ ഒരു പ്രസ്താവന ഫാ. ഡോ. എം. ഒ. ജോൺ അദ്ദേഹത്തിന്റെ ലേഖനത്തിൽ (പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയായ മഫ്രിയാനാ സ്ഥാനം, മലങ്കര സഭാദീപം, 2010 ഫെബ്രു. 16-28, പു. 7) പുറപ്പെടുവിച്ചിരിക്കുന്നത് കാണുക: "1678-ൽ മഫ്രിയാന ആയ പ. ബസേലിയോസ് യൽദൊ 1683-ൽ മലങ്കരയിലേക്ക് യാത്ര തിരിച്ചു. കോതമംഗലത്ത് എത്തിയ അദ്ദേഹം 1685-ൽ അവിടെ വച്ച് മരിച്ചു."

കോതമംഗലത്ത് കബറടങ്ങിയ യൽദൊ ബാവാ മഫ്രിയാന ആണെന്ന് പല ചരിത്രപണ്ഡിതന്മാരും എഴുതിയിട്ടുണ്ട്. എന്നാൽ ആ ധാരണയ്ക്ക് ആധാരമായി യാതൊരു സമകാല രേഖയും ആരും ഹാജരാക്കിയതായി അറിവില്ല. ഐതിഹ്യങ്ങളും പക്ഷപാതപരമായ കുറെ പ്രസ്താവനകളും വച്ചുകൊണ്ട് ഗൗരവമായ ഒരു ചർച്ചയ്ക്ക് കോപ്പു കൂട്ടുന്നത് അഭികാമ്യമല്ല. പ. യൽദോ ബാവാ കൊണ്ടുവന്ന് ഉപയോഗിച്ചതെന്ന് സംശയാതീതമായി തെളിയിക്കാവുന്ന അദ്ദേഹത്തിന്റെ പള്ളിക്രമപുസ്തകം കണ്ടെടുക്കപ്പെട്ടിട്ടുണ്ട്. പാശ്ചാത്യ സുറിയാനിയിലും കർസോനിയിലുമായി എഴുതപ്പെട്ട ഈ കയ്യെഴുത്തു ഗ്രന്ഥത്തിൽ അദ്ദേഹം സ്വന്തം പേർ രേഖപ്പെടുത്തുന്നത് മഫ്രിയാനയും കാതോലിക്കായുമായ മാർ ബസ്സേലിയോസ് യൽദോ എന്നാണ്. മഫ്രിയാനയും കാതോലിക്കായും ഒരേ സ്ഥാനിയിൽ സമ്മേളിച്ച ഒരു ചരിത്രാദ്ധ്യായം ഇത് വെളിപ്പെടുത്തുന്നു. സഭാചരിത്രകാരന്മാരാരും നിരീക്ഷിച്ചിട്ടില്ലാത്ത ഒരു വിഷയമാണിത്. മഫ്രിയാന - കാതോലിക്കാ എന്ന ഈ സ്ഥാനി ആരുടെ കീഴ്സ്ഥാനിയാണെന്ന് ആർക്കെങ്കിലും പറയാനൊക്കുമോ? മഫ്രിയാനാസ്ഥാനം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിലാകയാൽ അദ്ദേഹത്തിന് നിർത്തലാക്കാൻ കഴിയുമായിരിക്കാം. എന്നാൽ കാതോലിക്കാ കൂടിയായ മഫ്രിയാനായെ സംബന്ധിച്ച് തീരുമാനമെടുക്കുവാൻ അന്ത്യോഖ്യാ പാത്രിയർക്കീസിന് അവകാശമുണ്ടോ? ഇല്ലെന്ന് വ്യക്തം. മലങ്കരയിൽ വന്ന വിദേശ മേലധ്യക്ഷന്മാരെല്ലാം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ നിയോഗപ്രകാരം വന്നവരെന്ന് സ്ഥാപിക്കാനുള്ള ആവേശത്തിൽ യൽദോ ബാവാ മഫ്രിയാനാ എന്ന് വിളിക്കപ്പെട്ടു എന്നതാണ് ശരി. അദ്ദേഹത്തെപ്പറ്റിയും മഫ്രിയാന - കാതോലിക്കാ സ്ഥാനത്തെപ്പറ്റിയും കൂടുതൽ ഗവേഷണ പഠനം ആവശ്യപ്പെടുന്നതാണ് അദ്ദേഹം രേഖപ്പെടുത്തിയ ഔദ്യോഗിക നാമധേയം, മഫ്രിയാനാ - കാതോലിക്കാ. പ്രാഥമിക ആകര സ്രോതസ്സുകളെ ആധാരമാക്കി നടത്തുന്ന പഠനങ്ങൾക്കു മാത്രമേ ചരിത്രത്തോട് നീതി കാട്ടുവാനാകൂ.

മലങ്കരയിൽ ഇപ്പോൾ മൂന്ന് കാതോലിക്കാമാരുണ്ട്. ഒന്നുരണ്ടു സഭകൾ കൂടി ആസന്നഭാവിയിൽ സ്വന്തം കാതോലിക്കാമാരെ വാഴിച്ചേക്കാം. 1912-ലെ കാതോലിക്കേറ്റിന്റെ അതുല്യത നിലനിർത്തുവാനും അതിനെ പ്രയോജനകരമായി പ്രയോഗക്ഷമമാക്കുവാനും ആവശ്യമായ പദ്ധതികൾ ഈ ശതാബ്ദിവേളയിൽ ആവിഷ്ക്കരിക്കേണ്ടിയിരിക്കുന്നു.

1. കാതോലിക്കേറ്റിൽപ്പെട്ട എല്ലാ ദേവാലയങ്ങളുടെയും വൈദികരുടെയും ലഘുചരിത്രങ്ങൾ ഉൾപ്പെടുത്തിയ രണ്ടു വിജ്ഞാനകോശങ്ങൾ തയാറാക്കണം.

2. വേദപുസ്തകം, സഭാചരിത്രം, സഭാവിശ്വാസം, ആരാധന എന്നീ മേഖലകളെ സ്പർശിക്കുന്ന ഒരു സർവവിജ്ഞാനകോശം പ്രസിദ്ധീകരിക്കണം.

3. കേരള ഹിസ്റ്ററി അസോസിയേഷൻ തയാറാക്കിയ കേരള ചരിത്രത്തിന്റെ മാതൃകയിൽ ഒരു സംഘം വിദഗ്ധർ തയാറാക്കുന്ന മലങ്കരസഭാ ചരിത്രം ഒന്നോ രണ്ടോ വാല്യങ്ങളായി പ്രസിദ്ധീകരിക്കണം.

4. ശ്രദ്ധേയരായ മെത്രാപ്പോലീത്താമാർ, വൈദികർ, അത്മായനേതാക്കൾ എന്നിവരുടെ ജീവചരിത്രം പ്രസിദ്ധീകരിക്കണം.

5. സഭയിലെ യുവജനപ്രസ്ഥാനം, വിദ്യാർത്ഥി പ്രസ്ഥാനം, മർത്തമറിയം സമാജ അംഗങ്ങൾ ഉൾപ്പെടെ സഭയിലെ അമ്പത് ശതമാനം അംഗങ്ങളെ എങ്കിലും ദിവ്യബോധനം പാഠ്യപദ്ധതിയിലുൾപ്പെടുത്തുവാൻ ഫലപ്രദമായി ശ്രമിക്കണം.

6. സർവ ആരാധനക്രമങ്ങളും എഡിറ്റ് ചെയ്ത് കാലോചിതമായി പരിഷ്ക്കരിച്ച് മലങ്കരസഭയുടെ തനതായ ആരാധനക്രമങ്ങൾ ആദ്യം മലയാളത്തിലും പിന്നീട് ഇംഗ്ലീഷ്, തമിഴ്, ഹിന്ദി, കൊങ്കിണി തുടങ്ങിയ ഭാഷകളിലും പ്രസിദ്ധീകരിക്കണം.

7. മതോപദേശസാരങ്ങൾ, ശുശ്രൂഷാ സംവിധാനം, ഹൂദായ കാനോൻ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയങ്ങൾ തുടങ്ങിയവ സമാഹരിച്ച് എഡിറ്റ് ചെയ്ത് മലങ്കരസഭയ്ക്ക് സ്വന്തമായി ഒരു കാനോൻ തയാറാക്കണം.

8. ആരാധനയുടെ നടപടിക്രമങ്ങൾ സൂക്ഷ്മമായും വിശദമായും തയാറാക്കി ഏകരൂപം വരുത്തണം.

9. അഞ്ചു വർഷത്തിലൊരിക്കൽ എല്ലാ മേല്പ്പട്ടക്കാർക്കും സ്ഥലം മാറ്റം എന്ന സഭയുടെ അഭിലാഷം പ്രാവർത്തികമാക്കണം.

10. മലങ്കരസഭയുടെ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും ഇതര സഭകളോടുള്ള ബന്ധവും ആരോഗ്യകരമായി വ്യക്തമാക്കുന്ന ഭരണഘടനാ പരിഷ്ക്കാരം സാധ്യമാക്കണം.

ഭരണരംഗത്തു വേറെയും ചില അഴിച്ചുപണികൾക്ക് പ്രസക്തിയുണ്ട്. മലങ്കരസഭയിൽ ഏഴ് മെത്രാസനങ്ങൾ മാത്രമുണ്ടായിരുന്നപ്പോൾ ആണ് കാതോലിക്കേറ്റ് സ്ഥാപിതമായത്. ഇപ്പോൾ ഭദ്രാസനങ്ങൾ അതിന്റെ നാലിരട്ടിയിലധികം ആയിരിക്കുന്നു. അടുത്ത 25 വർഷങ്ങളുടെ വളർച്ച കണക്കിലെടുത്താൽ 40 മെത്രാസനങ്ങളെങ്കിലും സഭയിലുണ്ടാവും. ഒരു വികേന്ദ്രീകരണം അനിവാര്യമാക്കുന്ന സാഹചര്യമാണിത്. 21-ാം നൂറ്റാണ്ടിലെ വികസനം കണക്കിലെടുത്ത് ആവശ്യമായ പരിഷ്കാരങ്ങൾ കാതോലിക്കേറ്റിന്റെ ശതാബ്ദി വർഷത്തിൽ നടപ്പിലാക്കണം.

1. കാതോലിക്കേറ്റ് വികേന്ദ്രീകരിച്ച് പാലൂർ, കോട്ടക്കാവ്, കോട്ടയം, നിരണം, ന്യൂഡൽഹി, ബാഹ്യ ഇന്ത്യ എന്നിങ്ങനെ ആറ് കാതോലിക്കേറ്റ് കേന്ദ്രങ്ങൾ ആയി വിഭജിക്കണം. ഓരോ കാതോലിക്കേറ്റിലും താഴെ പറയുന്ന മെത്രാസനങ്ങളെ ഉൾപ്പെടുത്തണം.

1. പാലൂർ: 1. കൊച്ചി, 2. തൃശൂർ, 3. കുന്നംകുളം, 4. പാലക്കാട് (ഭാവിയിൽ), 5. കോഴിക്കോട് (ഭാവിയിൽ), ബത്തേരി, മംഗലാപുരം etc

2. കോട്ടക്കാവ്: 1. അങ്കമാലി, 2. കോതമംഗലം (ഭാവിയിൽ), 3. കണ്ടനാട് വെസ്റ്റ്, കണ്ടനാട് ഈസ്റ്റ്, 5. ഇടുക്കി etc

3. കോട്ടയം: 1. കോട്ടയം, 2. കോട്ടയം സെൻട്രൽ, 3. ചെങ്ങന്നൂർ, 4. തുമ്പമൺ, 5. അടൂർ, 6. നിലയ്ക്കൽ etc

4. നിരണം: 1. നിരണം, 2. കൊല്ലം, 3. മാവേലിക്കര, 4. തിരുവനന്തപുരം, 5. കൊട്ടാരക്കര etc

5. ന്യൂഡൽഹി: 1. ന്യൂഡൽഹി, 2. മദ്രാസ്, 3. ബോംബെ, 4. കൽക്കട്ട, 5. ബാംഗ്ലൂർ, 6. അഹമ്മദാബാദ് etc

6. ബാഹ്യ ഇന്ത്യ: 1. അമേരിക്ക, 2. കാനഡ, 3. യൂറോപ്പ്, etc

(ഇത് ഒരു ഏകദേശ നിർദ്ദേശമാണ്. കൂടുതൽ കൃത്യത ഇക്കാര്യത്തിൽ ഉണ്ടാക്കാവുന്നതാണ്)

ഓരോ കാതോലിക്കേറ്റിനും സുന്നഹദോസ്, മാനേജിംഗ് കമ്മിറ്റി, അസോസ്യേഷൻ എന്നിവ ഉണ്ടായിരിക്കണം. അതത് സ്ഥലത്തേക്കുള്ള മെത്രാൻ തെരഞ്ഞെടുപ്പ്, വാഴ്ച, മെത്രാന്മാരുടെ സ്ഥലംമാറ്റം തുടങ്ങിയവ അതത് കാതോലിക്കേറ്റ് പരിധിയിൽ ആയിരിക്കണം.

കോട്ടയം കാതോലിക്കാ സുപ്രീംകാതോലിക്കാ എന്നോ ഇന്ത്യൻ പാത്രിയർക്കീസ് എന്നോ അറിയപ്പെടുകയും മലങ്കര മെത്രാപ്പോലീത്താ ആയി തുടരുകയും വേണം. മൂറോൻ കൂദാശ അദ്ദേഹത്തിന് മാത്രമായി വ്യവസ്ഥ ചെയ്യണം. പൊതു സുന്നഹദോസും പൊതു മാനേജിംഗ് കമ്മി

റ്റിയും പൊതു അസോസിയേഷനും അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിലാ യിരിക്കണം. കാതോലിക്കാമാരെ വാഴിക്കുന്നതും ഇന്നുള്ള സഭാ ട്രസ്റ്റു വസ്തുക്കൾ കൈകാര്യം ചെയ്യുന്നതും അദ്ദേഹമായിരിക്കണം.

ഓരോ മെത്രാപ്പോലീത്താമാരുടെയും കീഴിൽ ഓരോ ജില്ലയിലും നിശ്ചിത യോഗ്യതകളുടെ അടിസ്ഥാനത്തിൽ തെരഞ്ഞെടുക്കപ്പെട്ട് നിയ മിക്കപ്പെടുന്ന കോറെപ്പിസ്ക്കോപ്പാമാർ ഇടവകകളുടെ പ്രാഥമിക മേൽ നോട്ടം വഹിക്കണം. കത്തോലിക്കാ സഭയിലെ ഫെറോനാ സമ്പ്രദായം മാതൃകയാക്കാവുന്നതാണ്. ഇടവക, കോർഎപ്പിസ്കോപ്പേറ്റ്, മെത്രാസന കൗൺസിൽ, പ്രാദേശിക കാതോലിക്കാ, സുപ്രീം കാതോലിക്കോസ് എന്നിങ്ങനെ അഞ്ച് തലമായി ഭരണതലം വികേന്ദ്രീകൃതവും സുതാര്യ വുമാക്കണം.

വിഭജിതമായി നിൽക്കുന്ന സഭകളെ വിശാല വീക്ഷണത്തിൽ സമീ പിച്ച് ചർച്ചകൾ ആരംഭിക്കണം. എല്ലാവരെയും വിട്ടുവീഴ്ചകൾ ചെയ്ത് ഉൾക്കൊള്ളുകയും ഭാവിയിൽ വ്യവഹാരവും വിഭജന സാധ്യതയും ഒഴി വാക്കുംവിധം രജിസ്റ്റേർഡ് ഉടമ്പടി മൂലം ഓരോ ഇടവകയേയും സഭ യോട് നിയമസാധുത ഉറപ്പ് വരുത്തിക്കൊണ്ട് ബന്ധിപ്പിക്കുകയും വേണം.

ഓരോ കാലങ്ങളിലായി സഭയിൽ നിന്ന് നഷ്ടപ്പെട്ട് പോയവരെ പുനഃ രധിവസിപ്പിക്കാനുതകുംവിധം ആകർഷകമായ പദ്ധതികൾ എല്ലാ തല ങ്ങളിലും ആവിഷ്ക്കരിച്ച് പ്രാവർത്തികമാക്കണം. മാതൃസഭയുടെയും അവിഭക്ത സഭയുടെയും അവകാശികൾ എന്ന കർത്തവ്യബോധമാവണം ഈദൃശ സംരംഭങ്ങളെ സുഗമവും സജീവവും ആക്കേണ്ടത്. എല്ലാവ ർക്കും നീതി ലഭിക്കുന്നു എന്ന് ബോധ്യപ്പെടുത്തുംവിധം ഭരണതലങ്ങളെ സുതാര്യവും കാര്യക്ഷമവും ആക്കണം.

അടുത്ത രണ്ടു വർഷങ്ങൾ നമ്മുടെ മുമ്പിലുണ്ട്. പ്രാർത്ഥനയോടെ പരിശുദ്ധാത്മ നടത്തിപ്പിൽ ഭാവനാപൂർവം നിർദ്ദേശങ്ങൾ ഘട്ടംഘട്ടമായി പ്രവൃത്തിപഥത്തിലെത്തിക്കണം.

ഓരോ ഇടവകയും കോർഎപ്പിസ്ക്കോപ്പേറ്റും മെത്രാസനവും കാതോ ലിക്കേറ്റും സുപ്രീംകാതോലിക്കായുടെ കീഴിലും മേൽനോട്ടത്തിലും സൗഹൃദ മത്സരബുദ്ധിയോടെ കാലോചിതമായ പദ്ധതികൾ ആവിഷ്ക്ക രിച്ച് നടപ്പാക്കുമെങ്കിൽ ഇതര സഭകളുടെ മുമ്പിൽ തേജോമയമായ ഒരു ചിത്രം കാഴ്ച വയ്ക്കുവാൻ ഒരു പതിറ്റാണ്ടു കൊണ്ട് മലങ്കരസഭയ്ക്കു കഴിയും. അതിനാവശ്യമായ വിഭവസാമഗ്രികൾ സഭയിലുണ്ട്; ഭാവനാ ശാലികളും കർമ്മകുശലരും സഭയിലുണ്ട്. ആവശ്യമായത് അവയെ ലക്ഷ്യാധിഷ്ഠിതവുംസോദ്ദേശ്യവുമായി പ്രയോജനപ്പെടുത്താവുന്ന ആസൂത്രണവൈഭവവും ഏകോപന തന്ത്രങ്ങളും ആണ്. സഭ ദൈവത്തി

ന്റേതാണ്. എല്ലാവരെയും പ്രയോജനപ്പെടുത്തുവാൻ ദൈവം ആഗ്രഹിക്കുന്നു. ഈ ഒരു തുറന്ന മനസ് കാതോലിക്കേറ്റ് ശതാബ്ദി ആഘോഷ പരിപാടികൾക്ക് തെളിമയും ശക്തിയും പരിശുദ്ധാത്മാവിന്റെ ഊഷ്മളതയും പകരട്ടെ എന്ന് നാം പ്രാർത്ഥിക്കുക.



**ഫാ. ജോസഫ് ചീരൻ**

**പ്രഥമ കാതോലിക്കാ, തന്റെ കാതോലിക്കാ സ്ഥാനാരോഹണത്തെപ്പറ്റി സ്വന്തം കൈപ്പടയിൽ സുറിയാനിയിൽ എഴുതിയിട്ടുള്ള ഭാഗം.**



# 3

# പൗരസ്ത്യ കാതോലിക്കേറ്റും പ. വട്ടശ്ശേരിൽ ദീവന്നാസ്യോസും

എ.ഡി. 52–ൽ ലോകരക്ഷകന്റെ അരുമ ശിഷ്യനായ പ. മാർത്തോമ്മാ ശ്ലീഹായാൽ മലങ്കരസഭ സ്ഥാപിക്കപ്പെട്ട നാൾമുതൽ സഭയുടെ സ്വാതന്ത്ര്യം, അപ്പോസ്തോലിക പിൻതുടർച്ച, അഖണ്ഡത, സ്വയംശീർഷ കത്വം എന്നിവയിലൂടെ ഇവ എല്ലാറ്റിന്റെയും പ്രതീകമായ കാതോലി ക്കേറ്റ് സഭ സജീവമായും അഭംഗമായും, അപ്രത്യക്ഷമായെങ്കിലും നില നിർത്തി വന്നിരുന്നു. പ്രത്യക്ഷമായും, അതേസമയം സ്ഥിരമായും ഔദ്യോഗികമായും അത് സ്ഥാപിക്കപ്പെടണമെന്ന് ആഗ്രഹിക്കുകയും നിര ന്തരമായി പ്രാർത്ഥിക്കുകയും ചെയ്തുപോന്ന അനേകശതം വിശ്വാസി കളുടെ സ്വപ്നസാക്ഷാത്കാരത്തിന് നെടുനായകത്വം വഹിച്ച പുണ്യ പിതാവാണ് മലങ്കരസഭാ ഭാസുരൻ. അക്കാര്യം തലമുറകളായി മലങ്കര സഭാ മക്കൾ, ആദരവോടും അഭിമാനത്തോടും ആവേശത്തോടും അനു സ്മരിക്കുന്നുണ്ട്. ഈ കാര്യസാധ്യത്തിനായി പരിശുദ്ധ തിരുമേനി അനു ഭവിക്കേണ്ടി വന്ന ത്യാഗങ്ങളും, യാതനകളും, തിരുമേനിയിൽ പ്രകട മായ അനിതരസാധാരണമായ വിപദിധൈര്യവും, ദീർഘവീക്ഷണവും, ക്രാന്തദർശിത്വവും, വാനോളം പുകഴ്ത്തിയാലും മതിയാവുകയില്ല. സർവ്വ ശക്തനായ ദൈവം തിരുഹിതം നിറവേറ്റുന്നതിനായി തിരഞ്ഞെടുത്ത് അധികാരപ്പെടുത്തി വാഴ്ത്തി അനുഗ്രഹിച്ച് ഉയർത്തിയതാണ് പ. വട്ട ശ്ശേരിൽ തിരുമേനി എന്നുള്ളതിന് രണ്ട് പക്ഷമില്ല. മലങ്കരമെത്രാപ്പോ ലീത്താ സ്ഥാനം ഏൽക്കും മുമ്പേ ദൈവത്തിന്റെ തിരുശരീരമാകുന്ന തിരുസഭയെപ്പറ്റിയും അതിന്റെ അനുഗൃഹീതമായ വളർച്ചയെപ്പറ്റിയും ഉയർച്ചയെപ്പറ്റിയും പല സ്വപ്നങ്ങളും അതിനായിട്ടുള്ള കാത്തിരിപ്പും കാഴ്ചവച്ച ഒരു ഉത്തമ ഇടയനാണദ്ദേഹം. പ്രതിസന്ധികളെയും പ്രതി ലോമശക്തികളെയും അതിജീവിക്കുവാൻ പര്യാപ്തമായ ദൈവശക്തി ലഭിച്ചിരുന്ന ഒരു പുണ്യ സുകൃതമായിരുന്നു പ. വട്ടശ്ശേരിൽ പിതാവ്.

1908 മുതൽ 1934 വരെ പരിശുദ്ധൻ വഹിച്ച മലങ്കര മെത്രാപ്പോലീത്താ സ്ഥാനം അപ്രതീക്ഷിതമായ ഒട്ടേറെ സംഘർഷങ്ങളിലൂടെയും പ്രതിസ ന്ധികളിലൂടെയുമാണ് കടന്നുപോയത്. പ. സഭയ്ക്ക് ആവശ്യമായ നിമി ഷങ്ങളിൽ സുശക്തവും സുധീരവും വ്യക്തതയാർന്നതുമായ നേതൃത്വം നൽകി സഭാനൗകയെ എത്തേണ്ട തീരത്ത് എത്തിക്കുവാൻ ജ്ഞാനവും കെല്പും പ്രകടമാക്കിയ സഭാ പിതാവാണ് പ. വട്ടശ്ശേരിൽ മാർ ദീവന്നാ സ്യോസ് തിരുമേനി. ചരിത്രരേഖകളിൽ മാർ ദീവന്നാസ്യോസ് VI എന്ന്

അറിയപ്പെടുന്ന ഈ പ. പിതാവ് തീവ്രതയേറിയ അഗ്നി ഭക്ഷിച്ചും പാനം ചെയ്തും അതേ അഗ്നിയിൽ ജീവിച്ചുമാണ് ഈ സഭയെ പരിരക്ഷിച്ച തെന്ന സത്യം മനസ്സിലാക്കിയ മലങ്കരസഭാ മക്കളാണ് പരിശുദ്ധനെ സഭാഭാസുരൻ എന്ന വിശേഷണം നൽകി ആദരിച്ചത്. സത്യ വെളിച്ച മായ യേശുതമ്പുരാനിൽ നിന്നും വെളിച്ചം ഏറ്റുവാങ്ങി സ്വയം പ്രശോഭി തനായി അന്ധകാരാവൃതമായിരുന്ന സഭയിൽ നിന്നും ഇരുട്ടിനെ ആട്ടി പ്പായിച്ച് പ്രകാശം പരത്തുകയും മലങ്കരസഭയെ ആകമാനം പ്രകാശി പ്പിക്കുകയും സഭാംഗങ്ങളെ രൂപാന്തരപ്പെടുത്തുകയും ചെയ്തു.

ജീവിത പന്ഥാവ് മുഴുവനും ദുഷ്കരമായിരുന്നെങ്കിലും, പരിശുദ്ധ പിതാവ് സുസ്ഥിരമായ ദൈവിക സമ്പർക്കത്താലും, ദൈവാശ്രയത്താലും ദൈവത്തിന്റെ അളവറ്റ കരുണയും വാത്സല്യവും, സ്വർഗ്ഗീയ മാലാഖമാ രുടെ പരിചരണവും, കാവലും, തണലും തേടി മലങ്കരസഭയെ നിറഞ്ഞ പ്രത്യാശയോടും, ഉറച്ച വിശ്വാസത്തോടും കൂടി നയിക്കുവാൻ പരിശുദ്ധന് കഴിഞ്ഞുവെന്നത് ഏറെ ശ്രദ്ധേയവും, പ്രശംസനീയവുമാണ്. നാനാ ഭാഗത്ത് നിന്നും ഇടതടവില്ലാതെ വന്നുകൊണ്ടിരുന്ന എതിർപ്പിന്റെ ശക്ത മായ കൂരമ്പുകളെ തടുക്കുക മാത്രമല്ല നിർവീര്യമാക്കി സധൈര്യം മുന്നേ റുവാനും സഭയെ നയിക്കുവാനും സഭാഭാസുരന് കഴിഞ്ഞത് ദൈവിക കൃപയും കരുതലും അനുസ്യൂതമായും നിർലോഭമായും ലഭിച്ചതുകൊണ്ട് മാത്രമാണ്.

മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിക്കണമെന്ന് ചിന്തിക്കുവാനും അതിനായി ജീവൻമരണ പോരാട്ടം പോലും നടത്തുവാനും സഭാഭാസു രൻ പ്രേരിതനായത് സഭയുടെ സ്വാതന്ത്ര്യം എന്നപോലെ വിശിഷ്ട പൗരോഹിത്യം അതിന്റേതായ പൂർണ്ണ അർത്ഥത്തിൽ വിധേയത്വവും കട പ്പാടും കൂടാതെയും സുസ്ഥിരമായും മലങ്കരയിൽ ഉണ്ടായിരിക്കേണ്ടതാ ണെന്ന ഉൾക്കാഴ്ചയുടേയും അഭിവാഞ്ഛയുടേയും ഫലമായിട്ടായിരുന്നു. കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിക്കത്തക്കവിധം അന്ന് സീനിയർ പാത്രിയർക്കീസായി വാണിരുന്ന പ. അബ്ദൽ മിശിഹായുമായി നിര ന്തരം എഴുത്തുകുത്തുകൾ നടത്തുകയും സമ്പർക്കം പുലർത്തുകയും നിർബന്ധപൂർവ്വമായ അപേക്ഷ സമർപ്പിക്കുകയും ചെയ്തതിനാലാണ് തിരുമേനി ഇക്കാര്യത്തിൽ വിജയശ്രീലാളിതനായത്. കാര്യങ്ങൾ ക്രമ മായും നിഷ്ഠയോടെയും ക്രമീകരിക്കുന്നതിന് പരിശുദ്ധന്റെ നിപുണ തയും ഇതിഹാസപരമായ നേതൃത്വപാടവും ഏറെ സഹായിച്ചു. സഭ യിലെ വ്യവഹാരങ്ങൾക്കും കോടതി കേസ്സുകൾക്കും കേസ് നടത്തിപ്പി നുമുള്ള ഫണ്ട് ക്രമീകരിക്കുന്നതിനുമിടയിലാണ് പ. വട്ടശ്ശേരിൽ തിരു മേനി ഈ സദുദ്യമത്തിനായി അക്ഷീണം പരിശ്രമിച്ചതെന്ന് ഓർക്കു മ്പോൾ നാമറിയാതെ തന്നെ നമ്മുടെ കരങ്ങൾ ചേർത്ത് വച്ച് കൂപ്പുകൈ

കളോടെ പുണ്യനാമസ്മൃതിക്കായി തലകുനിച്ചുപോകും. ഏത് അവസരത്തിലും തളരാതെ, തകരാതെ പ്രത്യാശയും വിശ്വാസവും കുറയാതെ ഏറെ ശോഭിതനായി നിലകൊണ്ട് തന്റെ സഭാമക്കളെ ഉത്തേജിപ്പിക്കുകയും ഉത്സാഹത്തിമിർപ്പിൽ നിലകൊള്ളിക്കുകയും ചെയ്ത പിതാവ് സഭാഭാസുരൻ അല്ലാതെ വേറെ എന്തായിരുന്നു?

മലങ്കരസഭാ ഭാസുരനെ അംഗീകരിച്ചിരുന്നവരും, ആവേശത്തോടെ പിൻപറ്റി വന്നവരും ആയിരുന്നുവെങ്കിലും ഒട്ടേറെ വൈദികരെയും അത്മായ പ്രതിഭകളെയും കാതോലിക്കേറ്റിന്റെ പ്രസക്തിയും പ്രാധാന്യവും ബോധവത്കരിക്കുവാൻ പ. തിരുമേനി ഏറെ സമയം ചിലവഴിച്ചിട്ടുണ്ടാവും.

പ. സഭയുടെ ഭരണം അതിശക്തവും അതിശ്രേഷ്ഠവുമായിരിക്കണമെന്നതുപോലെ ലോകോത്തരവും, ഏറ്റവും ഉത്തമവുമായിരിക്കണമെന്ന അതിവാഞ്ഛയിലുമാണ് മലങ്കര സഭാഭാസുരൻ സഭാ ഭരണഘടന രൂപവത്ക്കരിച്ചത്. ഏത് സഭാവിഭാഗത്തിലേയും അത്യുത്തമമായ ഘടനാവിശേഷതകളിൽ നിന്നും മെച്ചമായ രീതിയിലാണ് മലങ്കരസഭയുടെ സഭാഭരണഘടന ക്രമീകരിച്ചത്. ഇക്കാര്യത്തിൽ സഭാഭാസുരൻ കാട്ടിയ അതീവ താല്പര്യവും ശ്രദ്ധയും എത്രമാത്രം പ്രശംസിച്ചാലും മതിയാവില്ല. ജനാധിപത്യമൂല്യങ്ങളിൽ ഉൾക്കൊള്ളാവുന്ന എല്ലാ അംശങ്ങളും പരമാവധി ജനപ്രാതിനിധ്യ ലബ്ധി ഉറപ്പാക്കുംവിധം ക്രമീകരിച്ചതിനോടൊപ്പം എപ്പിസ്ക്കോപ്പസിയുടെ നല്ല വശങ്ങളിൽ സ്വീകാര്യമായവ എല്ലാം ഉൾപ്പെടുത്തി ഒരു ഭരണഘടന ക്രമീകരിച്ചതിലാണ് പ. വട്ടശ്ശേരിൽ പിതാവിന്റെ ശ്രേഷ്ഠതയും ധന്യതയും വെളിവാക്കപ്പെടുന്നത്. ഭരണഘടന എന്ന ശുദ്ധവും പ്രബലവും അതിശക്തവുമായ അടിത്തറയിന്മേൽ സ്വാതന്ത്ര്യത്തിന്റേയും അഖണ്ഡതയുടെയും പരമാധികാരത്തിന്റേയും പ്രതീകമായ കാതോലിക്കേറ്റ് സ്ഥാപിച്ച് അതിൽ യുക്തരായ കാതോലിക്കാമാരെ ആരൂഢരാക്കുവാൻ ഭാഗ്യം സിദ്ധിച്ച രാജശില്പിയും തന്റെ പിൻഗാമികളെപ്പോലും ശ്രേഷ്ഠരെന്നെണ്ണി ഉന്നത സ്ഥാനങ്ങളിൽ പ്രതിഷ്ഠിക്കുവാൻ മടികാട്ടാത്ത ഒരു യുഗപുരുഷനായിരുന്നു പ. വട്ടശ്ശേരിൽ തിരുമേനി. മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപനം നടപ്പാക്കുക വഴി ആയതിന് നടുനായകത്വം വഹിച്ച പ. വട്ടശ്ശേരിൽ തിരുമേനി നിറവേറ്റിയത് മലങ്കരസഭയുടെ വ്യക്തിത്വം നിലനിർത്തുകയായിരുന്നു. ആയതിനുവേണ്ടി ഒട്ടേറെ അഗ്നിപരീക്ഷണങ്ങളെ അതിജീവിച്ച് മുന്നേറേണ്ടി വന്നുവെങ്കിൽ പോലും.

പ. വട്ടശ്ശേരിൽ തിരുമേനി 'ഭരണഘടന' രൂപപ്പെടുത്തുന്ന കാലയളവിൽ സാമാന്യജനത്തിന് 'ഭരണഘടന'യുടെ ഘടനാ വിശേഷങ്ങളെപ്പറ്റിപ്പോലും സാമാന്യ വിജ്ഞാനം ഇല്ലായിരുന്ന ഒരു കാലഘട്ടമായിരുന്നു

വെന്ന് ഓർത്തിരിക്കേണ്ടതാണ്. ഭാരതമാണെങ്കിൽ പോലും വൈദേശിക ശക്തികളിൽ നിന്നും മോചനം നേടിയിരുന്നില്ല. ഭാരതത്തിന്റെ സ്വാതന്ത്ര്യത്തിന് അഹിംസയുടേയും സ്നേഹത്തിന്റേയും ത്യാഗത്തിന്റേയും ആടയാഭരണങ്ങളും പടച്ചട്ടയുമായി ഇറങ്ങി വിദേശ ശക്തികളിൽ നിന്നും സ്വാതന്ത്ര്യം നേടിയ രാഷ്ട്രപിതാവ് മഹാത്മാഗാന്ധിയെപ്പോലെ ആദരണീയനും സർവ്വാത്മനാ തുല്യ ലക്ഷ്യബോധത്തോടെ അനീതിക്കും അക്രമത്തിനും എതിരായി ആയുധവും സന്നാഹങ്ങളുമില്ലാതെ അടരാടി വിജയം കണ്ടെത്തിയ സഭാപിതാവുമാണ് പ. വട്ടശ്ശേരിൽ തിരുമേനി. ഇസ്രായേൽ ജനത്തെ മിസ്രേം അടിമത്തത്തിൽ നിന്നും വിമോചിപ്പിച്ച് വാഗ്ദത്ത നാടായ കനാനിലേക്ക് നയിച്ച പ്രവാചകശ്രേഷ്ഠനായ മോശയെപ്പോലെ മലങ്കരസഭയെ സ്വാതന്ത്ര്യത്തിലേക്കും പൈതൃകമായ സ്വയം ശീർഷകത്വത്തിലേക്കും നയിച്ച അതിശ്രേഷ്ഠ പുണ്യപിതാവാണ് പ. വട്ടശ്ശേരിൽ തിരുമേനി.

സർവ്വശക്തനും പരമകാരുണീയനുമായ ദൈവം മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് കനിഞ്ഞ് അനുഗ്രഹിച്ച് നൽകിയ ഏറ്റവും ശ്രേഷ്ഠവും മാന്യവുമായ ചുരുക്കം ചില അത്യപൂർവ്വ തിളക്കമാർന്ന വരദാനങ്ങളിൽ എന്തുകൊണ്ടും ഏറെ ശ്രദ്ധേയമായ ഒന്നാണ്, മഹാത്യാഗിയും മഹാശയനും മഹാപരിശുദ്ധനുമായ വട്ടശ്ശേരിൽ തിരുമേനി. തന്റെ ശ്രേഷ്ഠ ഗുരുവും മലങ്കരസഭയിലെ പ്രഥമ പ്രഖ്യാപിത പരിശുദ്ധനുമായ പരുമല തിരുമേനിയെ വാക്കിലും ചിന്തയിലും പ്രവൃത്തിയിലും അണുവിട വ്യതിചലിക്കാതെ അനുഗമിച്ചതിലൂടെയാണ് വിശ്വസ്ത ശിഷ്യനായ പ. വട്ടശ്ശേരിൽ തിരുമേനി വിശുദ്ധിയുടെ പരിവേഷത്തിന് അർഹനായതും മലങ്കരസഭയിലെ ദ്വിതീയ പ്രഖ്യാപിത പരിശുദ്ധനായി പ്രഖ്യാപിക്കപ്പെട്ടതും. പഴയ ഇസ്രായേലിലെ ശ്രേഷ്ഠഗുരുവായ ഏലിയാ ദീർഘദർശിയും വാത്സല്യ ശിഷ്യനായ ഏലിശായും തമ്മിലുണ്ടായിരുന്ന ഗുരുശിഷ്യബന്ധത്തിന്റെ പരിപാവനതയും, ദൃഢതയും, വിശ്വസ്തതയുമാണ് നവീന ഇസ്രായേലാകുന്ന മലങ്കരസഭയിലെ പ്രാഗത്ഭ്യമേറിയ ഗുരുശിഷ്യന്മാരിലും ദൃശ്യമാവുന്നത്.

കോനാട്ട് മാത്തൻ കത്തനാരുമായി സഹകരിച്ച് മലങ്കരയിൽ ആദ്യമായി ക്യംതാ പ്രാർത്ഥനാക്രമവും വി. കുർബ്ബാനക്രമവും ഒരുമിച്ച് പ്രകാശനം ചെയ്യുവാൻ നേതൃത്വം നൽകി. ഇദ്ദേഹത്തിന്റെ അനിതരസാധാരണമായിട്ടുള്ള ധിഷണാശക്തിയും, ഭരണ നടത്തിപ്പിലുള്ള വൈദഗ്ദ്യവും കണക്കിലെടുത്ത് എം. ഡി. സെമിനാരി പ്രിൻസിപ്പലായി നിയമിക്കുകയുണ്ടായി. 1903 നവംബർ 1-ന് പരുമലയിൽ വച്ച് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് തിരുമേനി റമ്പാനായി ഉയർത്തി. അതുവരെ എം. ഡി. സെമിനാരി പ്രിൻസിപ്പലായി തുടർന്നു. വന്ദ്യ റമ്പാച്ചനിൽ പ്രകട

മായ കർമ്മധീരതയും, ക്രാന്തദർശിത്വവും, ഭരണകാര്യ വൈദഗ്ധ്യതയും അടിയുറച്ച സഭാസ്നേഹവും ആത്മാർത്ഥതയും മലങ്കരസഭയുടെ ഭാവി സുരക്ഷിതമായിരിക്കുമെന്ന വിശ്വാസവും പ്രത്യാശയും അന്നത്തെ സഭാ നേതാക്കൾക്ക് പ്രദാനം ചെയ്തു. മലങ്കരസഭ ഒരു കാരണവശാലും അന്ത്യോഖ്യാ പാത്രിയർക്കീസിന് അടിയറ വയ്ക്കുകയില്ലായെന്ന നിശ്ച യദാർഢ്യത്തോടെ നാനാഭാഗത്ത് നിന്നുമുള്ള ആക്രമണങ്ങൾക്കിടയിലും സധൈര്യം നിലകൊണ്ട പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയായിരുന്നു ഇപ്രകാരം ചിന്തിച്ചവരിൽ ഏറ്റവും പ്രഥമഗണനീ യൻ. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് തിരുമേനിയുടെ സഭാ പുരോഗമന സംരംഭങ്ങളുടെയും വിദ്യാലയ വികസന പദ്ധതിക ളുടെയും പിന്നിൽ ശക്തിസ്രോതസ്സായി നിലകൊണ്ടത് വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ (പിന്നീട് റമ്പാൻ) ആയിരുന്നു.

**മെത്രാൻ സ്ഥാനാഭിഷേകം**

പത്രോസ് പാത്രിയർക്കീസ് ബാവാ അന്നത്തെ മലങ്കര മെത്രാപ്പോ ലീത്താ ആയിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരു മേനിയിൽ നിന്നും എന്ത് ആവശ്യപ്പെട്ടുവോ അത് മലങ്കരസഭയുടെ അവ കാശമാണെന്ന ബോദ്ധ്യത്തോടെ നൽകാതിരുന്നതുകൊണ്ട് പുലിക്കോ ട്ടിൽ തിരുമേനിയെ വിഘടനവാദിയാക്കുവാൻ അന്നത്തെ എതിരാളി കൾക്ക് ഒരളവിൽ സാധിച്ചു. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ സംസാരത്തിൽ കാർക്കശ്യസ്വഭാവം കാട്ടിയെങ്കിലും ആശിച്ച കാര്യസാദ്ധ്യത്തിനായി എന്തുകൊണ്ടോ ഏറെ പണിപ്പെട്ടില്ലായെന്നതാണ് സത്യം.

അന്ത്യോഖ്യയിലെ പാത്രിയർക്കീസ് സിംഹാസനത്തിൽ ആരൂഢനായ ശേഷം അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ നടത്തിയ ഔദ്യോഗിക പരിപാടികളിൽ ഒട്ടും അപ്രധാനമല്ലാത്ത ഒന്നായിരുന്നു മലങ്കരയിൽ നിന്നുമുള്ള മെത്രാൻ സ്ഥാനികളുടെ മേല്പട്ട സ്ഥാനാരോഹണം. പാത്രി യർക്കീസിന്റെ സ്ഥാനം താൻ അലങ്കരിക്കുന്നതിനാൽ നടത്തപ്പെടുന്ന കർമ്മാദികൾ ഏറെ ആകർഷകവും ശ്രദ്ധേയവുമായിരിക്കണമെന്നും ഇതര ഓർത്തഡോക്സ് സഭാ തലവന്മാരുടെ കൂടി ശ്രദ്ധ ആകർഷിക്ക പ്പെടണമെന്നും അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ നിർബന്ധമായും ആഗ്രഹിച്ചിരിക്കണം. അതുകൊണ്ടാവാം അന്നത്തെ അലക്സാന്ത്രിയൻ പാത്രിയർക്കീസ് ബാവായെയും അർമ്മീനിയൻ സഭാതലവനെയും മല ങ്കരയിൽ നിന്നുമുള്ള രണ്ട് മേല്പട്ടസ്ഥാനികൾക്ക് സ്ഥാനാരോഹണ ശുശ്രൂഷ നിറവേറ്റുന്നതിൽ സഹകാർമ്മികരായി ക്ഷണിച്ചത്. ഈ രണ്ട് വിദേശ സഭാതലവന്മാർക്ക് എത്തിച്ചേരാനുള്ള സൗകര്യത്തിനായും കൂടി യായിരിക്കണം വേദി യെറുശലേമിൽ ആകട്ടെയെന്ന് നിശ്ചയിച്ചത്. ഒരു

കാര്യം സ്പഷ്ടമാണ്. കോപ്റ്റിക് ഓർത്തഡോക്സ് സഭാ തലവന്റെയും അർമ്മീനിയൻ ഓർത്തഡോക്സ് സഭാ തലവന്റെയും സൗകര്യമറിയുവാൻ നേരിട്ട കാലതാമസം മൂലം മാത്രമാണ് മെത്രാൻ സ്ഥാനാഭിഷേകത്തിന്റെ തീയതി നീണ്ടുനീണ്ട് പോയതും, മലങ്കരയിൽ നിന്നും എത്തിയ സംഘത്തിലെ മറ്റ് അംഗങ്ങളെ നേരത്തേ തന്നെ തിരിച്ചയച്ചതും.

അബ്ദൽ മിശിഹാ പാത്രിയർക്കീസിന് 'ഫർമാൻ' നഷ്ടപ്പെട്ടുവെന്നതല്ലാതെ പ. പിതാവിൽ പ. കൂദാശ ചൊരിഞ്ഞു നൽകിയ ആത്മീയ നൽവരങ്ങൾക്ക് ഒന്നിനും യാതൊരു കുറവുമില്ലായെന്ന കാര്യത്തിൽ അബ്ദുള്ളാ പാത്രിയർക്കീസ്സിനും വ്യക്തമായ ധാരണയും അറിവും ഉണ്ടായിരുന്നു. സിറിയയിൽ എവിടെവച്ച് മെത്രാൻ സ്ഥാനാഭിഷേകം നടത്തിയിരുന്നുവെങ്കിലും, അബ്ദൽ മശിഹാ പാത്രിയർക്കീസ്സിനെക്കൂടി സംബന്ധിപ്പിക്കേണ്ടി വന്നേനെ. അത് ഒഴിവാക്കുവാൻ വേണ്ടിയും കൂടിയായിരിക്കണം മെത്രാൻസ്ഥാനാഭിഷേകത്തിന്റെ വേദി യേറുശലേമിലാകട്ടെയെന്ന് അബ്ദുള്ളാ പാത്രിയർക്കീസ് നിശ്ചയിച്ചത്.

## പ. വട്ടശ്ശേരിൽ തിരുമേനിയുടെ കൈവെയ്പ്: ആരോപണവും സത്യവും

പരുമല സെമിനാരിയിൽ 1908-ൽ ചേർന്ന മലങ്കര അസോസിയേഷന്റെ തീരുമാനപ്രകാരമാണല്ലോ നേരത്തേതന്നെ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തെരഞ്ഞെടുത്ത് കഴിഞ്ഞിരുന്ന വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെയും, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനെയും ജറുശലേമിലേക്ക് അയക്കുവാൻ ഇടയായത്. നിയുക്ത മെത്രാന്മാരെ അനുഗമനം ചെയ്ത കല്ലാശ്ശേരിൽ പുന്നൂസ് റമ്പാൻ (പിന്നീട് മോറാൻ മാർ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ), കണ്ടനാട് യൂയാക്കീം അച്ചൻ, കോടിയാട്ട് അച്ചൻ, വേങ്കടത്ത് ശെമ്മാശൻ, പാറേട്ട് ശെമ്മാശൻ (പിന്നീട് പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ), അയിരൂർ കുറുന്തോട്ടത്ത് ശെമ്മാശ്ശൻ, പൂതിയോട്ട് ഏബ്രഹാം ശെമ്മാശ്ശൻ എന്നിവരും രണ്ട് മറ്റ് സഹായികളും ഉണ്ടായിരുന്നു. മലങ്കരയിൽ നിന്നുമുള്ള ഈ സംഘം ബോംബെയിൽ നിന്നും 15 ദിവസം യാത്ര ചെയ്താണ് ജറുശലേമിൽ എത്തിച്ചേർന്നത്. മലങ്കരയിൽ നിന്നുമെത്തിയ അതിഥികളെ സ്വീകരിക്കാനെത്തിയ വന്ദ്യ റമ്പാന്മാരോടൊപ്പം മലങ്കരയുടെ അഭിമാനഭാജനമായ ഔഗേൻ ശെമ്മാശനുമുണ്ടായിരുന്നു (പിന്നീട് മോറാൻ മാർ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാബാവാ) എന്നുള്ളത് നിയുക്ത മെത്രാന്മാർക്കും സംഘത്തിനും എത്രമാത്രം ആഹ്ലാദവും ആനന്ദവും പകർന്നു കാണും.

മലങ്കര പ്രതിനിധിസംഘം നമ്മുടെ കർത്താവുമായി ബന്ധപ്പെട്ട എല്ലാ

പുണ്യകേന്ദ്രങ്ങളും സന്ദർശിക്കുകയും പ്രാർത്ഥനകളും അപേക്ഷകളും സമർപ്പിക്കുകയും ചെയ്തുപോന്നു. ഇതിനിടെ ഒരു ദിവസം വി. കുർബാന മദ്ധ്യേ സംഘത്തിലെ സഹായികളിലൊരാൾക്ക് മ്നംമ്രോനോ പദവിയും പാറേട്ട് ശെമ്മാശ്ശനും വേങ്കടത്ത് ശെമ്മാശ്ശനും പൂർണ്ണ ശെമ്മാശപട്ടവും, കോടിയാട്ട് അച്ചനും കണ്ടനാട് അച്ചനും കോർഎപ്പിസ്ക്കോപ്പാ സ്ഥാനവും നൽകുകയുണ്ടായി. പിന്നെയും നിയുക്ത മെത്രാന്മാരുടെ മെത്രാഭിഷേകം വൈകിയതിനാൽ നിയുക്ത മെത്രാന്മാർ ഒഴിച്ചുള്ളവരൊക്കെ നേരിട്ട് കേരളത്തിലേക്ക് തിരിച്ചുപോരികയായിരുന്നു.

1908 മെയ് 31-നാണല്ലോ മെത്രാഭിഷേക ശുശ്രൂഷകൾ നടത്തപ്പെട്ടത്. മുഖ്യകാർമികനായിരുന്ന പ. അബ്ദുള്ളാ പാത്രിയർക്കീസ് ബാവായുടെ സ്വന്ത താല്പര്യമനുസരിച്ച് കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ പ. പാത്രിയർക്കീസിനെയും അർമ്മീനിയൻ ഓർത്തഡോക്സ് സഭാതലവനായ പ. പാത്രിയർക്കീസിനേയും ക്ഷണിക്കുകയും അവരെല്ലാവരും മെത്രാപ്പോലീത്താ സ്ഥാനാരോഹണ ശുശ്രൂഷയിൽ ഭാഗഭാക്കാകുകയും ചെയ്തു. സിറിയൻ, അർമ്മീനിയൻ, കോപ്റ്റിക് സഭകൾ ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിലെ അംഗങ്ങളും പരസ്പര വി. കൂദാശാ സംബന്ധികളുമാണ്. ഇപ്പറഞ്ഞ മൂന്ന് പാത്രിയർക്കീസുമാർ തമ്മിൽതമ്മിലും ഐക്യവും സഹകരണവും അന്നുമിന്നും വളരെയേറെയാണ്. അതുകൊണ്ട് ഒരു കാര്യം തർക്കമറ്റതാണ് നവ എപ്പിസ്ക്കോപ്പാ സ്ഥാനാർത്ഥികളുടെ ക്രൊയിത്തോദ് റൂഹോ (പ. റൂഹായ്ക്ക് വേണ്ടിയുള്ള പ്രാർത്ഥന) പ്രധാന കാർമ്മികനായ പ. അബ്ദുള്ളാ പാത്രിയർക്കീസിനോടൊപ്പം വി. മദ്ബഹായിൽ സന്നിഹിതരായി ശുശ്രൂഷയിൽ സഹകാർമ്മികരായിരുന്ന പ. കോപ്റ്റിക് സഭാ തലവനും, പ. അർമ്മീനിയൻ സഭാതലവനും കൂടി സ്ഥാനാർത്ഥികളുടെ തലമേൽ അവരുടെ കൃപ നിറഞ്ഞതും വാഴ്‌വ് നിറഞ്ഞതുമായ വലത് കരങ്ങൾ വച്ചിട്ടുണ്ടാവും എന്നത് സ്പഷ്ടമായ സത്യമാണ്. മേല്പറഞ്ഞ പ. പിതാക്കന്മാർ സഹകാർമ്മികരായിരുന്നില്ലായെന്ന് ആർക്കും തർക്കിക്കാനോ സ്ഥാപിക്കാനോ പൗരസ്ത്യ സഭാ പാരമ്പര്യവും രീതിയും അനുവദിക്കുകയുമില്ല. ഇതുകൊണ്ടു മാത്രമാണ് പിന്നീട് പ. വട്ടശ്ശേരിൽ തിരുമേനിയെ കേരളത്തിലെ കോടതിയിൽ വിസ്തരിച്ചപ്പോൾ 'പ. റൂഹായ്ക്ക് വേണ്ടിയുള്ള പ്രാർത്ഥനാവേളയിൽ' (അഥവാ അങ്ങേയ്ക്ക് മേല്പട്ടസ്ഥാനം തന്ന അവസരത്തിൽ) ആരുടെ കരങ്ങളാണ് അങ്ങയുടെ തലയ്ക്ക് മീതെയുണ്ടായിരുന്നതെന്ന ചോദ്യത്തിന് 'ഞാൻ കാർമികന്റെ കാപ്പയ്ക്കുള്ളിൽ നമ്രശിരസ്കനായി നിൽക്കുകയായിരുന്നു. അതുകൊണ്ട് കരത്തിന്റെ ഉടമയെ കണ്ടില്ലാ' എന്ന് ഉത്തരമരുളിയത്. പരിശുദ്ധന്റെ മേല്പറഞ്ഞ ഉത്തരത്തെ കൗശലമായും, കാപട്യമായും കള്ളമായുമാണ് ഇന്നും പലരും ആരോപിക്കുന്നതും മനസ്സിലാക്കുന്നതും. പരിശുദ്ധന്റെ പരിശുദ്ധിയെ ചോദ്യം

ചെയ്യുന്നവരുടെ ആവനാഴിയിലെ ഏറ്റവും ബലമേറിയ അസ്ത്രവും ഇതു തന്നെ. എന്നിരുന്നാലും ഈ അസ്ത്രത്തിന്റെ മുനയൊടിക്കുവാനും തിരസ്കരിക്കുവാനും പര്യാപ്തമായ ഈ സത്യം നേരത്തെ അറിയാൻ കഴിഞ്ഞില്ലല്ലോ എന്നോർക്കുമ്പോൾ ഇന്ന് ഏറെ സങ്കടം തോന്നുന്നു. പരിശുദ്ധന്റെ മെത്രാഭിഷേക റിപ്പോർട്ടുകൾ ഒട്ടേറെ ചരിത്രഗ്രന്ഥങ്ങളിൽ വായിച്ചിടത്തൊന്നും ഇത് കാണാൻ കഴിയാത്തതുതന്നെ നിർഭാഗ്യമാണ്. എന്നാൽ അന്നത്തെ 'മലങ്കര ഇടവകപത്രിക'യിൽ വന്ന വാർത്തകൾ ഉദ്ധരിച്ച് ഈയിടെ പ്രസിദ്ധീകരിക്കപ്പെട്ട 'വിശ്വാസസംരക്ഷകൻ' എന്ന വാർത്താ മാധ്യമത്തിൽ നിന്നുമാണ് ഈ സത്യം മനസ്സിലാക്കാൻ കഴിഞ്ഞത്. ആർക്കും ചോദ്യം ചെയ്യാനാവാത്ത സത്യം വെളിപ്പെട്ടതിൽ വളരെയേറെ സന്തോഷവും സമാധാനവുമാണ് അനുഭവപ്പെടുന്നത്.

പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി വാക്കിലും പ്രവൃത്തിയിലും, ചിന്തയിലും വിശുദ്ധിയും ദൈവിക സംസർഗ്ഗവും ആഴമായി അനുഭവിക്കുകയും ചെയ്തുകൊണ്ടിരുന്നുവെന്നറിയുന്നത് ഏതൊരു വിശ്വാസിക്കും വളരെയേറെ പ്രത്യാശയും സംതൃപ്തിയും പ്രദാനം ചെയ്യുന്ന വാർത്തയാണെന്നുള്ളതിന് സംശയമൊന്നുമില്ല. 1908-ലെ മലങ്കരസഭ പരിശുദ്ധ വട്ടശേരിൽ തിരുമേനിയിൽ നിന്നും എന്ത് പ്രതീക്ഷിക്കുകയും പ്രത്യാശിക്കുകയും ചെയ്തുവോ അതിൽപ്പരമായി പ്രവർത്തിപ്പാനും ചിന്തിപ്പാനും സംസാരിപ്പാനും കഴിഞ്ഞ ഒരു മഹാത്ഭുതം തന്നെയായിരുന്നു പരിശുദ്ധൻ എന്ന് സമ്മതിച്ചേ മതിയാകൂ.

അന്തോഖ്യാ പാത്രിയർക്കീസിനാൽ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് അർമ്മീനിയൻ സഭാ തലവന്റേയും കോപ്റ്റിക് ഓർത്തഡോക്സ് സഭാ തലവന്റെയും സാന്നിദ്ധ്യത്തിലും സഹകരണത്തിലും ഉയർത്തപ്പെട്ട മലങ്കരസഭയുടെ നവ അഭിവന്ദ്യ മെത്രാപ്പോലീത്താമാരും സ്ലീബാ മാർ ഒസ്താത്തിയോസ് തിരുമേനിയും കോപ്റ്റിക് പാത്രിയർക്കീസ് ബാവാ തിരുമേനിയുടെ പ്രത്യേക ക്ഷണപ്രകാരം ഈജിപ്തിലെത്തി പുണ്യസ്ഥലങ്ങളും പുണ്യദേവാലയങ്ങളും സന്ദർശിക്കുകയും അവിടെയൊക്കെ പ്രാർത്ഥനയിലും ധ്യാനത്തിലും സമയം ചെലവഴിക്കുകയുമുണ്ടായി. കോപ്റ്റിക് ഓർത്തഡോക്സ് സഭയുടേതായി നൽകപ്പെട്ട വിവിധ സ്വീകരണങ്ങളും ഏറ്റുവാങ്ങിയശേഷം മൂസ്സലിലും സിറിയൻ ഓർത്തഡോക്സ് സഭാകേന്ദ്രത്തിലും നൽകപ്പെട്ട ആഘോഷസമന്വിതമായ എതിരേല്പുകളിലും ഭാഗഭാക്കായശേഷമാണ് കേരളത്തിലേക്കുള്ള മടക്കയാത്ര തുടങ്ങുന്നത്. മൂസലിൽ വച്ച് നവാഭിഷിക്തരായ മൂന്ന് മേല്പട്ടക്കാർക്കും നൽകിയ ആഘോഷസമന്വിതമായ വരവേല്പിന്റെ ഒരു ചിത്രം കണ്ടമാത്രയിൽ അഭിവന്ദ്യ പൗലൂസ് മാർ കൂറിലോസ് തിരുമേനി മാത്രം ഒരു വെട്ടുതൊപ്പി അണിഞ്ഞിരിക്കുന്നതായി ശ്രദ്ധിച്ചു. എന്തുകൊണ്ടാവാം പ.

വട്ടശ്ശേരിൽ തിരുമേനി അത്തരമൊരു തൊപ്പി അണിയാഞ്ഞത് എന്ന് ഒരു നിമിഷം അങ്കലാപ്പോടെ ചിന്തിച്ചു. പിന്നെയാണ് ശരിക്കും ചിന്തിച്ചത്. കേരളത്തിലെ പ്രത്യേകിച്ച് മദ്ധ്യതിരുവിതാംകൂറിലെ ദേവാലയങ്ങളിൽ പണ്ടും ഇന്നും പെരുനാളുകൾക്ക് പൂർണ്ണ ഔദ്യോഗിക വേഷങ്ങൾ അണിഞ്ഞ് ഇറങ്ങുന്നതിന് 'ഇട്ട് കെട്ടുക' എന്നാണ് പറയാറ് പതിവ്. അങ്ങനെ ഇട്ട് കെട്ടി ഇറങ്ങുന്ന വൈദികശ്രേഷ്ഠർ അണിയുന്ന തൊപ്പി യാണ് വെട്ടുതൊപ്പി. മൂസ്സലിലെ ബന്ധപ്പെട്ട വൈദികർ അണിയേണ്ട തൊപ്പി മേല്പട്ടക്കാരനായി കഴിഞ്ഞ അതീവ ബുദ്ധിശാലിയായ മലങ്കര സഭാഭാസുരനെ വെട്ടുതൊപ്പി അണിയിക്കാൻ ശ്രമിച്ചാലുണ്ടോ നടക്കുക. അദ്ദേഹമത് തിരസ്കരിച്ചു എന്നു വേണം വിശ്വസിക്കുവാൻ.

1908 മിഥുനത്തിലെ മലങ്കര ഇടവക പത്രികയിൽ മെത്രാൻസ്ഥാനാ ഭിഷേകത്തിന്റെ വിശദവിവരങ്ങൾ കൊടുത്തിരിക്കുന്നതിൽ വ്യക്തമായി കോപ്റ്റിക്, അർമ്മീനിയൻ പാത്രിയർക്കീസന്മാർ പൂർണ്ണ അംശവസ്ത്ര ധാരികളായി ആരാധനയിൽ സംബന്ധിച്ചുവെന്ന് കൊടുത്തിരിക്കുന്നു. ഈ സത്യം വെളിപ്പെടുത്തിയ സത്യദൈവത്തിന് ആയിരമായിരം സ്തുതി കരേറ്റട്ടെ.

അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ മാത്രമാണ് 'ക്രൊയിത്തദ് റൂഹാ' പ്രാർത്ഥനാവേളയിൽ കൈ വച്ചിരുന്നതെങ്കിൽ, അത് അപ്രകാരം പറയാൻ മടിക്കുന്ന ഒരു വ്യക്തിയായിരുന്നില്ല പ. വട്ടശ്ശേരിൽ പിതാവ്. അതിന്റെ ഭവിഷ്യത്ത് എന്തുമായിക്കൊള്ളട്ടെ എന്ന് വിചാരിച്ച് ധൈര്യ പൂർവ്വം നിശ്ചയമായും പറഞ്ഞിരുന്നേനെ അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ എന്ന്. എന്നാൽ പ. പിതാവ് അപ്രകാരം പറയാതിരുന്നതുകൊണ്ട് തന്നെ വളരെ വ്യക്തമാണ് അബ്ദുള്ളാ പാത്രിയർക്കീസിനെ കൂടാതെ കൈവയ്പ് നൽകാൻ അധികാരമുള്ള സ്ഥാനികൾ പരിശുദ്ധ ശുശ്രൂഷ കളിൽ സഹകാർമ്മികത്വം വഹിച്ചിരുന്നുവെന്ന്. അബ്ദൽ മിശിഹാ പാത്രി യർക്കീസ് ബാവാ മലങ്കര എഴുന്നള്ളിയയുടനേ തന്നെ പ. വട്ടശ്ശേരിൽ തിരുമേനിയിൽ അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ അനധികൃതമായും കാരണലേശമെന്യേയും, പാരമ്പര്യരീതികൾക്ക് വിരോധമായും അടി ച്ചേൽപ്പിച്ചിരുന്ന 'മുടക്ക്' അബ്ദൽ മശിഹാ പാത്രിയർക്കീസ് ബാവാ ഒഴി വാക്കിയതായി പ്രഖ്യാപിക്കുകയും പ. സഭയിൽ അക്കാര്യം പ്രസിദ്ധ പ്പെടുത്തുകയും ചെയ്തിട്ട് കൂടി 'തന്റെ മുടക്ക് അധികാര സിംഹാസന ത്തിൽ' നിന്നുമായിരിക്കണമെന്ന് ശഠിച്ച് വി. കുർബ്ബാന അർപ്പണത്തിൽ നിന്ന് പോലും നീറിപ്പുകയുന്ന ഹൃദയത്തോടെയെങ്കിൽപ്പോലും വിട്ടുനിന്ന പരിശുദ്ധ വട്ടശ്ശേരിൽ പിതാവ് ഒരു കാരണവശാലും കൗശലമോ വക്ര ബുദ്ധിയോ ഉപയോഗിച്ചതാണെന്ന് ആർക്കും പറയാനാവില്ല.

# 4

# മലങ്കര അന്ത്യോഖ്യാ ബന്ധം അന്നുമിന്നും

മലങ്കരസഭാ മക്കൾ അന്ത്യോഖ്യായുമായി ബന്ധം തുടങ്ങിയ പതിനേഴാം നൂറ്റാണ്ട് മുതൽ പ. സിംഹാസനത്തോട് ഹൃദ്യമായും വിനയപൂർവ്വവുമാണ് പെരുമാറി വന്നിരുന്നത്. പത്രോസ് പാത്രിയർക്കീസ് ബാവായുടെ കാലം മുതലാണ് പാത്രിയർക്കീസ്സ് ബാവാമാർ മലങ്കരയുടെ ആഭ്യന്തരകാര്യങ്ങളിൽ കൈയാളുവാൻ ആഗ്രഹിച്ച് പ്രവർത്തിച്ച് പോന്നത്. പത്രോസ് പാത്രിയർക്കീസ് ബാവായും അദ്ദേഹത്തിന്റെ പിൻഗാമി അബ്ദുള്ളാ പാത്രിയർക്കീസും, അദ്ദേഹത്തിന്റെ പിൻഗാമി യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായും മലങ്കരയിൽ നിന്നും അനർഹമായ സാമ്പത്തിക സഹായം പ്രതീക്ഷിച്ചിട്ടുണ്ടാവും. മലങ്കര സഭ (അവിഭക്ത സഭ) എന്തെങ്കിലുമൊക്കെ സഹായങ്ങൾ എത്തിക്കുമെന്നായിരിക്കും അവരൊക്കെ പ്രതീക്ഷിച്ചിട്ടുണ്ടാവുക. സഭാതലവനായി അന്ത്യോഖ്യാ പാത്രിയർക്കീസിനെ അംഗീകരിക്കുക വഴി 'മക്കൾ അപ്പനോട്' എന്നപോലെ ഹൃദ്യമായും സ്നേഹമായും സഹകരണം നൽകിയിരിക്കുമെന്നാവും അവരൊക്കെയും പ്രതീക്ഷിച്ചിട്ടുണ്ടാവുക. ആരെങ്കിലും മലങ്കരസഭ സന്ദർശിക്കുമ്പോൾ 'കാണം വിറ്റിട്ടാണെങ്കിലും ഓണം കൊണ്ടാടണം' എന്നു പറഞ്ഞതുപോലെ ജന്മനാ അതിഥി പ്രിയരായ മലങ്കരസഭാ മക്കൾ പെരുമാറിയിരുന്നത്. വിശ്വാസിനികൾ തങ്ങളുടെ കഴുത്തിലും കാതിലുമുള്ള സ്വർണ്ണാഭരണങ്ങൾ അഴിച്ചുമാറ്റി അവ അപ്പടിയൊ അഥവാ വിറ്റ് പണമാക്കിയൊ സമർപ്പിക്കുന്നതിൽ മുൻ പന്തിയിലായിരുന്നു. ഈ സ്വഭാവം അന്നുമിന്നും പ്രബലമായിട്ടുണ്ട്. അന്ത്യോഖ്യായിൽ നിന്നും മറ്റും വന്നുകൊണ്ടിരുന്ന പിതാക്കന്മാരെ ഉള്ളഴിഞ്ഞ് സ്നേഹിച്ച് ആദരിക്കുവാൻ കാട്ടിയിട്ടുള്ള മാത്സര്യബുദ്ധി വിദേശികളെ അമ്പരപ്പിച്ചിട്ടുമുണ്ട്. മലങ്കരസഭാ മക്കൾ ദാനശീലരും വിശാലമനസ്ക്കരുമെന്നറിഞ്ഞിരുന്നുവെങ്കിലും പ്രതീക്ഷിച്ചതുപോലെ ലഭിക്കാതെ വന്നപ്പോഴാകാം അബ്ദുള്ളാ പാത്രിയർക്കീസ് ബാവായും മറ്റും ഭീഷണിയുടെയും നിർബന്ധത്തിന്റെയും ശബ്ദത്തിൽ പ്രതികരിച്ചത്. ഓരോന്ന് ചോദിച്ച് നേടുവാനും തുടങ്ങിയത് അപ്പോഴാണ്. എല്ലാ ഭീഷണികളും ഭിന്നസ്വരങ്ങളും പരാതികളും പ. വട്ടശ്ശേരിൽ തിരുമേനിയെ ഉന്നം വച്ചപ്പോഴാണ് സഭാഭാസുരൻ സധൈര്യം പ്രതികരിക്കുവാൻ നിർബന്ധിതനായത്.

പ. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവാ 1970 ഓഗസ്റ്റിൽ അബുദാബി സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകയുടെ ക്ഷണ പ്രകാരം (അന്നത്തെ നിലയ്ക്ക് മലങ്കരസഭയ്ക്ക് സ്വീകാര്യനായ ഒരു പാത്രിയർക്കീസ് ആയിരുന്നു അദ്ദേഹം. അതിനു ശേഷമാണ് ബന്ധങ്ങൾ ഉലഞ്ഞത്) അബുദാബിയിൽ എഴുന്നള്ളി താമസ്സിക്കുമ്പോൾ ഈ ലേഖ കനോട് നടത്തിയ സംഭാഷണങ്ങളിൽ പ. പിതാവ് വ്യക്തമാക്കിയ 1–2 കാര്യങ്ങൾ കുറിക്കട്ടെ.

1. സിറിയായിൽ അതുവരെ സാമ്പത്തികമായ വലിയ പരാധീനതക ളായിരുന്നു. സിറിയൻ ഓർത്തഡോക്സുകാരിൽ ഒരു നല്ല പങ്ക് കാന ഡായിലേയ്ക്കും പല യൂറോപ്യൻ രാജ്യങ്ങളിലേക്കും വലിയ തോതിൽ കുടിയേറ്റം നടത്തിക്കഴിഞ്ഞിരുന്നു. പിന്നെ അവശേഷിക്കുന്നത് ഒട്ടനവധി കർഷകരാണ്. അവർക്കാണെങ്കിൽ മനസ്സുണ്ടെങ്കിലും സഭയെ പുല ർത്തുവാൻ തക്ക കെല്പുമില്ല. 2) ആകമാന സഭയുടെ തലവൻ എന്ന് മലങ്കരസഭ അംഗീകരിക്കുന്ന നിലയ്ക്ക് എന്തെങ്കിലും വരുമാനവിഹിതം എത്തിക്കുവാൻ കടപ്പാടില്ലേ എന്നു ചോദിച്ചു. ഓരോ വർഷത്തെയും റിശീസ്സാ എങ്കിലും മലങ്കരയിൽ നിന്നും എത്തിച്ചിരുന്നുവെങ്കിൽ എത്ര നന്നായേനെ. ഇന്നും യാക്കോബായ സഭ എന്നറിയപ്പെടുന്ന വിഭാഗവും ഈയൊരു കാര്യം ഇതുവരെ ചെയ്തിട്ടുണ്ടാവില്ല. 1970–ലെ കുപ്രസിദ്ധ മായ കല്പന മലങ്കരയിലേയ്ക്ക് അയച്ച ശേഷമായിരുന്നു അബുദാബി യിലേക്കുള്ള എഴുന്നള്ളത്ത്. സ്വകാര്യ സംഭാഷണവേളയിൽ പ. പിതാവ് ഇടയ്ക്കിടെ ചോദിക്കുമായിരുന്നു. 'താനൊരു ശെമ്മാശ്ശനാണോ?' എന്ന്. കാരണം കൂടി അദ്ദേഹം പറയും. പൂർണ്ണ ശെമ്മാശന്മാർ അല്ലാത്തവർക്ക് സാധാരണ വസ്ത്രമണിഞ്ഞു നടക്കാൻ അനുവാദം സിറിയൻ സഭയിൽ നല്കിയിട്ടുണ്ടെന്ന്. 1958–ലെ സമാധാന ഉടമ്പടിയിലെ ഒരു അലിഖിത വ്യവസ്ഥയായിരുന്നു ബാഹ്യഭാരത ഇടവകകളിൽ നിന്നും എന്തെങ്കിലും സാമ്പത്തിക സഹായം എത്തിക്കാമെന്നത്. ഇക്കാര്യം നിറവേറ്റുന്നതിൽ കാതോലിക്കാ വിഭാഗം പിൻവലിഞ്ഞെങ്കിൽ അപ്പോൾ അന്ത്യോഖ്യാ പ്രതിപത്തി പറഞ്ഞ് നടന്ന മെത്രാച്ചന്മാർക്കെങ്കിലും പ. സിനഡ് പോലെ യുള്ള വേദികളിൽ പറഞ്ഞു ചെയ്യിക്കാമായിരുന്നു. ആരെയും വിധിപ്പാൻ ഞാൻ ആളല്ല, അതിനുള്ള ഒരു ശ്രമവുമില്ല. അതിന്റെ ഒരു വശം ചൂണ്ടി ക്കാണിച്ചെന്നു മാത്രം. അഥവാ 1958 മുതൽ എന്തെങ്കിലും ക്രമീകൃത അടവുകൾ നടത്തിവന്നിരുന്നുവെങ്കിൽ 1970–ലെ കുപ്രസിദ്ധ കല്പനയും തദനന്തര ദൂഷ്യഫലങ്ങളും ഒഴിവാക്കാമായിരുന്നു. റിശീസ്സാ എന്ന തല വരി സഭാ തലവനുള്ള വരുമാനമാണെന്നുള്ള ബോദ്ധ്യം ഇന്നും ആർക്കു മില്ലാത്തത് അതിശയമായി തോന്നുന്നു.

ഇന്ന് പ. പാത്രിയർക്കീസ് ബാവായോടു കൂറും വിധേയത്വവും പ്രഖ്യാ

പിക്കുന്നവരും, 'അമ്മയെ മറന്നാലും അന്ത്യോഖ്യായെ മറക്കില്ലാ' എന്ന് ഉറക്കെ നിലവിളിക്കുന്നവരും ഇതൊന്നും വേണ്ടെന്നു പറയുന്നവരും തമ്മിൽ വലിയ വ്യത്യാസമൊന്നുമില്ല. ഇന്ന് ദൈവകൃപയാൽ മലങ്കര യിൽ നിന്നും ഒരു സഹായവുമില്ലെങ്കിൽപോലും പ. പാത്രിയർക്കാ സിംഹാസനത്തിന് സമൃദ്ധിയാണ്. കാരണം 70-കൾക്കു ശേഷം വിദേ ശങ്ങളിൽ രൂപപ്പെട്ട ഭദ്രാസനങ്ങൾ തങ്ങളുടെ സഭാ തലവനേയും കേന്ദ്ര ത്തെയും മനസ്സറിഞ്ഞ് സഹായിക്കുന്നുണ്ട്. ഇത്രയും പറഞ്ഞത് പ. പാത്രിയർക്കീസന്മാർ ലൗകികാധികാരത്തിനായി പോരാടിയതും നിർബ ന്ധിച്ചതും പീഡിപ്പിച്ചതും അവരുടെ നിലനിൽപിന്റെ പ്രശ്നമായിരുന്നു വെന്ന് മലങ്കരസഭ മനസ്സിലാക്കിയില്ലായെന്ന സത്യം ആർക്കും നിഷേധി ക്കാനാവില്ലാ എന്നത് വ്യക്തമാക്കാൻ മാത്രമാണ്.

1958-ലെ സുപ്രീംകോടതി വിധിയോടെ മലങ്കരസഭാ ഭരണഘടനയ്ക്ക് ഇൻഡ്യയിലെ പരമോന്നത നീതിന്യായപീഠത്തിന്റെ അംഗീകാരവും മാന്യതയും ലഭ്യമായി. 1995-ലെ സുപ്രീംകോടതി വിധിപ്രകാരം പാത്രി യർക്കീസ് ബാവാ സുറിയാനിസഭയുടെ പരമാധികാരി ആയിരിക്കെ ത്തന്നെ മലങ്കരസഭയിലെ സ്ഥാനം തീർത്തും മലങ്കരസഭാ ഭരണഘട നയ്ക്ക് വിധേയമായി. ഇതിൽ വളരെ വ്യക്തതയാർന്ന സത്യം, മലങ്കര സഭയും സഭയുടെ ഭരണഘടനയും അനുവദിച്ചിട്ടുള്ള അവകാശങ്ങളും അധികാരങ്ങളും മാത്രമേ പാത്രിയർക്കീസ് ബാവായ്ക്ക് ഇൻഡ്യൻ സുപ്രീംകോടതിയും അംഗീകരിച്ച് നൽകുന്നുള്ളുവെന്നതാണ്. ഇവിടെ യാണ് സഭാ ഭാസുരന്റെ ദീർഘവീക്ഷണത്തിന്റെ പ്രസക്തിയും പ്രാധാ ന്യവും.

### ആനപ്പാപ്പി വധവും മുടക്കുതീർക്കലും

പ. വട്ടശ്ശേരിൽ തിരുമേനിയെ സംബന്ധിച്ച് ഏറ്റവും പ്രയാസ്സമുണ്ടാ ക്കിയ ഒരു സംഭവമായിരുന്നു ആനപ്പാപ്പി എന്ന് വിരോധികൾ വിളിച്ചി രുന്ന വർക്കി സാറിന്റെ ദാരുണ അന്ത്യം. ഇതുമായി ബന്ധപ്പെട്ട കോട തിക്കേസിൽ സാക്ഷിയായി വിസ്തരിക്കപ്പെട്ട പരിശുദ്ധ പിതാവ് മാന സ്സിക വ്യഥയുടെ ആധിക്യംമൂലം മൊഴി കൊടുക്കവേ വാവിട്ട് നിലവിളി ച്ചുപോയി എന്നാണ് ചരിത്രരേഖകളിൽ കാണുന്നത്. അത്രമാത്രം മാന സ്സിക ആഘാതമായിരുന്നു പ. പിതാവിന് ഉണ്ടായിരുന്നത്.

1923-ൽ മർദ്ദീനിൽ എത്തി ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ അരമനയിൽ താമസിച്ച് വിശദമായി ചർച്ച ചെയ്ത് അവ സാനം പരിശുദ്ധന്റെ മുടക്ക് എന്നെന്നേക്കുമായി ഒഴിവാക്കി കല്പന തയ്യാ റാക്കി. മലങ്കരയിൽ പ്രസിദ്ധപ്പെടുത്തുവാൻ ഭരമേല്പിച്ചത് മാർ യൂലി യോസ് മെത്രാച്ചനെയായിരുന്നു. പരിശുദ്ധന്റെ മുടക്ക് ഒഴിവാക്കി കല്പ

നയായാൽ സഭയിൽ ശാശ്വത സമാധാനം ഉണ്ടായേക്കുമോ എന്ന് ചിന്തിച്ച സി. ജെ. കുര്യൻ മുതൽപേരാണ് അഥവാ കല്പനയുണ്ടെങ്കിൽ അത് വെളിച്ചം കാണരുതെന്ന് ചിന്തിച്ച് പ്രവർത്തിച്ചത്. മുടക്ക് ഒഴിവാക്കിയുള്ള കല്പനയുണ്ടെങ്കിൽ അത് പുറംലോകം അറിയരുത് എന്ന് സുറിയാനി ഭാഷയിൽ പ്രാവീണ്യം നേടിയ ഒരു വല്യച്ചനെക്കൊണ്ട് യൂലിയോസ് മെത്രാച്ചന് എഴുത്ത് കൊടുത്ത് വിട്ടു. എഴുത്തുമായി ദൂതൻ ആർക്കോണത്ത് കാത്തുനിന്നു. പിതാക്കന്മാർ എഴുന്നള്ളിയ ട്രയിനിൽ കടന്ന് കത്ത് മാർ യൂലിയോസിനു കൈമാറി. കത്തിൽ മാർ യൂലിയോസ് തിരുമേനിക്ക് വാഗ്ദാനം ചെയ്തിരുന്ന പ്രതിഫലത്തിന്റെ വലിപ്പം കൊണ്ടാവാം കല്പന മാർ യൂലിയോസിന്റെ പോക്കറ്റിനുള്ളിൽ ഇട്ട് പുറമേ ബൽറ്റ് കെട്ടി ഭദ്രത ഉറപ്പിച്ചത്. മാർ യൂലിയോസുമായി കച്ചവടം ഉറപ്പിച്ച വ്യക്തി സി. ജെ. കുര്യന് അയച്ച കമ്പിസന്ദേശം ഇതായിരുന്നു: "Met the merchant. Terms agreed." ഈ സംഭവങ്ങൾ കണ്ട പരിശുദ്ധന് തീർച്ചയായും സംഗതികളുടെ ഗൗരവം മനസ്സിലായി. എങ്കിലും അദ്ദേഹമായി ഒരു മനുഷ്യനോടും ഒരു കാര്യവും പറഞ്ഞില്ലാ എന്നതാണ് പ്രത്യേകത.

പ. വട്ടശ്ശേരിൽ തിരുമേനി ഒഴിച്ചുള്ള എല്ലാ മെത്രാച്ചന്മാരിൽ നിന്നും ലൗകികാധികാരം എഴുതിവാങ്ങി, പാത്രിയർക്കീസ് ബാവാ പ. വട്ടശ്ശേരിൽ തിരുമേനിയിൽ നിന്നും കൂടി നേടിയെടുക്കുവാൻ സമാധാനത്തിൽ നടത്തിയ പരിശ്രമങ്ങൾ പരാജയപ്പെട്ടപ്പോഴാണല്ലോ പ. പിതാവിനെ ശപിക്കുന്നതിനും മുടക്കുന്നതിനും വരെയുള്ള നടപടികളിലേയ്ക്ക് നീങ്ങിയത്. ഇതു മാത്രമല്ല പാത്രിയർക്കീസ് ബാവായുടെ ലൗകികലാഭ ലക്ഷ്യലക്ഷണമായി ചൂണ്ടിക്കാണിക്കാനുള്ളത്. പത്രോസ് പാത്രിയർക്കീസ് ബാവാ മലങ്കരയിൽ എഴുന്നള്ളിയപ്പോൾ കൂടെയുണ്ടായിരുന്ന ഒരു വ്യക്തിയാണ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ എന്നതാണ്. അദ്ദേഹമാണ് പിന്നീട് അബ്ദുള്ളാ പാത്രിയർക്കീസായി അധികാരം ഏറ്റത്. പത്രോസ് പാത്രിയർക്കീസ് ബാവാ മലങ്കരയിൽ നടത്തിയ പ. മൂറോൻ കൂദാശയ്ക്കുശേഷം മലങ്കരയിലെ പള്ളികളിൽ ആവശ്യമുള്ള പള്ളികൾക്ക് അത് വിതരണം ചെയ്യുന്ന ചുമതല ഏറ്റെടുത്തത് മാർ ഗ്രീഗോറിയോസായിരുന്നു. പരിശുദ്ധാത്മാവിന്റെ പ്രതീകമായി പ. സഭ കരുതുന്ന ഈ മൂറോൻ ആവശ്യമുള്ള പള്ളികൾ ഉചിതമായ ദ്രവ്യ പ്രതിഫലം കാഴ്ച വച്ചെങ്കിലേ മാർ ഗ്രീഗോറിയോസ് അത് നൽകുകയുള്ളൂവെന്ന് ശഠിച്ചു.

പ. പാത്രിയർക്കീസ് ബാവാ ആവശ്യപ്പെട്ട ഉടനെ ഒപ്പിട്ടുകൊടുത്ത പിതാക്കന്മാർ ആരുംതന്നെ അതിന്റെ പ്രത്യാഘാതങ്ങൾ ചിന്തിക്കാത്തവരും പ. സഭയെപ്പറ്റി ഭാരപ്പെടാത്തവരുമായിരുന്നുവെന്നേ മനസ്സിലാക്കാൻ കഴിയൂ.

## പ. വട്ടശ്ശേരിൽ തിരുമേനിയും പ്രഥമ കാതോലിക്കായും

മലങ്കരസഭയിൽ 1912-ൽ കാതോലിക്കേറ്റ് പുനഃസ്ഥാപിതമായപ്പോൾ ആദ്യമായി കാതോലിക്കാ സിംഹാസനത്തിൽ അവരോധിതനായത് മുറി മറ്റത്തിൽ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആയിരുന്നു. പുണ്യ ശ്ലോകനായ പ. പിതാവും അക്കാലങ്ങളിൽ മലങ്കരയിൽ ഉണ്ടായിരുന്ന എല്ലാ പ. പിതാക്കന്മാരും (പ. വട്ടശ്ശേരിൽ തിരുമേനിയുൾപ്പെടെ) അന്ത്യോഖ്യാ സിംഹാസനത്തോടും, അതിൽ വാണരുളുന്ന പാത്രിയർ ക്കീസ് ബാവാ തിരുമേനിയോടും സ്നേഹാദരങ്ങളും, വിശ്വസ്തതയും, വിധേയത്വവും അഭംഗുരം പുലർത്തിപ്പോന്നിരുന്നവരായിരുന്നു എന്നതിന് രണ്ട് പക്ഷമോ തർക്കമോ ഇല്ല. കാതോലിക്കാ സിംഹാസനാധിപനായി ഉയർത്തപ്പെടുന്നതിന് ഏതാനും മാസങ്ങൾക്കു മുമ്പു മാത്രമാണ് അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ കേരളത്തിൽ വച്ച് വി. മൂറോൻ കൂദാശയ്ക്ക് പ്രധാന കാർമ്മികത്വം വഹിച്ചത്. അക്കാര്യങ്ങളിൽ പാത്രി യർക്കീസ് ബാവായുടെ സന്തതസഹചാരിയും, സഹ കാർമ്മികനും, വമ്പിച്ച ഫണ്ട് ശേഖരണത്തിന്റെ പ്രധാന ചുക്കാൻ പിടിച്ച ഒരു പിതാ വുമായിരുന്നു മാർ ഈവാനിയോസ് തിരുമേനി.

1876-ൽ പ. പത്രോസ് പാത്രിയർക്കീസ് ബാവായിൽ നിന്നും മെത്രാ പ്പോലീത്താസ്ഥാനമേറ്റതു മുതൽ കണ്ടനാട് ഭദ്രാസനാധിപനായി വള രെക്കാലം സേവനമനുഷ്ഠിച്ചശേഷം വാർദ്ധക്യത്തിൽ ഭരണച്ചുമതല വിട്ടു വിശ്രമജീവിതം നയിച്ചുവരികയായിരുന്നുവെന്ന് പ്രസ്താവിക്കുന്നുവെ ങ്കിലും ഏതു തീയതിയിലാണ് ഭരണം വിട്ടതെന്ന് വ്യക്തമായി പറയാ ത്തതുതന്നെ ദുരൂഹതയും സംശയവും വർദ്ധിപ്പിക്കുന്നു. കാരണം പ. പിതാവിന്റെ കല്പനയുടെ തീയതി 1911 കർക്കിടകം 18-ാം തീയതിയെന്ന് രേഖപ്പെടുത്തിയിരിക്കുന്നതു തന്നെ.

മറ്റൊരു സുപ്രധാന സംഗതി കാതോലിക്കാ സിംഹാസനാധിപനായി സ്ഥാനം പ്രാപിക്കുന്നതിന് ഏതാനും മാസം മുമ്പ് ഇന്നത്തെ യാക്കോ ബായ സഭയും അനുകൂലമെന്ന് അവകാശപ്പെടാവുന്ന വിധത്തിലുള്ള ഒരു കല്പന പുറപ്പെടുവിച്ച വ്യക്തി പ്രായാധിക്യം മൂലമുണ്ടാകാവുന്ന ഓർമ്മക്കുറവോ, ബുദ്ധിമോശമോ ഒന്നുമല്ലാതെ പരിപൂർണ്ണ മാനസ്സിക ആരോഗ്യമുള്ള വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു എന്നതാണ്. പ്രായാ ധിക്യത്തിന്റേതായ യാതൊരു ന്യൂനതയും ഇല്ലായിരുന്നതുകൊണ്ടു മാത്ര മാണ് ഇത്രമാത്രം ആശയസമ്പന്നതയോടും അടുക്കോടും ചിട്ടയോടും കൂടി ഒരു കല്പന എഴുതിയത്. 1911-ൽ കാനോനിക പാത്രിയർക്കീസ് മോർ അബ്ദുള്ളാ ദ്വിതീയൻ മലങ്കരയിൽ മൂറോൻ കൂദാശ നടത്തിയ പ്പോഴും, ധനസമാഹരണത്തിന് നേതൃത്വം കൊടുത്തതും കൂടെനിന്നതും ഇദ്ദേഹമാണ്. ഈ യോഗത്തിലാണ് വട്ടശ്ശേരിൽ തിരുമേനിക്കു പകരം

മോർ കൂറിലോസ് തിരുമേനിയെ മലങ്കര മെത്രാനായി തിരഞ്ഞെടുത്തത്.

മേല്പറഞ്ഞ കാര്യങ്ങളൊക്കെയും നൂറു ശതമാനവും ശരിയും സത്യവും തന്നെ. പ. അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ വന്നപ്പോൾ മുതൽ കൂടെനിൽക്കുകയും, മലങ്കരയിലെ ഒട്ടുമിക്ക ദേവാലയങ്ങളിൽ നിന്നും പിരിവെടുത്ത് പാത്രിയർക്കീസ് ബാവായ്ക്ക് സമർപ്പിച്ച് വിശ്വസ്തതയും, വീറും കൂറും വിധേയത്വവും വാക്കിൽ മാത്രം ഒതുക്കാതെ പ്രവൃത്തിയിലും ഒരുപോലെ പ്രകടിപ്പിച്ചിട്ടും പാത്രിയർക്കീസ് ബാവാ തന്നെ പല കാര്യങ്ങളുടെയും നടത്തിപ്പ് ഏല്പിച്ചത് വിശ്വസ്തതയോടെ ചെയ്തിട്ടും മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേയ്ക്ക് മാർ കൂറിലോസ് മെത്രാച്ചനെ നിയമിക്കുന്ന കാര്യം പള്ളിപ്രതിപുരുഷന്മാരുടെ യോഗത്തിൽ പ. പാത്രിയർക്കീസ് ബാവാ പ്രഖ്യാപിച്ചപ്പോൾ മാത്രമാണ് മാർ ഈവാനിയോസ് തിരുമേനി അറിഞ്ഞത്. ഈ വാർത്ത തന്നെ മാർ ഈവാനിയോസ് മെത്രാച്ചനെ അക്ഷരാർത്ഥത്തിൽ ഞെട്ടിച്ചു. ഞെട്ടിച്ചില്ലെങ്കിലല്ലേ അതിശയമുള്ളൂ. ഈ സംഭവം അദ്ദേഹത്തെ മാനസികമായി തളർത്തി. സത്യത്തിൽ പ. വട്ടശ്ശേരിൽ തിരുമേനിയെ മുടക്കുന്നു എന്ന ദൂത് പ. വട്ടശ്ശേരിൽ തിരുമേനി കേട്ടപ്പോൾ അദ്ദേഹത്തിനുണ്ടായ ഞെട്ടലിനെയും മാനസിക ദുരവസ്ഥയെക്കാളും ഭീകരവും ഭയാനകരവുമായിരുന്നു മാർ ഈവാനിയോസ് തിരുമേനി അനുഭവിച്ച സങ്കടവും, വ്യഥയും, ഉത്കണ്ഠയും, ഭീതിയും. കാരണം കിട്ടിയ അവസരങ്ങളിലൊക്കെ പ. വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്ക് ഒഴിവാക്കണമെന്ന് വളരെ വിനയപൂർവ്വം സമർപ്പിച്ച അപേക്ഷകളൊക്കെ പാത്രിയർക്കീസ് ബാവാ, മാർ ഈവാനിയോസ് തിരുമേനിയുടെ പ്രായവും, പരിചയവും, കൂറും, വിധേയത്വവും കണക്കിലെടുത്ത് 'ഇൻഷാ അള്ളാ' (ദൈവമനുവദിച്ചാൽ) എന്നു മാത്രം മറുപടി നൽകിപ്പോന്നിരുന്നതുമാണ്. മലങ്കരയിൽ ജനിച്ചു വളർന്ന മെത്രാപ്പോലീത്തന്മാരിൽ പാത്രിയർക്കീസ് ബാവായുടെ അരികിൽ ഭയമില്ലാതെയെങ്കിലും സ്നേഹബഹുമാന ആദരവുകളോടെ പ. വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്ക് ഒഴിവാക്കുന്ന കാര്യം അവതരിപ്പിച്ചിട്ടുള്ള ഏക പിതാവും മാർ ഈവാനിയോസ് തിരുമേനി മാത്രമായിരുന്നു. അറബി ഭാഷയിൽ അപേക്ഷകൾക്കുള്ള മറുപടി പിന്നാലെയാവാം എന്നർത്ഥത്തിൽ അന്നും ഇന്നും മദ്ധ്യപൂർവ്വദേശത്ത് ഉപയോഗിക്കുന്ന ഒരു പദമാണ് 'ഇൻഷാ അള്ളാ.' 'യാ അള്ളാ' എന്നാൽ 'എന്റെ ദൈവമേ.' യാക്കോബ് തൃതീയൻ ബാവാ തിരുമേനി ഇരിക്കുമ്പോഴും എണീക്കുമ്പോഴും 'യാ അള്ളാ' എന്ന് പറഞ്ഞിരുന്നത് ഈ ലേഖകൻ നേരിൽ കേട്ടിട്ടുണ്ട്. പള്ളിപ്രതിപുരുഷയോഗത്തിൽ വച്ച് മുടക്ക് അഴിക്കുമെന്ന പ്രതീക്ഷയിൽ എത്തിയ മാർ ഈവാനിയോസ് തിരുമേനിക്ക് ലഭിച്ചത് വലിയ ഒരു ആഘാതം തന്നെയായിരുന്നു. മുടക്ക് അഴിച്ചില്ലാ അഥവാ

ഒഴിവാക്കിയില്ല എന്നു മാത്രമല്ല പ. വട്ടശ്ശേരിൽ തിരുമേനിയുടെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് മറ്റൊരാളെ സ്ഥാപിക്കുക കൂടി ചെയ്യുക യായിരുന്നു.

അവരിങ്ങനെ പറഞ്ഞു എന്ന് പുസ്തകം പറയുന്നു. മാർ കൂറിലോ സിനെ മലങ്കരമെത്രാനായി തെരഞ്ഞെടുത്തതിനു ശേഷം ഏതാനും മാസങ്ങൾ കഴിഞ്ഞപ്പോൾ പൂർവ്വികാശയങ്ങളോടും, സഭാഘടനയോടും, വിധേയത്വമില്ലാതെയും പൂർവ്വാവരവിരുദ്ധമായും കാതോലിക്കാ സ്ഥാനം സ്വീകരിച്ച് കൂറും വിധേയത്വവും എന്തുകൊണ്ടു മാറിപ്പോയി എന്ന് ബഹു മാന്യരായ വായനക്കാർക്ക് ബോധ്യമായിക്കാണുമല്ലോ. അന്നുവരെ മല ങ്കരയിൽ ലഭ്യമായിട്ടുള്ള അറിവ് അബ്ദൽ മിശിഹാ പാത്രിയർക്കീസ് ബാവായെ അന്ത്യോഖ്യൻ സഭാ സുന്നഹദോസ് മുടക്കിയതാണെന്നാ യിരുന്നു. അക്കാലങ്ങളിൽ സിറിയായിലെ വിവിധ ആശ്രമങ്ങളിൽ താമ സിച്ച് സുറിയാനി ഭാഷയിലുള്ള പുസ്തകങ്ങളും രേഖകളും എഴുത്തു കളും വായിച്ചും പഠിച്ചും മനസ്സിലാക്കിയ ഭാഗ്യസ്മരണാർഹനായ ഔഗേൻ ബാവാ (അന്ന് റമ്പാൻ) മലങ്കരയിലെ പിതാക്കന്മാർ ഓരോരു ത്തരെയും സത്യാവസ്ഥകൾ അന്നത്തെ വാർത്താവിനിമയ പരിധിക്കു ള്ളിലായി അറിയിച്ചുകൊണ്ടിരുന്നു. അവിടുത്തെ യഥാർത്ഥ സ്ഥിതി മല ങ്കരയിൽ അറിഞ്ഞത് ഔഗേൻ കാതോലിക്കാ ബാവാ റമ്പാനായിരിക്കു മ്പോൾ വിശുദ്ധ നാടുകളിലും മദ്ധ്യപൂർവ്വദേശങ്ങളിലും നടത്തിയ താമ സവും പഠനവും മൂലം അത്രേ.

അബ്ദൽ മിശിഹാ പാത്രിയർക്കീസ് ബാവായ്ക്ക് തുർക്കി ഗവൺ മെന്റ് നൽകിയിരുന്ന ഫർമാൻ പിൻവലിച്ചുവെന്നല്ലാതെ ആത്മീയമായ ഒരു ശിക്ഷാനടപടിയ്ക്കും വിധേയനായിട്ടില്ലാ എന്ന അറിവാണ് ആയ തിലൊക്കെയും പരമപ്രധാനമായത്. തന്മൂലം അബ്ദൽ മിശിഹാ പാത്രി യർക്കീസ് ബാവായുടെ പട്ടത്വത്തിനു യാതൊരു കുറവുമില്ലെന്നും മല ങ്കരസഭ മനസ്സിലാക്കി.



**ജോസ് കുര്യൻ**

# 5

# മലങ്കരസഭയിലെ ഒന്നാമത്തെ കാതോലിക്കാ

ഒരു പ്രത്യേക സാഹചര്യത്തിൽ മലങ്കരസഭയ്ക്കു നഷ്ടപ്പെട്ട അതിന്റെ ജന്മസിദ്ധമായ ആധ്യാത്മിക സ്വാതന്ത്ര്യം വീണ്ടെടുക്കുന്നതിനുള്ള പ. വട്ടശ്ശേരിൽ ദീവന്നാസ്യോസിന്റെയും മറ്റും നീണ്ട പ്രാർത്ഥനകളുടെയും അതിനേക്കാൾ നീണ്ട നിയമയുദ്ധങ്ങളുടെയും ഫലമായിട്ടാണു ഇതര ഓർത്തഡോക്സ് സഭകളിലെ പരമാധ്യക്ഷന്മാരായ പാത്രിയർക്കീസന്മാരെപ്പോലെയും കാതോലിക്കാമാരെപ്പോലെയും ഉന്നത സ്ഥാനമാഹാത്മ്യവും ആത്മീയാധികാരവും അവകാശങ്ങളുമുള്ള കാതോലിക്കാ സിംഹാസനം മലങ്കരയിൽ രൂപംകൊണ്ടത്. 100 വർഷമായി മലങ്കരയിൽ സുസ്ഥിരഭരണം നടത്തിവരുന്ന, ശതാബ്ദി ആഘോഷിക്കുന്ന കാതോലിക്കേറ്റ് പുനഃസ്ഥാപിച്ചതാണോ സ്ഥാപിച്ചതാണോ എന്നും മറ്റുമുള്ള തർക്കങ്ങൾക്ക് ഇന്ന് ഒട്ടും പ്രസക്തിയില്ല. സഭയിലെ ചില കറുത്ത ആടുകൾക്ക്, പച്ചില കടിക്കുന്നതുപോലെ അധരവ്യായാമത്തിനുള്ള വിഷയവുമല്ല മലങ്കരസഭയുടെ സുസ്ഥിരമായ ആധ്യാത്മിക പരമാധികാരകേന്ദ്രം.

മൂന്നാം നൂറ്റാണ്ടിൽ പേർഷ്യയിൽ ഉണ്ടായ കാതോലിക്കാ സിംഹാസനത്തിന്റെ ചരിത്രം പഠനാർഹമാണെങ്കിലും അതിന് ഇന്നിവിടെ കാര്യമായ പ്രസക്തിയില്ല. എ. ഡി. 231-ൽ ഉണ്ടായ കാതോലിക്കാ സിംഹാസനത്തെ എ. ഡി. 325-ൽ ചേർന്ന നിഖ്യാ സുന്നഹദോസ് അംഗീകരിച്ചു ബലപ്പെടുത്തി. തന്നിമിത്തം റോമിലും, അലക്സന്ത്രിയായിലും, കുസ്തന്തീനോസ്പോലീസിലും അന്ത്യോക്യയിലും പാത്രിയർക്കാ സിംഹാസനങ്ങൾ ഉണ്ടാകുന്നതിന് 94 വർഷം മുമ്പാണു പൗരസ്ത്യദേശത്തു കാതോലിക്കാ സിംഹാസനം ഉണ്ടാകുന്നതെന്ന ചരിത്രസത്യം ആർക്കും മറയ്ക്കാനോ മായിക്കാനോ സാധ്യമല്ലല്ലോ.



പ. ബസേലിയോസ് പൗലൂസ് പ്രഥമൻ

1951-ൽ പുത്തൻകാവു ഗീവർഗീസ് മാർ പീലക്സിനോസ് തിരുമേനി കുന്നംകുളത്തു ചെയ്ത തന്റെ അവസാനത്തെ കാതോലിക്കാദിന സമ്മേളനത്തിലെ പ്രസംഗത്തിൽ പറഞ്ഞ ഒരു കാര്യം സാന്ദർഭികമായി അനുസ്മരിപ്പിക്കട്ടെ. "പ്രിയരെ,

ആരെങ്കിലും നിങ്ങളുടെ ഈ കാതോലിക്കാ എന്നുണ്ടായി എന്നു ചോദിച്ചാൽ ഉടനെ പറഞ്ഞേക്കണം നിങ്ങളുടെ പാത്രിയർക്കീസ് ഉണ്ടായതിനേക്കാൾ 94 വർഷം മുമ്പ് എന്ന്.”

മൂന്ന് മെത്രാന്മാർക്ക് ഒരു കാതോലിക്കായേയോ പാത്രിയർക്കീസിനെയോ വാഴിക്കാമെന്നിരിക്കേ മലങ്കരസഭയിൽ കാതോലിക്കായെ വാഴിക്കാൻ അന്ത്യോക്യാ പാത്രിയർക്കീസിന്റെ അനുമതി തേടിയതും സാന്നിധ്യം അഭ്യർത്ഥിച്ചതും ഇരു പുരാതന സഭകളും തമ്മിൽ നിലവിലിരുന്ന സൗഹൃദനിർഭരമായ ബന്ധത്തിന്റെ വെളിച്ചത്തിലായിരുന്നു. എന്നാൽ മലങ്കരസഭയുടെ ഭൗതികാവകാശങ്ങളും സ്വത്തുക്കളും വിദേശ സഭാതലവൻ മോഹിച്ച നിമിഷത്തിൽ സൗഹൃദബന്ധം ഉലഞ്ഞു. തുടർന്ന് സ്വതസിദ്ധമായ ഭൗതിക സ്വാതന്ത്ര്യം അന്യൂനം ഉറപ്പിച്ചുകൊണ്ട് ആധ്യാത്മിക സ്വാതന്ത്ര്യം വീണ്ടെടുക്കുന്നതിനുള്ള തീവ്രശ്രമത്തിന്റെ ഭാഗമായിട്ടാണു മലങ്കരയിൽ 1912-ൽ ഒന്നാമത്തെ കാതോലിക്കാ വാഴിക്കപ്പെടുന്നത്.

മലങ്കരയിൽ ആദ്യം വന്ന (1876) പത്രോസ് തൃതീയൻ പാത്രിയർക്കീസും അദ്ദേഹത്തിന്റെ മരണശേഷം അധികാരത്തിൽ വന്ന അബ്ദേദ് മശിഹാ, അബ്ദുള്ളാ എന്നീ പാത്രിയർക്കീസന്മാരും പിൻഗാമികളും എല്ലാം മലങ്കരയിൽ പരിപൂർണ്ണ ആത്മിക സ്വാതന്ത്ര്യമുള്ള പരമാധികാരിയായ ഒരു കാതോലിക്കാ ഉണ്ടാകുന്നതിന് എതിരായിരുന്നു. ഇതിൽ വൻ സാമ്പത്തിക ലാഭനഷ്ടങ്ങളും ഒരു പങ്കു വഹിച്ചിരുന്നു. കാതോലിക്കായെ നൽകുന്നതിൽ മലങ്കരയിലുള്ള ചിലർ ഇന്നത്തെ കുഴിബോംബുകളെപ്പോലെയുള്ള ഇടങ്കോലുകളും ഇട്ടിരുന്നു. തന്നിമിത്തം കാതോലിക്കേറ്റു രൂപംകൊള്ളുന്നതിനു കാലതാമസം ഉണ്ടായി.

ഇങ്ങനെയിരിക്കെ അന്തോക്യൻ സഭയിൽ 1905 വരെ പത്തു വർഷം പാത്രിയർക്കീസായിരുന്ന അബ്ദേദ് മശിഹായെ രാജ്യത്തെ ഭരണാധികാരികളുടെ പിൻബലത്തോടെ സ്ഥാനഭ്രഷ്ടനാക്കി, പത്തു കൊല്ലം റോമാസഭയിൽ ആയിരുന്ന അബ്ദുള്ളാ പാത്രിയർക്കീസ് അധികാരത്തിൽ വന്നു. ഈ സംഭവവികാസങ്ങൾക്കെല്ലാം നേരത്തെ ശീമരാജ്യത്തു പഠിക്കാൻ പോയി അവിടെ താമസിച്ചിരുന്ന ഔഗേൻ റമ്പാൻ (പിന്നീട് പ. ഔഗേൻ ബാവാ) സാക്ഷിയാണ്. മാർ അബ്ദുള്ളാ അന്യായമായി വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയശേഷമുള്ള കാലഘട്ടം. അബ്ദേദ് മശിഹാ, സുൽത്താന്റെ അംഗീകാരമില്ലെങ്കിലും ശരിയായ പാത്രിയർക്കീസാണെന്നും ആവശ്യപ്പെട്ടാൽ കാതോലിക്കേറ്റു സ്ഥാപിക്കാൻ അദ്ദേഹം ഒരുക്കമാണെന്നും ഔഗേൻ റമ്പാൻ, വട്ടശ്ശേരിൽ തിരുമേനിയെ എഴുതി അറിയിച്ചിരുന്നു. ഔഗേൻ റമ്പാച്ചൻ 1908-ൽ തിരിച്ചുവന്നു കൂത്താട്ടുകുളത്തിനടുത്തുള്ള വടകര ഹൈസ്കൂൾ സ്ഥാപിച്ചശേഷം അവിടെ ഒരധ്യാ

പകനായിരുന്ന നാലാത്ര എൻ. എം. ഏബ്രഹാം (പിന്നീട് മനോരമ പത്രാധിപർ) മുഖേനയായിരുന്നു വട്ടശ്ശേരിൽ തിരുമേനിക്കുള്ള കത്തുകൾ റമ്പാച്ചൻ കൊടുത്തുവിട്ടുകൊണ്ടിരുന്നത്.

മുറിമറ്റത്തു മാർ ഈവാനിയോസിനെ മാർത്തോമ്മായുടെ സിംഹാസനത്തിലേക്ക് കാതോലിക്കായായി നിരണം പള്ളിയിൽ വച്ച് 1912-ൽ വാഴിക്കുന്ന മഹത്തായ ചടങ്ങിൽ അന്നു മറുഭാഗത്തു നിന്ന ഔഗേൻ റമ്പാൻ, വൻ എതിർപ്പുണ്ടായിരുന്നിട്ടും മനസ്സാക്ഷിയുടെ നിർബന്ധം കൊണ്ടാണു കാതോലിക്കാ വാഴ്ചയിൽ പങ്കെടുത്തത്. മുറിമറ്റത്തു ബാവായെ ആരുടെയും കീഴ്സ്ഥാനിയായിട്ടല്ല അവരോധിച്ചത്. നൂറു വർഷം മുമ്പ് പട്ടാപ്പകൽ നടന്ന ചരിത്രസംഭവങ്ങളെ തമസ്ക്കരിക്കാൻ സഭയിൽ തൂലിക എടുക്കുന്ന ചില കറുത്ത കൈകൾക്കൊന്നും സാധ്യമല്ല. കാതോലിക്കാ വാഴ്ചക്കു ശേഷം അബ്ദേദ് മശിഹാ രണ്ടു സന്നതുകൾ (കല്പനകൾ) ഇറക്കിയതിൽ നിന്നു കാതോലിക്കായുടെ സ്ഥാനം എന്താണെന്നു പകൽപോലെ വ്യക്തമാണ്.

**ഒന്നാം സന്നത്**

പ. അബ്ദേദ് മശിഹാ മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസിനെ കാതോലിക്കാ ആയി സ്ഥാനാരോഹണം നടത്തിക്കഴിഞ്ഞ് 1088 കന്നി രണ്ടാം (സെപ്തംബർ 17) തീയതി നിരണത്തു പള്ളിയിൽ നിന്ന് ഒരു സന്നത് മലങ്കര നസ്രാണികൾക്കു നൽകി. അതുകൊണ്ടുമാത്രം കാതോലിക്കാ സിംഹാസനത്തിനുള്ള അവകാശം അവർക്കു ലഭിച്ചോ എന്ന ആശങ്ക തോന്നിയിട്ടായിരിക്കാം 1088 കുംഭം 8-ാം തീയതി പരുമല സെമിനാരിയിൽ നിന്നു രണ്ടാമതൊന്നു കൂടി പുറപ്പെടുവിച്ചത്.

സർവ്വശക്തനായി സാരാംശ സംപൂർണ്ണനായിരിക്കുന്ന നിത്യന്റെ തിരുനാമത്തിൽ തനിക്ക് സ്തുതി. അന്തോക്യയുടെ ശ്ലൈഹിക സിംഹാസനത്തിന്റെ രണ്ടാമത്തെ അബ്ദേദ് മ്ശിഹ ആകുന്ന ഇഗ്നാത്തിയോസ് പാത്രിയർക്കീസ് (മുദ്ര).

സെഹിയോൻ മാളികയിൽ വച്ച് നമ്മുടെ കർത്താവേശു മശിഹാ തന്റെ പരിശുദ്ധ ശിഷ്യന്മാർക്കു നൽകുകയും തന്റെ സാന്നിദ്ധ്യത്തിൽ അവരുടെ ഹൃദയങ്ങളെ സന്തോഷിപ്പിക്കുകയും ചെയ്തതായ ദൈവിക കൃപയും സ്വർഗ്ഗീയ വാഴ്വും പരിശുദ്ധവും ആത്മീയവുമായ സമാധാനവും വിലയേറിയ തിരുരക്തത്താൽ വിലയ്ക്കു കൊള്ളപ്പെട്ടവരും വിശുദ്ധ മാമ്മോദീസായാൽ മുദ്രകുത്തപ്പെട്ടവരും സത്യവിശ്വാസത്താൽ അലംകൃതരും പത്രോസിനടുത്ത പാറമേൽ സുസ്ഥിതരും ഏവൻഗേലിയോന്യവും പൈതൃകവുമായ കല്പനകളെ അനുസരിക്കുന്നവരുമായ വാഴ്ത്തപ്പെട്ട പ്രധാനാചാര്യന്മാരും വെടിപ്പുള്ള അഹരോന്യ പുരോഹി

തന്മാരും നിർമ്മലരായ അന്തോനിയോസ് ദയറായക്കാരും സമർത്ഥന്മാരും വിജ്ഞാനികളും ശോഭയുള്ളവരുമായ സ്തേപ്പാനോസ്യ ശെമ്മാശന്മാരും വിശ്വസ്തരായ എപ്പിത്രോപ്പന്മാരും പ്രധാനികളും ശ്രേഷ്ഠരായ വൃദ്ധന്മാരും സുരക്ഷിതരായ ശിശുക്കളും പൈതങ്ങളും പരിപാകതയുള്ള സ്ത്രീകളും പുത്രിമാരും എല്ലാ പ്രായത്തിലും അളവിലും ഇരിക്കുന്ന വിശ്വാസികളുമായി ഇന്ത്യയിലെ മലബാർദേശത്ത് പിതാവാംദൈവത്തിന്റെ കരുണയുടെ നിഴലിൻകീഴിൽ നിവസിക്കുന്ന നമ്മുടെ അനുഗൃഹീതരും വാഴ്ത്തപ്പെട്ടവരുമായ സ്നേഹിതന്മാരും വത്സലരുമായവരുടെ ശിരസ്സുകൾമേൽ വന്നു ആവസിക്കുമാറാകട്ടെ. ദൈവമായ കർത്താവിന്റെ അനുഗ്രഹം ശാരീരികവും മാനസികവുമായ എല്ലാ പരീക്ഷകളിൽ നിന്നും അവരെ രക്ഷിക്കുമാറാകട്ടെ. ആയതു ദൈവമാതാവായ മറിയാമ്മിന്റെയും സകല പരിശുദ്ധന്മാരുടെയും മദ്ധ്യസ്ഥതയിൽത്തന്നെ ആമ്മീൻ.

ബഹുമാനമുള്ളവരും ആത്മീയരുമായ പ്രിയപ്പെട്ടവരെ, കണ്ടനാട് ഇടവകയുടെ ബഹുമാനപ്പെട്ട പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെക്കുറിച്ച് നിങ്ങളുടെ സ്നേഹത്തോട് നാം അറിയിക്കുന്നതെന്തെന്നാൽ പരുമല സെഹിയോൻ പള്ളിയിൽ വച്ച് മലങ്കരയുടെ അനുഗൃഹീതയോഗത്തിൽ നിങ്ങളിൽ നിന്നും കാതോലിക്കാ സ്ഥാനത്തേക്ക് അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടു. അദ്ദേഹം നമ്മുടെ പക്കൽ സന്നിഹിതനാവുകയും ആത്മദൃഷ്ടിയാൽ നാം പരിശോധിച്ചതിൽ അദ്ദേഹത്തിൽ നാം അത്യധികം സന്തുഷ്ടനാവുകയും ചെയ്തു. കുറ്റമില്ലാത്ത തിരുരക്തത്താൽ വിലയ്ക്കു കൊള്ളപ്പെട്ട ആട്ടിൻപറ്റത്തെ മേയിപ്പാൻ സത്യവാന്മാരും ചൊവ്വുള്ളവരുമായ ഇടയന്മാർ നിങ്ങൾക്ക് ആവശ്യമാണെന്ന് നാം ഗ്രഹിച്ചു. എന്തെന്നാൽ നിങ്ങൾക്ക് ഇപ്പോഴുള്ളവർ സഭാപരമായ ശ്രമങ്ങളുടെ സംരക്ഷണത്തിന് നിങ്ങൾക്കു മതിയാകയില്ലെന്ന് നിങ്ങൾ പറയുന്നു. ഇപ്രകാരം നിങ്ങളുടെ ആത്മീയ സ്നേഹത്തിന്റെ സംസാരത്തിൽ നിന്നും നമുക്കു ബോദ്ധ്യമായിരിക്കുന്നു. ആയതു സകലവിധത്തിലും സർവദാ ഉദാസീനത കൂടാതെ പാലിക്കുവാൻ യുക്തവും വിഹിതവുമാകുന്നു. ദൈവം സഭയിൽ ആദ്യമെ ശ്ലീഹന്മാരെയും പിന്നീട് ദീർഘദർശിമാരെയും അവരുടെശേഷം വ്യാഖ്യാതാക്കളെയും നിയമിച്ചു എന്നിങ്ങനെ പറഞ്ഞിരിക്കുന്നവണ്ണം തന്നെ. ഇതു സഭയുടെ ക്രമീകരണത്തിനും മഹിമയ്ക്കും അതിന്റെ ആത്മീയമക്കളുടെ ക്രമപാലനത്തിനും അത്രേ. നീ എന്റെ കുഞ്ഞാടുകളെ മേയിക്ക, എന്റെ പള്ളാടുകളെ മേയിക്ക; എന്റെ പെണ്ണാടുകളെ മേയിക്ക എന്നു നമ്മുടെ കർത്താവേശു മിശിഹ, ശിമവോൻ കീപ്പായോട് മൂന്നു പ്രാവശ്യം അരുളിച്ചെയ്തുകൊണ്ട് ഭരമേല്പിച്ച കർത്തൃപരമായ ക്രമപ്രകാരം ഇടയസ്ഥാനത്തിന്റെ പദവിയിൽ നിന്ന് നിങ്ങളുടെ അപേക്ഷയെ സാധിച്ചുതരേണ്ടത് യുക്തവും

ന്യായവുമാകുന്നുവല്ലോ. ആയതു നന്മയോ തിന്മയോ ആയ പ്രവൃത്തികൾക്കനുസരണമായി ഓരോരുവനേയും ന്യായം വിധിപ്പാൻ താൻ എഴുന്നെള്ളുമ്പോൾ മറുപടി കൊടുപ്പാൻ കഴിയാതെ സത്യ ഇടയനും എല്ലാ ഇടയന്മാരുടെയും നാഥനുമായവന്റെ സന്നിധിയിൽ നമുക്കും കുറ്റം ഉണ്ടാകാതിരിക്കേണ്ടതിനത്രെ. നീതിമാനായ ഈയൂബ് 'വിധി ദിവസത്തിൽ ദൈവം എഴുന്നേൽക്കുമെങ്കിൽ ഞാൻ എന്തു ചെയ്യേണ്ടു. ഞാൻ എന്തു മറുപടി കൊടുക്കും?' എന്ന് ചോദിച്ചിരിക്കുന്നു. വീണ്ടും കർത്താവിന്റെ നിരൂപണ ശക്തിയുള്ളതും മനുഷ്യന്റേത് ബലഹീനവുമാകുന്നു എന്ന് ഏശായ ദീർഘദർശിയും പറഞ്ഞിരിക്കുന്നു. ഇതു നിമിത്തം നമ്മുടെ കർത്താവേശുമിശിഹാ ശിമവോൻ കീപ്പായെ ഭരമേല്പിച്ച കർത്തൃപരമായ ക്രമപ്രകാരമുള്ള ഇടയസ്ഥാനത്തിന്റെ പദവിയിൽ നിന്നും ചെയ്തു തരുവാൻ നമുക്കു വേണ്ടിയിരിക്കുന്നവണ്ണം നമ്മുടെ സത്യസഭയുടെ വിശ്വാസാനുസരണം പരിശുദ്ധസഭയുടെ ക്രമത്തിന്റെ നടത്തിപ്പിന് ആവശ്യമായിരിക്കുന്ന എല്ലാ ആത്മീയാംശങ്ങളെയും ശുശ്രൂഷിപ്പാനായിട്ട് കാതോലിക്കായെ (അഥവാ മപ്രിയാനായെ) നിങ്ങൾക്കു നിലനിർത്തുവാൻ നാം പ്രേരിതനായി. ദൈവത്തിലും പരിശുദ്ധ റൂഹായിലും നാം ശരണപ്പെട്ടു. താൻ മനസ്സാകുന്നിടത്ത് ഊതുകയും ആവസിക്കുകയും തന്റെ ആവാസത്തിൻ പ്രകാശത്തിൽ എല്ലാ ബോധങ്ങളേയും പ്രകാശിപ്പിക്കുകയും ആത്മികങ്ങളും രഹസ്യപരങ്ങളുമായ എല്ലാ നൽവരങ്ങളെയും പൂർത്തീകരിക്കുകയും ചെയ്യുന്നു. ആത്മാവ് ഇഷ്ടപ്പെടുന്നിടത്തു ഊതുന്നു. അതിന്റെ ശബ്ദം നീ കേൾക്കുന്നു. എന്നാൽ, അതു എവിടെനിന്നു വരുന്നു എന്നോ എവിടേക്കു പോകുന്നു എന്നോ നീ അറിയുന്നില്ല.

നിരണത്തു വിശുദ്ധ ദൈവമാതാവിന്റെ പള്ളിയിൽവച്ചു മലങ്കരയിലെ മെത്രാപ്പോലീത്തന്മാരുടെ തലവനായ ഗീവറുഗിസ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായോടും ശേഷം മേല്പട്ടക്കാരോടും ദയറായക്കാരോടും ശെമ്മാശന്മാരോടും വിശ്വാസികളുടെ വലിയ ഒരു സമൂഹത്തോടും കൂടി മിശിഹാകാലം 1912 കന്നിമാസം 2-ാം തീയതി ഞായറാഴ്ച നാം സന്നിഹിതനായി. നിങ്ങളുടെ അപേക്ഷാനുസരണം നമ്മുടെ ആത്മിക വാത്സല്യവാനായ ഈവാനിയോസിനെ ബസ്സേലിയോസ് എന്ന നാമധേയത്തിൽ (മപ്രിയാനായായി) കിഴക്കിന്റെയും ഇന്ത്യയിലും മറ്റുമുള്ള മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെയും കാതോലിക്കായായി നാം പട്ടം കൊടുത്തിരിക്കുന്നു. തദവസരത്തിൽ എല്ലാ പിതാക്കന്മാരും ശേഷം ജനങ്ങളും ഒക്സിയോസ്, ഒക്സിയോസ്, ഒക്സിയോസ്, മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാ യോഗ്യനും അർഹനുമാകുന്നു എന്നു ഏകസ്വരത്തിൽ അട്ടഹസിച്ചു പറഞ്ഞു. വിളിക്കു യോഗ്യനായിത്തീർന്ന പ്രകാരം അദ്ദേഹം കാതോലിക്കാ ആയി ആഘോഷിക്കപ്പെടുകയും

പ്രഖ്യാപിക്കപ്പെടുകയും ചെയ്തു. നമ്മുടെ കർത്താവേശു മിശിഹായാൽ പരിശുദ്ധ ശ്ലീഹന്മാർക്കു ദാനം ചെയ്യപ്പെട്ടതുപോലെ ദിവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന മലങ്കര അസോസിയേഷൻ അംഗങ്ങളുടെ ആലോചനയോടുകൂടി പരിശുദ്ധസഭയുടെ ക്രമപാലനത്തിനാവശ്യമായ എല്ലാ ആത്മിക അംശങ്ങളും പൊതുവായി ശുശ്രൂഷിപ്പാൻ അദ്ദേഹത്തിനു പരിശുദ്ധ റൂഹായാൽ അധികാരം നൽകപ്പെട്ടു. അതായത്, മെത്രാപ്പോലീത്തന്മാരെയും എപ്പിസ്കോപ്പന്മാരെയും പട്ടംകെട്ടുവാനും പരിശുദ്ധ മൂറോൻ കൂദാശ ചെയ്യുവാനും ആത്മികങ്ങളായ ശേഷമുള്ള എല്ലാ അംശങ്ങളേയും ശുശ്രൂഷിക്കാനും പ്രത്യേകിച്ചു ഇതുവരെയും ഭരിച്ചിരുന്നതു പോലെ കണ്ടനാട് ഇടവകയെ ഭരിപ്പാനും തന്നെ. ഇതു നിമിത്തം നിങ്ങളുടെ സന്തോഷം ആത്മികവും പരിപൂർണ്ണവും ആകുമാറ് ആത്മികശബ്ദത്തിൽ നമ്മോടൊന്നിച്ച് അവർ ഉച്ചൈസ്തരം ഘോഷിച്ചു.

വീണ്ടും വാഴ്ത്തപ്പെട്ട നമ്മുടെ ആത്മീയമക്കളെ നിങ്ങൾ എല്ലാവരെയും നാം പ്രബോധിപ്പിക്കുന്നതു എന്തെന്നാൽ, ഈ ബഹുമാന്യനായ പിതാവിനെ നിങ്ങൾ അനുസരിക്കേണ്ടതു നിങ്ങളുടെ മുറയാകുന്നു. നിങ്ങൾ അദ്ദേഹത്തെ യുക്തമായും ഉചിതമായും ബഹുമാനിക്കുകയും സ്നേഹിക്കുകയും ചെയ്യുവിൻ. എന്തെന്നാൽ അദ്ദേഹം നിങ്ങളുടെ തലവനും ഇടയനും ആത്മീയ പിതാവുമാകുന്നു. അദ്ദേഹത്തെ ബഹുമാനിക്കുന്നവൻ നമ്മെ ബഹുമാനിക്കുന്നു. അദ്ദേഹത്തെ കൈക്കൊള്ളുന്നവൻ നമ്മെ കൈക്കൊള്ളുന്നു. അദ്ദേഹത്തിന്റെ ചൊവ്വുള്ള വചനങ്ങളെ കൈക്കൊള്ളാതിരിക്കുകയും പരിശുദ്ധസഭയുടെ കാനോനനുസരിച്ചുള്ള അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾക്ക് എതിരായി നിന്ന് ധിക്കരിക്കുകയും മത്സരിക്കുകയും ചെയ്യുന്ന എല്ലാവരും കുറ്റക്കാരായിത്തീരുന്നതാണ്. മത്സരത്തിൽ നിന്നും നിയമലംഘനത്തിൽ നിന്നും സൂക്ഷിച്ചുകൊൾവിൻ. അനുസരിക്കുന്നവരുടെമേൽ കർത്തൃസന്നിധിയിൽ നിന്നും കൃപയും വാഴ്വും വസിക്കും. അദ്ദേഹം ദൈവകല്പനയെ ലംഘിക്കുകയോ നീതിയുടെ മാർഗം വെടിഞ്ഞ് നടക്കുകയോ ചെയ്യുകയില്ലെന്ന് ദൈവത്തിൽ നമുക്കു ശരണമുണ്ട്.

നമ്മുടെ അപേക്ഷ ഇതു മാത്രമാകുന്നു. നമ്മുടെ ഹൃദയ സന്തോഷം പരിപൂർണ്ണമാകുവാൻ നിങ്ങൾ പരസ്പരം സ്നേഹത്തിലും ഐക്യതയിലും ഇരിപ്പിൻ.

വീണ്ടും നാം അപേക്ഷിക്കുന്നു. സൈത്തുപർവതത്തിൽ വച്ച് പരിശുദ്ധ തൃക്കൈകൾ നീട്ടി വിശുദ്ധ ശ്ലീഹന്മാരെ വാഴ്ത്തിയവനായ കർത്താവേശുമിശിഹാ പരിശുദ്ധവും ദൈവികവുമായ അദൃശ്യവലതുകൈ നീട്ടി ദൈവികങ്ങളായ അനുഗ്രഹങ്ങളാൽ നിങ്ങളെല്ലാവരെയും വാഴ്ത്തുമാറാകട്ടെ. നിങ്ങളിൽ നിന്നും ശാരീരികവും ആത്മികവുമായ എല്ലാ പരീ

ക്ഷകളെയും കടത്തികളയട്ടെ. നിങ്ങളുടെ സമ്പാദ്യത്തെയും നിങ്ങൾക്കുള്ള സകലത്തെയും താൻ വാഴ്ത്തുമാറാകട്ടെ. നിങ്ങളുടെ മുമ്പിൽ കരുണയുടെ വാതിലിനെ താൻ തുറക്കുമാറാകട്ടെ. തന്റെ അനുഗ്രഹങ്ങളും കൃപയും നിങ്ങളെല്ലാവരുടെമേലും ചൊരിയുകയും തന്റെ വലത്തു തൃക്കൈയാൽ നിങ്ങളെ താങ്ങുകയും ചെയ്യുമാറാകട്ടെ. നിങ്ങളുടെ ആത്മാക്കളുടെ രക്ഷയ്ക്കായി താൻ നിങ്ങളെ സഹായിക്കുകയും എല്ലാ സൽപ്രവൃത്തികളിലും നിങ്ങളെ തുണയ്ക്കുകയും എല്ലാ ദുഷ്പ്രവൃത്തികളിൽ നിന്നും നിങ്ങളെ വീണ്ടുകൊള്ളുകയും ചെയ്യുമാറാകട്ടെ. നിങ്ങളുടെ ഇടയിലും നിങ്ങളുടെ ഹൃദയത്തിലും തന്റെ സ്നേഹം വിതയ്ക്കുകയും നിങ്ങളുടെ ആയുഷ്കാലം മുഴുവനും സുകൃത നടപടികളാൽ നിങ്ങളെ നടത്തുകയും ചെയ്യുമാറാകട്ടെ. നിങ്ങളുടെ ദേശത്തു ദൈവം നിങ്ങളെ സമാധാനപ്പെടുത്തുകയും ന്യായാധിപന്മാരുടെ ഹൃദയങ്ങളിൽ നിങ്ങളെക്കുറിച്ച് കരുണയും ദയവും തോന്നിക്കുകയും ചെയ്യട്ടെ. സന്തോഷങ്ങളുടെ കാലങ്ങളെ എല്ലായ്പോഴും നിങ്ങൾക്കു നൽകുകയും ചെയ്യട്ടെ.

താൻ നിങ്ങളുടെമേലും നിങ്ങളുടെ ഭവനങ്ങളുടെ മേലും കൃപയും അനുഗ്രഹവും ചൊരിയട്ടെ. നിങ്ങളെയും നിങ്ങളുടെ മരിച്ചവരെയും നീതിമാന്മാരോടും പുണ്യവാന്മാരോടുമൊന്നിച്ച് സ്വർഗരാജ്യത്തിന് താൻ യോഗ്യരാക്കിത്തീർക്കട്ടെ. എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ നിങ്ങൾ വന്നു പ്രവേശിച്ച് ലോകസ്ഥാപനത്തിനു മുമ്പേ നിങ്ങൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന സ്വർഗരാജ്യം അവകാശിച്ചുകൊൾവിൻ എന്നു പറയുന്ന സന്തോഷശബ്ദം നിങ്ങളെയും അവരെയും താൻ കേൾപ്പിക്കട്ടെ.

### രണ്ടാം സന്നത്

(അബ്ദേദ് മിശിഹാ പാത്രിയർക്കീസ് ബാവാ 1088 കുംഭം 8–ാംതീയതി പരുമല സെമിനാരിയിൽ നിന്നും പുറപ്പെടുവിച്ച രണ്ടാമത്തെ സന്നതിന്റെ പ്രസക്ത ഭാഗം)

“നമ്മുടെ കർത്താവേശുമിശിഹായോട് നാം അപേക്ഷിച്ചപ്പോൾ നിങ്ങളുടെ അപേക്ഷയും ആവശ്യവും നിവൃത്തിക്കുന്നതു നല്ലതാകുന്നു എന്നു വിശുദ്ധാത്മാവു മൂലം താൻ നമ്മെ അറിയിച്ചു. ഇതു നിമിത്തം ദൈവകൃപയാൽ നിങ്ങളുടെ അപേക്ഷപോലെ ബസ്സേലിയോസ് എന്ന നാമത്തിൽ കാതോലിക്കായേയും മൂന്നു പുതിയ മെത്രാന്മാരെയും വാഴിച്ചു. അവരിൽ ഒന്നാമനായി ഗീവറുഗീസ് ഗ്രീഗോറിയോസും രണ്ടാമനായി യൂയാക്കീം ഈവാനിയോസും മൂന്നാമനായി ഗീവറുഗീസ് പീലക്സിനോസും ആകുന്നു. നാം കാതോലിക്കായെ വാഴിക്കാതിരുന്നാൽ മലബാറിലെ നമ്മുടെ സഭ പല കാര്യങ്ങളിൽ വെടിപ്പിലും വിശുദ്ധിയിലും

നിലനിൽക്കയില്ലെന്ന് നമുക്ക് മനസ്സിലായി. എന്നാൽ ഇപ്പോൾ കർത്താവിന്റെ ശക്തിയാൽ വെടിപ്പിലും വിശുദ്ധിയിലും എന്നേക്കും അതു നിലനിൽക്കുമെന്നും അന്ത്യോക്യാ സിംഹാസനത്തോടുള്ള സ്നേഹബന്ധത്തിന്റെ സംബന്ധത്താൽ മുമ്പിലത്തെക്കാൾ അധികമായി അതു സ്ഥിരപ്പെടുമെന്നും നാം അറിയുന്നു. ഇതാകുന്നു നമ്മുടെ ഹൃദയത്തിന് സന്തോഷവും. ഇപ്പോൾ നമ്മുടെ മക്കളെ നിങ്ങൾ സമാധാനത്തോടെ വസിപ്പിൻ. നാമോ ദൈവതിരുവിഷ്ടപ്രകാരം പോകുന്നു. നാം പോകുന്നു എന്നിരുന്നാലും നിങ്ങളെ ഒരിക്കലും നാം മറക്കുന്നതല്ലെന്ന് നിങ്ങൾ വിശ്വസിപ്പിൻ. എന്നാലോ ഇടവിടാതെ സ്വർഗത്തിലേക്കു നമ്മുടെ കണ്ണുകളെ ഉയർത്തി നമ്മുടെ രക്ഷിതാവായ മിശിഹായുടെ വിലയേറിയ രക്തത്താൽ നിങ്ങൾക്കുവേണ്ടി അപേക്ഷകളും പ്രാർത്ഥനകളും കഴിക്കുന്നതാകുന്നു. നമുക്കുവേണ്ടിയും നമ്മുടെ സമുദായം ഒക്കെയ്ക്കു വേണ്ടിയും പ്രാർത്ഥിപ്പിൻ. സ്നേഹത്തിലും നിരപ്പിലും സമാധാനത്തിലും ഇരിപ്പിൻ. നിങ്ങളുടെ ശത്രുക്കൾക്കുവേണ്ടിയും വൃഥാ നിങ്ങളെ ശപിക്കുന്നവർക്കു വേണ്ടിയും പ്രാർത്ഥിപ്പിൻ.

അപഹാരിയുടെ കാനോനികമല്ലാത്തവയും കാരണമല്ലാത്തവയുമായ മുടക്കുകളെയും ശാപങ്ങളെയും നിങ്ങൾ ഭയപ്പെടേണ്ട. കലഹമുണ്ടാക്കുന്നവരെ നിങ്ങൾ ചെവിക്കൊള്ളരുത്. നന്മയായാലും തിന്മയായാലും അവരുടെ പ്രവൃത്തികൾക്കു തക്കവണ്ണം ദൈവം അവരോടു പ്രതികാരം ചെയ്യും. പ്രധാന ഇടയനാകുന്ന നമ്മുടെ കർത്താവേശുമിശിഹായുടെ തൃക്കൈകളിൽ നിങ്ങളെ നാം ഭരമേല്പിക്കുന്നു. താൻ നിങ്ങളെ പരിപാലിച്ചുകൊള്ളട്ടെ.

നിങ്ങളുടെ ഇടയന്മാർ അതായതു കാതോലിക്കായും മെത്രാപ്പോലീത്തന്മാരും നിങ്ങൾക്കുള്ള സകല ആവശ്യങ്ങളെയും നിവൃത്തിക്കുമെന്ന് ഞാൻ ശരണപ്പെടുന്നു. കാതോലിക്കാ മെത്രാപ്പോലീത്തന്മാരോടു കൂടെ നമ്മുടെ പരിശുദ്ധ പിതാക്കന്മാരുടെ കാനോനുകൾക്ക് അനുസരണമായിട്ടു നിങ്ങൾക്കു മേല്പട്ടക്കാരെ വാഴിക്കുകയും മൂറോൻ കൂദാശ ചെയ്യുകയും ചെയ്യും. കാതോലിക്കാ നിര്യാണം പ്രാപിക്കുമ്പോൾ അദ്ദേഹത്തിന്റെ സ്ഥാനത്തിൽ ഒരു കാതോലിക്കായെ വാഴിക്കാൻ നിങ്ങളുടെ മെത്രാന്മാർക്ക് അംഗീകാരവും അവകാശവും ഉണ്ട്. ഇതിൽ നിന്നും നിങ്ങളെ വിരോധിപ്പാൻ ഒരുത്തനും അധികാരമില്ല. എന്നാൽ സകലവും ക്രമമായും പതിവുപോലെയും മലങ്കര മെത്രാപ്പോലീത്തായാകുന്ന ദിവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന കമ്മിറ്റിക്കാരുടെ ആലോചനയോടുകൂടെയും ചെയ്യണം. നിങ്ങളുടെ സ്നേഹത്തോട് നാം അപേക്ഷിക്കുകയും നമ്മുടെ കർത്താവേശുമിശിഹായുടെ നാമത്തിൽ നിങ്ങളോട് ബുദ്ധി ഉപദേശിക്കുകയും ചെയ്യുന്നു. കാതോലിക്കായ്ക്കും ശ്ലീഹായ്ക്കു

മടുത്ത നമ്മുടെ വിശുദ്ധസഭ അതിന്മേൽ പണിയപ്പെട്ടിരിക്കുന്ന പത്രോസിന്നടുത്ത നിങ്ങളുടെ സത്യവിശ്വാസത്തിൽ നിന്ന് നിങ്ങൾ തളർന്നു പോകരുത്. അന്ത്യോഖ്യയുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനവുമായുള്ള സ്നേഹബന്ധത്തിന്റെ ബന്ധത്തിൽ നിന്ന് അപഹാരിയായ ഒരുവന്റെ ന്യായമല്ലാത്ത ക്രിയകൾ നിമിത്തം നിങ്ങൾ വേർപിരിയരുത് എന്ന് നിങ്ങളുടെ സത്യസ്നേഹത്തോട് നാം കല്പിക്കുന്നു. മുമ്പിലത്തെ നിങ്ങളുടെ പുണ്യവാന്മാരായ പിതാക്കന്മാരെപ്പോലെ നിങ്ങൾ അനുസരണമുള്ളവരും തിരിച്ചറിവുള്ളവരുമാണെന്നും നാം അറിയുന്നു. നിങ്ങളുടെ ജ്ഞാനത്തിന് ഇതു മതി. അല്പത്തിൽ നിന്ന് വളരെ നിങ്ങൾ മനസ്സിലാക്കും. കർത്താവിൽ ശുഭമായിരിപ്പിൻ."



**1958-ലെ സഭാ സമാധാനം സംബന്ധിച്ച കല്പനകൾ
പ. ഗീവർഗീസ് രണ്ടാമൻ ബാവായും
ഏലിയാസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായും കൈമാറുന്നു.
പൗലോസ് മാർ പീലക്സിനോസ്, ഗീവർഗീസ് മാർ
ഗ്രീഗോറിയോസ്, ഔഗേൻ മാർ തീമോത്തിയോസ്
എന്നിവർ സമീപത്ത്.**

# 6

# മലങ്കരസഭാ ഭാസുരന്റെ ശ്രദ്ധേയമായ ഒരു കത്ത്

പ. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, കയിമാഖാനായിരുന്ന മാർ അപ്രേം സേവേറിയോസിനും ശീമയിലുള്ള മറ്റു മേല്പട്ടക്കാർ തുടങ്ങിയവർക്കും 1932–ൽ അയച്ച കത്തിന്റെ ശരി തർജ്ജമ ചുവടെ ചേർക്കുന്നു:

മലങ്കരയുടെ സിറിയൻ മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ ദീവന്നാസ്യോസിൽ നിന്നും.

അഭിവന്ദ്യനേ,

അങ്ങു സസുഖം വസിക്കുന്നു എന്ന് നാം വിശ്വസിക്കുന്നു. 1932 ഫെബ്രുവരി 29–നു താഴെപ്പറയുന്നപ്രകാരം ഒരു കമ്പി അങ്ങേയ്ക്ക് അയച്ചിരുന്നത് ഇതിനാൽ ഞാൻ സ്ഥിരീകരിക്കുന്നു. 'മലബാർ മജിലിസും കാതോലിക്കായും ഭാഗഭാക്കാകാതെയുള്ള പാത്രിയർക്കാ തെരഞ്ഞെടുപ്പ് മലങ്കരസഭ അംഗീകരിക്കുന്നതല്ല.' നിങ്ങളുടെ പാത്രിയർക്കീസ് ഇഗ്നാത്യോസ് ഏലിയാസ് തൃതീയൻ ഈ നാട്ടിൽ വച്ച് സങ്കടകരമായി കാലം ചെയ്തതിന്റെ ഫലമായിരുന്നു ഈ കമ്പി. മലങ്കരയുള്ള ഞങ്ങൾ ആ ദുഃഖസംഭവത്തിൽ കഠിനമായി ഖേദിക്കുകയും അദ്ദേഹത്തിന്റെ ആത്മശാന്തിക്കായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

മലങ്കരയിലെ വൈദിക മേധാവികൾക്കോ ഈ സഭയ്ക്കോ യാതൊരു അറിവും കൊടുക്കാതെയും അവരെ തെരഞ്ഞെടുപ്പിൽ സംബന്ധിപ്പിക്കാതെയും നിങ്ങൾ ഏലിയാസ് പാത്രിയർക്കീസിനെ തെരഞ്ഞെടുത്തു. ആ കാരണത്താൽ അദ്ദേഹത്തെ ന്യായമായി തെരഞ്ഞെടുക്കപ്പെട്ട പാത്രിയർക്കീസായി അംഗീകരിക്കാൻ സമുദായത്തിലെ ഗണ്യമായ വിഭാഗം വിസമ്മതിക്കുന്നു. ഏതാദൃശനടപടി ആവർത്തിക്കുന്നതിനാലും തന്നിമിത്തം നിങ്ങളും മലങ്കരസഭയും തമ്മിൽ ഉള്ള ബന്ധം ഹനിക്കുന്നതിനാലും വരുന്ന ആപത്തിലേക്കു നിങ്ങളുടെ ശ്രദ്ധയെ ക്ഷണിക്കണമെന്നുള്ളതായിരുന്നു നമ്മുടെ കമ്പിയുടെ ഉദ്ദേശ്യം.

ഇവിടുത്തെ നില വിസ്തരിക്കുവാൻ അനുവദിച്ചാലും. ഏകദേശം പത്തു വർഷക്കാലം റോമാ പാപ്പായുടെ കീഴിൽ ഒരു റോമൻ കത്തോലിക്ക് മെത്രാൻ ആയിരുന്ന അബ്ദുള്ളാ പാത്രിയർക്കീസ് നാം അറിയു

ന്നപ്രകാരം ഉള്ള മാർഗ്ഗങ്ങളിലൂടെ തുർക്കി സുൽത്താനെയോ അദ്ദേഹത്തിന്റെ ഉദ്യോഗസ്ഥന്മാരെയോ പ്രേരിപ്പിച്ച് അബ്ദൽ മ്ശിഹാ പാത്രിയർക്കീസിന്റെ ഫർമാൻ റദ്ദു ചെയ്യിക്കയും സ്വന്ത പേരിൽ ഫർമാൻ സമ്പാദിക്കുകയും ചെയ്തു. ഈ നടപടി കാനോനികമെന്നോ, സഭയെ ബന്ധിക്കുന്നതെന്നോ ഞങ്ങൾ കരുതുന്നില്ല; നിങ്ങളും കരുതുന്നില്ല എന്നു ഞങ്ങൾ കരുതുന്നു.

ഈ വിധമുള്ള തന്ത്രങ്ങളുടെ ഫലമായി അബ്ദൽ മ്ശിഹായുടെ പാത്രിയർക്കാസ്ഥാനം നശിച്ചുപോയി എന്നും ഞങ്ങൾ വിശ്വസിക്കുന്നില്ല. അബ്ദുള്ളാ പാത്രിയർക്കീസ് അല്പകാലങ്ങൾക്കുശേഷം ഈ നാട്ടിലേക്കു വരികയും അദ്ദേഹത്തിന്റെ ന്യായരഹിതമായ ആവശ്യങ്ങൾക്കു നാം കീഴ്പ്പെടാൻ വിസമ്മതിക്കയാൽ അദ്ദേഹം നമ്മെ മുടക്കിയിരിക്കുന്നതായി നടിക്കയും ചെയ്തു. അദ്ദേഹം യെരുശലേമിലേക്കു മടങ്ങി അവിടെ എങ്ങാണ്ടു വച്ച് കാലം ചെയ്തു. മലങ്കര നിന്നു തിരിച്ചു പോയ ശേഷം അദ്ദേഹം മർദ്ദീനിൽ കുർക്കുമാ ദയറായിൽ വാഴുകയോ, നാം നേരിട്ടു അറിയുന്നതുപോലെ നിങ്ങളുടെ നാട്ടിലുള്ള സമുദായത്തിലെ ഒരു ഭാഗം ആളുകളാലും മെത്രാന്മാരാലും അംഗീകരിക്കപ്പെടുകയോ ഒരിക്കലും ഉണ്ടായില്ല.

അധികം താമസിയാതെ അബ്ദൽ മ്ശിഹാ മലങ്കര സന്ദർശിക്കയും അബ്ദുള്ളാ പാത്രിയർക്കീസ് കാനോനികമായ പാത്രിയർക്കീസല്ലെന്നും അബ്ദുള്ളാ പാത്രിയർക്കീസ് പുറപ്പെടുവിച്ചിട്ടുള്ള മുടക്ക് കേവലം നിരർത്ഥകമാണെന്നും രേഖാമൂലം പരസ്യപ്രസ്താവന ചെയ്കയും കാതോലിക്കാസ്ഥാപനം ഉണ്ടാക്കുന്നതിന് അധികാരപ്പെടുത്തുകയും ചെയ്തു. സുന്നഹദോസിൽ അദ്ധ്യക്ഷനായ അദ്ദേഹം തന്നെ, സ്ഥലത്തെ ഒരു മെത്രാനെ പൗരസ്ത്യ കാതോലിക്കായായി അഭിഷേകം ചെയ്തു. അദ്ദേഹം ഇവിടെ മെത്രാപ്പോലീത്താമാരെ വാഴിക്കുകയും ചെയ്തു. ക്രമാനുഗതമായി മൂന്നാമത്തെ കാതോലിക്കാ – മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ – ആണ് ഇപ്പോൾ കാതോലിക്കാ സിംഹാസനത്തിൽ വാഴുന്നത്. അബ്ദൽ മ്ശിഹാ പാത്രിയർക്കീസ് മർദ്ദീനിലേക്ക് തിരിച്ചുപോയി അവിടെ വാണു മരിച്ചു. മെത്രാന്മാർ, റമ്പാന്മാർ, മറ്റു പട്ടക്കാർ, അൽമായർ എന്നിവരുടെ സാന്നിദ്ധ്യത്തിൽ ബസ്കുദിശായിൽ അദ്ദേഹം കബറടക്കപ്പെട്ടതിന്റെ ഒരു പടം (ഫോട്ടോ) കുർക്കുമ ദയറായിൽ നാം കണ്ടു.

നമുക്കെതിരെയുള്ള അബ്ദുള്ളാ പാത്രിയർക്കീസിന്റെ മുടക്ക് ഈ നാട്ടിൽ ഇരുപതിൽപരം വർഷങ്ങളിലെ വ്യവഹാരത്തിനു വിഷയമായി. ഈ രാജ്യത്തെ ഏറ്റം ഉയർന്ന കോടതി, മുടക്ക് അസാധുവും ശക്തിഹീനവും ആണെന്ന് അവസാനമായി വിധിച്ചു. മലങ്കര മെത്രാപ്പോലീത്താ

യായി തുടരുന്നതിനും സഭയുടെ വസ്തുക്കളും പണവും കൈവശം വെച്ച് നിയന്ത്രിക്കുന്നതിനും ഉള്ള നമ്മുടെ അവകാശവും സ്ഥാപിച്ചു കിട്ടി. സാധാരണ പ്രതീക്ഷിക്കാവുന്നതുപോലെ ഇവിടുത്തെ ജനങ്ങളിൽ ഒരു ചെറിയ വിഭാഗം അബ്ദള്ളായുടെ ഭാഗം പിടിച്ച് ശക്തിയായി പൊരുതും. അബ്ദൽ മശിഹായുടെ സ്വീകരണം ഞങ്ങളെ ശീശ്മക്കാരാക്കുന്നില്ല എന്ന് കോടതി വിധിയുണ്ടായി.

പുതുപ്പള്ളിക്കേസിൽ ഈ രാജ്യത്തെ ഹൈക്കോടതി വിധിയുടെ ഒരു ഭാഗം ആകുന്നു താഴെ ചേർക്കുന്നത്. 'വാദികൾ ആദ്യം ഇടവകാംഗ ങ്ങൾ ആയിരുന്നു എന്നുള്ളത് ഈ കേസ്സിലെ ഒന്നാം പ്രതി നിരസിക്കു ന്നില്ല. മാർ ദീവന്നാസ്യോസിനെ മലങ്കര മെത്രാപ്പോലീത്താ ആയി തുട ർന്നു സ്വീകരിക്കയാലും അബ്ദൽ മ്ശിഹായെ അന്ത്യോക്യാ പാത്രി യർക്കീസായി അംഗീകരിക്കയാലും അവരുടെ ഇടവകാംഗത്വം നശിച്ചു പോകുമെന്നുള്ള അയാളുടെ വാദം പുലർത്തത്തക്കതല്ല. എന്തെന്നാൽ മാത്തൻ മല്പാനും ഉലഹന്നാൻ ഗീവറുഗീസും തമ്മിൽ ഉണ്ടായ കേസിൽ പാത്രിയർക്കീസിൽ നിന്നു മുടക്കുണ്ടെങ്കിലും മാർ ദീവന്നാസ്യോസ് മല ങ്കര മെത്രാപ്പോലീത്താ ആയിത്തന്നെ ഇരിക്കുന്നു എന്നും അദ്ദേഹവും അനുയായികളും അബ്ദൽ മശിഹായെ സ്വീകരിക്കുന്നതിനാൽ വിശ്വാ സത്തിൽ നിന്ന് അന്യരായി തീർന്നിട്ടില്ലെന്നും നാം അഭിപ്രായപ്പെട്ടിട്ടുണ്ട്. തന്നിമിത്തം വാദികൾ ഇപ്പോഴും ഇടവകാംഗങ്ങൾ ആയിരിക്കുന്നു എന്ന് വന്നുകൂടുന്നു.'

അതിനകം കാതോലിക്കായോടും മലങ്കര മെത്രാപ്പോലീത്തായോടും മറ്റു മെത്രാപ്പോലീത്താമാരോടും ഈ നാട്ടിലെ ജനങ്ങളോടും ആലോ ചിക്കാതെയും ആവരുടെ ആനുകൂല്യം കൂടാതെയും പരേതനായ ഏലി യാസ് പാത്രിയർക്കീസിനെ തിരഞ്ഞെടുക്കുവാൻ നിങ്ങൾക്ക് ഇഷ്ടം തോന്നി. ഞങ്ങൾ പ്രകൃത്യാ ഇതിനെ എതിർക്കുകയും അദ്ദേഹത്തെ പാത്രിയർക്കീസായി അംഗീകരിക്കാതിരിക്കയും ചെയ്തു. സത്യ (ഓർത്ത ഡോക്സ്) സഭയുടെ രണ്ടു ശാഖകളും തമ്മിൽ മൈത്രി ആയി കാണ ണമെന്ന് ഏതായാലും നമുക്ക് ഉൽക്കണ്ഠയുണ്ടായി. നാം മർദ്ദീനിലേ ക്കുപോയി; ഏലിയാസ് പാത്രിയർക്കീസുമായി കൂടിക്കാഴ്ച നടത്തുകയും സമാധാനപരമായ ഒരു തീരുമാനം ഉണ്ടാകുകയും ചെയ്തു. നാല്പതു സഹദേന്മാരുടെ ദേവാലയത്തിൽ വച്ച് നാമും പങ്കുകൊണ്ടു വാഴിക്കപ്പെട്ട ഒരു പുതിയ മെത്രാൻ മാർ യൂലിയോസ് സമാധാന സന്ദേശവുമായി ഈ നാട്ടിലേക്ക് അയക്കപ്പെട്ടു. ഇവിടെ എത്തിയപ്പോൾ സ്ഥലത്തെ മൽസ രക്കാരുടെ കൃത്രിമത്തിനു കീഴ്പ്പെട്ട് സന്ദേശം മറച്ചു കളഞ്ഞു. മലങ്കര അസോസിയേഷൻ പ്രസിഡണ്ടും മലങ്കരയുടെ വൃദ്ധനായ മെത്രാപ്പോ ലീത്തായും ആയ നമ്മെ സസ്പെണ്ടു ചെയ്തു ശാസനം അയയ്ക്കാൻ

തക്ക ധിക്കാരം ഒരു ചെറുപ്പക്കാരനായ അദ്ദേഹത്തിന് ഉണ്ടായി. നമ്മെ മുടക്കിയിരിക്കുന്നതായി ഏലിയാസ് പാത്രിയർക്കീസിന്റെ കല്പന എന്ന ഭാവത്തിൽ എന്തോ പരസ്യപ്പെടുത്തുകയും ചെയ്തു. സ്വകപോലകല്പിതങ്ങളായ ഈ ശാസനങ്ങളെ ആധാരമാക്കി സിവിൽ കേസ് നടത്തുവാൻ അദ്ദേഹം ജനങ്ങളെ പ്രോൽസാഹിപ്പിച്ചു. ഭാഗ്യവശാൽ ആ കേസുകളും അവസാനിക്കുകയും ഏലിയാസ് പാത്രിയർക്കീസ് ഇവിടെ ജീവിച്ചിരുന്ന കാലത്തുതന്നെ വ്യവഹാരത്തിനു വിഷയമായ പണം ബ്രിട്ടീഷ് ഖജനാവിൽ നിന്നു കെട്ടി വാങ്ങുകയും ചെയ്തു.

ഏലിയാസ് പാത്രിയർക്കീസ് സദുദ്ദേശ്യത്തോടാണ് വന്നത് എന്നുള്ളതിൽ നമുക്ക് സംശയമില്ല. ഈ നാട്ടിൽ സമാധാനവും ഐക്യവും സ്ഥാപിക്കാൻ അദ്ദേഹം ആഗ്രഹിക്കുകയും ചെയ്തു. മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ നമ്മെ സ്വീകരിക്കയും നമ്മോടു പെരുമാറുകയും നാം അദ്ദേഹത്തിന്റെ വലത്തുകൈയാണെന്ന് പരസ്യപ്രസ്താവന ചെയ്കയും ചെയ്തു. എങ്കിലും വേഗത്തിൽ യൂലിയോസിന്റെ ദുഷ്ടലക്ഷ്യത്തിൽ നിന്നുള്ള ആപൽക്കരമായ ഉപദേശങ്ങൾ പ്രബലങ്ങളായി, ഏലിയാസ് പാത്രിയർക്കീസ് ചഞ്ചലപ്പെടാനും തുടങ്ങി. അദ്ദേഹം സന്ദർശിച്ച ഓരോ പള്ളി ഇടവകയും സഭയുടെ വ്രണം സൗഖ്യമാക്കണമെന്ന് അദ്ദേഹത്തോട് അപേക്ഷിക്കയും സമാധാനം പുനസ്ഥാപിക്കാനുള്ള ഉത്തമമാർഗം അതു മാത്രമാണെന്ന് നിർദ്ദേശിക്കയും ചെയ്തു. ആ മാർഗത്തിന് അനുകൂലമായ അഭിപ്രായം ഇങ്ങനെ വർദ്ധിച്ചുവരുന്നത് യൂലിയോസിന് തീരെ ഇഷ്ടമായില്ല. അതിനാൽ ഒടുവിൽ കലഹത്തിന്റെ ആത്മാവ് ഏറ്റം ഉഗ്രമായിരിക്കുന്നതായി യൂലിയോസിന് നിശ്ചയമുള്ള ചെറിയതും നിസ്സാരങ്ങളുമായ പള്ളികളിലേക്കു മാത്രമേ ഏലിയാസ് പാത്രിയർക്കീസിനെ കൊണ്ടുപോയുള്ളു.

അപ്രകാരമുള്ള ഒരു പള്ളി അടുത്തകാലത്തു വഴങ്ങാത്ത ഒരു പട്ടക്കാരനാൽ ഉണ്ടാക്കപ്പെട്ടതും ന്യായമോ യോഗ്യമോ ആയ വാസസ്ഥലം ഇല്ലാത്തതുമായ ഒരു ചെറിയപള്ളിയിലേക്കാണ് ഏലിയാസ് പാത്രിയർക്കീസ് അവസാനമായി കൊണ്ടുപോകപ്പെട്ടത്. അവിടെ അദ്ദേഹം കാലം ചെയ്കയും ചെയ്തു. ഉടൻതന്നെ നാം അവിടെ ചെന്ന് പരേതന്റെ നിലയ്ക്കും സ്ഥാനത്തിനും ഉചിതമായ ഒരു ശവസംസ്കാരം വാഗ്ദാനം ചെയ്തു. യൂലിയോസും അദ്ദേഹത്തിന്റെ പാർശ്വവർത്തികളും സമ്മതിച്ചില്ല. ഒരു പാത്രിയർക്കീസിന്റെ ശവശരീരത്തിനുവേണ്ടി ശണ്ഠ കൂട്ടരുതല്ലോ എന്നു വിചാരിച്ചു നമുക്കു പിന്മാറേണ്ടതായി വന്നു.

ഇവിടുത്തെ നില ഈ വിധത്തിൽ ഇരിക്കുന്നു. സംഖ്യ അനുസരിച്ചായാലും വിദ്യാഭ്യാസനില നോക്കിയാലും സ്വാധീനം കൊണ്ടും പള്ളികളുടെയും ജനങ്ങളുടെയും സംഖ്യകൊണ്ടും ഞങ്ങൾ ഓർത്തഡോക്സ്

സുറിയാനിസഭയുടെ വമ്പിച്ച ഭൂരിഭാഗമാകുന്നു. മലങ്കരയിൽ ഞങ്ങളുടെ സംഖ്യ 350000-ൽ പരമാണ്. അതിൽ 3 ൽ 2 ഭാഗം അബ്ദള്ളാ പാത്രിയർക്കീസിനും യൂലിയോസ് മെത്രാനും എതിരാണെന്ന് ധൈര്യസമേതം നാം ഉറപ്പു പറയുന്നു. ഏകദേശം 470 പള്ളികൾ ഉള്ളതിൽ 350-ം ഒരു ഭാഗത്തു തന്നെയാണ്. ഞങ്ങൾക്ക് ഒരു കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും രണ്ട് എപ്പിസ്കോപ്പന്മാരും ഉണ്ട്. മറ്റേ ഭാഗത്തും നാലു മെത്രാന്മാർ ഉണ്ട്. ഞങ്ങൾക്ക് മൂന്ന് ആൺപള്ളിക്കൂടവും ഒരു പെൺപള്ളിക്കൂടവും ആയി 4 ഇംഗ്ലീഷ് ഹൈസ്ക്കൂളുകളും അനേകം ഇംഗ്ളീഷ് മിഡിൽ സ്ക്കൂളുകളും ഉണ്ട്. സഭയുടെ വക എല്ലാ സ്വത്തുക്കളും എന്റെ കൈവശത്തിലാണ്; സഭയുടെ എല്ലാ പൊതുമുതലും കൈകാര്യം ചെയ്യുന്നതും നാം തന്നെയാണ്.

അബ്ദുള്ളാ പാത്രിയർക്കീസ് ഉണ്ടാക്കിയ ഭിന്നതയുടെ ആരംഭത്തിൽ വടക്കുള്ള ജനങ്ങളുടെയും പള്ളികളുടെയും ഒരു ഗണ്യമായ ഭാഗം അദ്ദേഹത്തിന്റെ ഭാഗംചേർന്നു നിന്നിരുന്നു. ഭാഗ്യവശാൽ വിദ്യാഭ്യാസാഭിവൃദ്ധി, മാനസിക വികാസം എന്നിവകൊണ്ടും, തന്റെ വാക്കുകളാലും പ്രവൃത്തികളാലും വെളിപ്പെടുത്തപ്പെട്ട യൂലിയോസിന്റെ വഞ്ചന കണ്ടതുകൊണ്ടും ഈ അടുത്ത കാലത്ത് ഞങ്ങളുടെ ഭാഗത്തേക്ക് ഒരു ഒഴുക്ക് ഉണ്ടായിട്ടുണ്ട്.

അബ്ദുള്ളാ പാത്രിയർക്കീസിന്റെ കക്ഷിയിലെ ഏറ്റം വലിയ വാശിക്കാരിൽ ഒരാളായ കോനാട്ടു മാത്തൻ കശീശായുടെ അദ്ധ്യക്ഷതയിൽ വടക്കൻ പള്ളിപ്രതിപുരുഷന്മാരുടെ ഒരു യോഗം 1927-ൽ ആലുവായിൽ കൂടി. മലങ്കര സ്ഥാപിക്കപ്പെട്ടിട്ടുള്ള കാതോലിക്കാസ്ഥാപനം ഔദ്യോഗികമായി സ്വീകരിക്കയും അംഗീകരിക്കയും ചെയ്യണമെന്ന് ഒരു നിശ്ചയം ഏലിയാസ് പാത്രിയർക്കീസിന് അയച്ചുകൊടുക്കാനായി ഐകകണ്ഠ്യേന ആ യോഗത്തിൽ പാസാക്കി. ഇന്നു മറ്റൊരു യോഗം വിളിച്ചുകൂട്ടാമെങ്കിൽ ഈ അഭിപ്രായംതന്നെ കുറെക്കൂടെ ശക്തിയുക്തം പ്രത്യക്ഷപ്പെടും. ഈ സത്യങ്ങൾ യൂലിയോസ് സമ്മതിക്കയില്ലെന്ന് എനിക്ക് നല്ലതുപോലെ അറിയാം. നേരിട്ടുള്ള അറിവു ലഭിച്ചിട്ടില്ലാത്ത നിങ്ങളുടെ ജനങ്ങൾ അദ്ദേഹത്തിന്റെ വാക്കുകൾ സ്വീകരിക്കാൻ സന്നദ്ധരായിരുന്നേക്കാം. അദ്ദേഹം അങ്ങയുടെ നാട്ടുകാരനാണ്. എന്നാൽ അങ്ങ് ആ മനുഷ്യനെ അറിഞ്ഞിട്ടില്ല എന്ന് എനിക്കു നല്ല തീർച്ചയാണ്. വിശ്വസ്തരും സത്യസന്ധന്മാരും ആയ മൂന്ന് ആളുകൾ - ഒരു മെത്രാനും ഒരു പട്ടക്കാരനും ഒരു അൽമായക്കാരനും - ഉൾപ്പെട്ട ഒരു നിവേദക സംഘത്തെ അങ്ങു മലങ്കരയ്ക്ക് അയയ്ക്കുമെങ്കിൽ ഞാൻ പറയുന്നതുപോലെയാണു സംഗതികളുടെ വാസ്തവം എന്നും യൂലിയോസ് അങ്ങേ അറിയിച്ചിരിക്കാവുന്നതുപോലെയല്ലെന്നും അവർ ഗ്രഹിക്കുമെന്നുള്ളതിൽ എനിക്ക് സംശയമില്ല. യൂലി

യോസ് അവരോട് കർണ്ണേ ജപം ചെയ്യുന്നതിനോ എന്റെയോ എന്റെ പ്രതിനിധിയുടേയോ സാന്നിദ്ധ്യത്തിലല്ലാതെ യാതൊന്നും അവരോടു സംസാരിക്കുന്നതിനോ അനുവദിക്കരുത് എന്നു മാത്രം ഒരു വ്യവസ്ഥയെ ഞാൻ വയ്ക്കുന്നുള്ളു. ഞങ്ങൾക്ക് അറബി ഭാഷ അറിഞ്ഞുകൂടാ. യൂലി യോസിന്റെ കാര്യത്തിൽ അറബിഭാഷ അസംഖ്യം പാപങ്ങളെ ആവരണം ചെയ്യുന്നു.

മറ്റൊരു ചിത്രം വരയ്ക്കുന്നതിനു (വശം പ്രതിപാദിക്കുന്നതിന്) നാം ആഗ്രഹിക്കുന്നു. അതു സങ്കടകരമാണെങ്കിൽ അങ്ങനെ ആകുന്നതിൽ ഞങ്ങൾക്ക് രസമുണ്ടെന്ന് ഒരു നിമിഷംപോലും വിചാരിക്കരുത്. നിങ്ങ ളുടെ ജനസംഖ്യ ഞങ്ങളുടേതിന്റെ ദശാംശത്തിൽ കുറവാണെന്നും, കമാ ലിന്റെ രാജ്യത്തു നമ്മുടെ ആളുകൾ പ്രായോഗികമായി ഒന്നുമില്ലാത്ത വിധം കുറഞ്ഞുപോയിരിക്കുന്നു എന്നും, ഏലിയാസ് പാത്രിയർക്കീസ് കുർക്കുമ ദയറാ ഉപേക്ഷിക്കാൻ നിർബന്ധിതനാവുകയും പാത്രിയർക്കാ സിംഹാസനം സ്ഥാപിക്കാൻ ഒരു പുതിയ സ്ഥലം തേടിക്കൊണ്ടിരുന്നു എന്നും തീർത്തു പറയുവാൻ നമുക്കു തക്ക കാരണമുണ്ട്. സിറിയായിലും പലസ്തീനിലും സഭാംഗങ്ങളുടെ സംഖ്യ വളരെ തുച്ഛമാണ്. യറുശലേ മിലും ആലപ്പോയിലും പക്ഷേ ഹോംസിലും നമുക്ക് വളരെ തുച്ഛമായ ഇടവകാംഗങ്ങളോടു കൂടിയ കുറച്ചു പള്ളികൾ മാത്രമേയുള്ളു. ഇറാക്കി നേയും മൂസലിനേയും അവിടെ നമ്മുടെ സമുദായത്തിനുള്ള ശക്തി യേയും കുറിച്ചു നമുക്കു കുറച്ച് അറിയാം. മഹമ്മദന്മാരോടും പാപ്പാ മതക്കാരോടും താരതമ്യപ്പെടുത്തിയാൽ നമ്മുടെ സംഖ്യാബലം വളരെ ക്ഷീണിച്ചിരിക്കുന്നു. ഉള്ളവർ തന്നെ പ്രതിദിനം അമേരിക്കയിലേക്കും ഈജിപ്തിലേക്കും മറ്റു രാജ്യങ്ങളിലേക്കും വലിയ കൂട്ടങ്ങളായി പരദേ ശഗമനം ചെയ്യുന്നു. ഒന്നോരണ്ടോ പള്ളികളുടേയോ ഒരു ആശ്രമ(കോൺ വെന്റു) ത്തിന്റെയോ മേൽഅധികാരികളായി എട്ടോഒൻപതോ മെത്രാ ന്മാർ നിങ്ങളുടെ രാജ്യത്ത് ഉണ്ടെന്ന് ഞാൻ വിശ്വസിക്കുന്നു. ഇതെല്ലാം നാം പറയുന്നതു കഠിന വ്യഥയോടും ലജ്ജയോടും കൂടിയാണെന്ന് എന്നെ വിശ്വസിച്ചാലും. ഞങ്ങളുടെ സഭാവിഭാഗത്തിന്റെ പ്രാധാന്യവും നിങ്ങളുടെ സഭാവിഭാഗം അധഃപതിച്ചിരിക്കുന്ന നിർഭാഗ്യനിലയും അങ്ങേ ബോധ്യപ്പെടുത്തണമെന്നു മാത്രമാണു നമ്മുടെ ഉദ്ദേശ്യം. നിങ്ങളുടെ രാജ്യത്തെ സഭയെ ദൈവം അനുഗ്രഹിക്കട്ടെ. അന്ത്യോക്യാ പാത്രിയർ ക്കീസിന് ഒരു കാലത്തു ചൈനയിലും, ടിബറ്റിലും ടർക്കിസ്ഥാനിലും, അഫ്ഗാനിസ്ഥാനിലും, ഇൻഡ്യയിലും, പേർഷ്യയിലും, ടർക്കിയിലും അനു യായികൾ ഉണ്ടായിരുന്നു. നിങ്ങളുടേതും ഞങ്ങളുടേതും രണ്ടു ശാഖ കൾ മാത്രം അവശേഷിച്ചിരിക്കുന്നു. അവയെ ഭിന്നിപ്പിക്കുന്നതിനും മറ്റും യാതൊന്നും ചെയ്യരുത് എന്നാണ് നമ്മുടെ പ്രാർത്ഥന. അബ്ദുള്ളാ പാത്രി യർക്കീസ് കോടാലി വച്ചു: യൂലിയോസ് സ്ഥിരോത്സാഹത്തോടെ അതു

പ്രയോഗിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. നമ്മുടെ ബന്ധം വേർപെടുത്തണമെന്നു ഞങ്ങൾക്ക് ഇഷ്ടമില്ല. എന്നാൽ സഭയുടെ ആത്മീയ നിലയേയും പൊതുവായ അഭിവൃദ്ധിയേയും ഹനിച്ച് അധികാരത്തിനും പണത്തിനുംവേണ്ടി നിലവിളി കൂട്ടുന്ന മനുഷ്യരുടെ അശുദ്ധ ശ്രമങ്ങൾക്കു കീഴ്പ്പെടാൻ ഞങ്ങൾക്കു കഴികയില്ല.

മലങ്കരസഭയുടെ എല്ലാ സ്വത്തുക്കളിന്മേലും പാത്രിയർക്കീസ് സ്വേഛാ പ്രഭുവാണെന്നു രേഖാമൂലം സമ്മതിക്കായ്കയാൽ മാത്രം 350000 ജനങ്ങളുടെ മെത്രാപ്പോലീത്താ ആയ ഒരു വൈദികാദ്ധ്യക്ഷനെ മുടക്കുവാൻ തക്ക അവിവേക ധൈര്യം അബ്ദുള്ളാ പാത്രിയർക്കീസിന് ഉണ്ടായിരുന്നു. പാത്രിയർക്കീസ് പരാജിതനായി. എന്നാൽ മലങ്കരസഭയ്ക്കു അസംഖ്യം പണം ചെലവു ചെയ്യാൻ ഇടയാക്കി എന്നു തന്നെയല്ല അതിലും കഷ്ടതരമായി അനേകം സത്യലംഘനത്തിനും കള്ളപ്രമാണ നിർമ്മാണത്തിനും കാരണമാക്കി. ഇതു കേവലം ഭയങ്കരമെന്നേ പറയേണ്ടു. സ്ഥാനത്തിന് അർഹതയുള്ള ഒരു ആത്മീയ പിതാവും ഇങ്ങനെ ഒരു അതിക്രമത്തിനു മുതിരുകയില്ലായിരുന്നു. അബ്ദുള്ളാ പാത്രിയർക്കീസ് ആരംഭിക്കുക തന്നെയല്ലാ ആ അശുദ്ധാഗ്നിയെ വീശുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തു. അബ്ദുള്ളാ പാത്രിയർക്കീസിന്റെ പ്രതിപുരുഷൻ പരേതനായ സ്ലീബാ മാർ ഒസ്താത്തിയോസ് സ്വന്തം കൈപ്പടയിലുള്ള ഒരു കള്ള ഹൂദായകാനോൻ പുനർജീവിപ്പിക്കുവാൻ പോലും മുതിർന്നു.

മലങ്കരസഭയുടെ പല വിധത്തിലുള്ള പ്രാധാന്യം പരിഗണിച്ച് പുരാതനമായ കാതോലിക്കാ സ്ഥാപനം ഇവിടെ പുനർജീവിപ്പിക്കണമെന്ന് ഞങ്ങൾ വിചാരിച്ചു. പാത്രിയർക്കാ സിംഹാസനം ശതകഗതിയിൽ പല സ്ഥലങ്ങളിൽ മാറ്റപ്പെട്ടിട്ടുണ്ട്. മലങ്കരസഭയും അനേക നൂറ്റാണ്ടു കാലങ്ങളിൽ ഭരണസീമയിൽ ഉൾപ്പെട്ടിരുന്ന കാതോലിക്കാ സ്ഥാപനം ഈ രാജ്യത്തേക്കു മാറ്റി സ്ഥാപിച്ചതിൽ അയോഗ്യത ഒന്നുമില്ലായിരുന്നു. അബ്ദൽ മ്ശീഹാ പാത്രിയർക്കീസ് അതിനേയും അതിന്റെ തുടർച്ചയേയും അനുവദിക്കയും അനുഗ്രഹിക്കയും അദ്ദേഹംതന്നെ ഒന്നാമത്തെ കാതോലിക്കായെ അവരോധിക്കയും ചെയ്തു.

ഈ രാജ്യത്തെ ജനങ്ങളുടെ വിപുലമായ ഭൂരിപക്ഷത്തിന്റെ വികസിതവും ഊർജിതവുമായ സഹായത്തോടുകൂടി ഇവിടെ കാതോലിക്കാ സ്ഥാപനം സ്ഥിതി ചെയ്യുന്നു എന്നുള്ളതു സംശയമറ്റ സത്യമാണ്. ഇരുപതിൽപരം വർഷങ്ങൾ അതു നിലനില്ക്കുകയും മൂന്ന് അദ്ധ്യക്ഷന്മാർ ആ സ്ഥാനത്തു വാഴുകയും ചെയ്തിട്ടുണ്ട്. നിഖ്യായിലെ പൊതു സുന്നഹദോസിന്റെ നടപടികളിൽ നിന്ന്, ടൈഗ്രീസിലെ കാതോലിക്കാ സ്ഥാപനം ആ സുന്നഹദോസിനു മുമ്പു സ്ഥാപിക്കപ്പെട്ടിരിക്കുന്നു എന്നും, അതിനെ സ്വീകരിക്കയും പാത്രിയർക്കീസും കാതോലിക്കായും

തമ്മിലുള്ള ബന്ധം ക്രമീകരിക്കുകയും മാത്രമാണ് സുന്നഹദോസ് ചെയ്തതെന്നും അനുമാനിക്കാം. നിങ്ങളേയും ഞങ്ങളേയും അഭിമുഖീ കരിച്ചിരിക്കുന്നത് ഇതുപോലെയുള്ള ഒരു സന്ദർഭമാണ്. കാതലായ വിശ്വാ സകാര്യങ്ങളിൽ വ്യതിയാനം ഉണ്ടായിട്ടില്ല. മലങ്കരസഭ മേൽ പാത്രിയർ ക്കീസിന്റെ നേരിട്ടുള്ള ഭരണം ഒരു കാലത്തും ഉണ്ടായിരുന്നില്ല.

അടുത്തകാലത്തു തത്സംബന്ധമായി തുടങ്ങിയ പരിശ്രമങ്ങൾ പരാ ജയപ്പെട്ടു. തുടർന്നുള്ള പരിശ്രമങ്ങൾക്ക് ഇപ്പോൾ കുറേക്കാലമായി പാത്രിയർക്കാ സ്വേച്ഛാപ്രബുദ്ധതയ്ക്ക് ഇരയായിരുന്ന ഞങ്ങൾ കീഴ്പ്പെ ടുകയില്ല. അത്മായക്കാരുടെയും പട്ടക്കാരുടെയും സംഖ്യകൊണ്ട് ഞങ്ങൾ ഓർത്തഡോക്സ് സുറിയാനി സഭയുടെ വമ്പിച്ച വിഭാഗമാകുന്നു. പാത്രി യർക്കീസ് ഇന്നു ഭവനരഹിതനാണ്. ഈ കാര്യങ്ങൾ അങ്ങ് അറികയും അഭിമുഖീകരിക്കയും അതിൻപ്രകാരം പ്രവർത്തിക്കയും ചെയ്യേണ്ടതാണ്. വടക്കൻ പള്ളികളിലെ കഴിഞ്ഞ തലമുറ കാതോലിക്കാ സ്ഥാപനത്തോട് ആനുകൂല്യമുള്ളവരായിരുന്നില്ലെങ്കിലും അങ്ങനെയുള്ള സ്ഥാപനത്തിന്റെ ആവശ്യം വിപുലമായും ശക്തിയായും വടക്കരുടെ ഇടയിൽ പോലുമുള്ള ഇപ്പോഴത്തെ തലമുറയ്ക്കു തോന്നിയിട്ടുണ്ട്. ഈ വാസ്തവങ്ങളിൽ അധികവും യൂലിയോസ് നിരസിക്കുമെന്ന് എനിക്ക് അറിയാം. അദ്ദേഹ ത്തിന്റെ വാക്കുകൾ അങ്ങു വകവയ്ക്കുന്നുണ്ടെങ്കിൽ, മുമ്പു സൂചിപ്പിച്ചി ട്ടുള്ള നിവേദകസംഘം ഇക്കാര്യംകൂടി അന്വഷിച്ച് റിപ്പോർട്ടു ചെയ്യണ മെന്നു നാം അപേക്ഷിക്കുന്നു. സഭയുടെ ഐക്യം പരിപാലിക്കുന്നതു നമ്മുടെ സ്ഥിരവും സ്ഥായിയുമായ ഉദ്ദേശ്യവും ആയിരിക്കണം. പ്രയാ സങ്ങൾ ഉണ്ടാകുമ്പോൾ വ്യക്തിപരവും രാജ്യപരവുമായ മേധാവിത്വം പരിത്യജിക്കുവാൻ നാം സന്നദ്ധരായിരിക്കണം. അങ്ങനെയുള്ള വിഷമ ങ്ങൾ ഉണ്ടായിരിക്കുമ്പോൾ അങ്ങും ഞാനും ത്യാഗം ചെയ്ത്, അങ്ങനെ സഭയുടെ ഐക്യം കൈവരുത്താൻ തയ്യാറാകണം.

നിങ്ങളുടെ നാട്ടിൽ നിങ്ങളും ഈ രാജ്യത്തു ഞങ്ങളും ഉന്നതത്തിൽ നിന്ന് നടത്തപ്പെടണമെന്നും നമ്മൾ ഇരുകൂട്ടരും വണക്കത്തോടും വിശ്വാ സത്തോടും ആ നടത്തിപ്പിനെ അനുഗമിപ്പാൻ മനസ്സും സന്നദ്ധതയും ഉള്ളവർ ആയിത്തീരണമെന്നും നാം പ്രാർത്ഥിക്കുന്നു.

ക്രിസ്തുവിൽ അങ്ങയുടെ
മാർ ദീവന്നാസ്യോസ് ഗീവറുഗീസ്
മലങ്കര മെത്രാപ്പോലീത്താ (ഒപ്പ്)

സിറിയൻ സെമിനാരി
കോട്ടയം
1932 മാർച്ച് 7

# 7

# രണ്ടാം കാതോലിക്കാ

പ്രായാധിക്യത്താൽ ഒന്നാം കാതോലിക്കാ ഒരു കൊല്ലം കഴിഞ്ഞു അന്തരിച്ചു. അബ്ദേദ് മശിഹായുടെ സ്ഥാനസാധുത്വം സംബന്ധിച്ചു ചിലർ ഉന്നയിച്ച ഭിന്നിപ്പു തീർക്കാനുള്ള ശ്രമത്തിൽ രണ്ടാം കാതോലിക്കായുടെ സ്ഥാനാരോഹണം വട്ടശ്ശേരിൽ മാർ ദീവന്നാന്യോസ് നീട്ടിവച്ചു. വട്ടശ്ശേരിൽ തിരുമേനി 1923-ൽ മർദ്ദീനിൽ എത്തി മാർ ഏലിയാസ് മൂന്നാമൻ പാത്രിയർക്കീസിനെ കണ്ടു ചർച്ച നടത്തി. അബ്ദുള്ളാ പാത്രിയർക്കീസ് പ്രഖ്യാപിച്ച തെറ്റായ മുടക്കു തീർത്തു കല്പന കൊടുത്തു. ആ കല്പന മടക്കയാത്രാവേളയിൽ കൂട്ടിവിട്ട മാർ യൂലിയോസ് മെത്രാപ്പോലീത്താ വട്ടശ്ശേരിൽ തിരുമേനിയുടെ ശത്രുക്കളുടെ പ്രേരണയാൽ ഒതുക്കുകയും ഭിന്നിപ്പു തുടരുകയും ചെയ്ത പശ്ചാത്തലത്തിലാണ് സിദ്ധനായ വാകത്താനം കാരുചിറ പീലക്സിനോസിനെ രണ്ടാമത്തെ കാതോലിക്കായായി നിരണത്തു വച്ചു വാഴിച്ചതും. ഈ ചടങ്ങിൽ കേസിന്റെ പശ്ചാത്തലത്തിൽ വട്ടശ്ശേരിൽ തിരുമേനി പരുമലയിൽ ഉണ്ടായിരുന്നിട്ടും സംബന്ധിച്ചില്ല. കാതോലിക്കാസ്ഥാന സ്വീകരണത്തിൽ നിന്നു തന്നെ ഒഴിവാക്കണമെന്നു വട്ടശ്ശേരിൽ തിരുമേനിയോടും കെ. സി. മാമ്മൻ മാപ്പിളയോടും പീലക്സിനോസ് തിരുമേനി അഭ്യർത്ഥിച്ചു. ദൈവഹിതം അനുസരിച്ചേ തീരൂ എന്ന മറുപടിയാണു അവർ നൽകിയത്. ഇങ്ങനെ മാർ ത്തോമ്മായുടെ സിംഹാസനത്തിൽ പരമാധികാരിയായി അവരോധിക്കപ്പെട്ട കാതോലിക്കായെ ഒരു കീഴ്സ്ഥാനിയായി വാഴിച്ചു എന്നു സമചിത്തതയുള്ള ആരും പറയുകയില്ലല്ലോ. അതേസമയം ഭരണകാര്യങ്ങൾ മലങ്കര മെത്രാപ്പോലീത്തായുടെ ശക്തമായ കരങ്ങളിലായിരുന്നതിനാൽ രണ്ടാം കാതോലിക്കായുടെ പ്രവർത്തനം ആധ്യാത്മിക രംഗങ്ങളിൽ മാത്രമായി മിക്കവാറും ഒതുങ്ങി എന്ന സത്യം ബാക്കി നിൽക്കുന്നു. 1925-ൽ കാതോലിക്കാ ആയ അദ്ദേഹം ഒരു ശസ്ത്രക്രിയയെ തുടർന്ന് 1928 ഡിസംബർ 16-നു കാലം ചെയ്തു. വാകത്താനം വള്ളിക്കാട്ടു ദയറായിൽ കബറടക്കപ്പെട്ടു.



**പ. ബസേലിയോസ്**
**ഗീവറുഗീസ് പ്രഥമൻ**

# 8

# മൂന്നാം കാതോലിക്കാ

ഗീവറുഗീസ് ഒന്നാമൻ കാതോലിക്കാബാവാ 1928-ൽ ഒരു ശസ്ത്ര ക്രിയയെ തുടർന്ന് പെട്ടെന്നു കാലം ചെയ്തപ്പോൾ പിൻഗാമിയായി കുറിച്ചി കല്ലാശ്ശേരിൽ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ ഗീവർഗീസ് രണ്ടാമൻ ബാവായായി 1929 ഫെബ്രുവരി 15-നു കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ വച്ചു വാഴിച്ചു. മലങ്കര മെത്രാപ്പോലീത്തായായിരുന്ന വട്ട ശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ മരണത്തെ തുടർന്ന് 1934 ഡിസംബറിൽ കോട്ടയം എം. ഡി. സെമിനാരിയിൽ ചേർന്ന മലങ്കര അസോസിയേഷൻ മൂന്നാം കാതോലിക്കാബാവായെ മലങ്കര മെത്രാപ്പോ ലീത്താ കൂടിയായി നിയോഗിച്ചപ്പോൾ ബാവായുടെ ഭരണാധികാരത്തിനു ഇരട്ടി ശക്തി ലഭിച്ചു. അദ്ദേഹം സംഭവബഹുലമായ 35 വർഷം സഭയെ നയിച്ചു. അക്കാലത്തെ നേട്ടങ്ങളും മറ്റും ജീവചരിത്രത്തിൽ വിശദമായി പറഞ്ഞിട്ടുണ്ട്. കൂടാതെ ബാവാ കാലം ചെയ്തതിനെ തുടർന്ന് ഞാൻ 1964-ൽ മലയാള മനോരമയിൽ എഴുതിയ ലേഖനം ഈ പ്രബന്ധത്തിന്റെ ഒടുവിൽ ചേർത്തിട്ടുണ്ട്.

ഇദ്ദേഹത്തിനും 'സ്ഥാനഭ്രഷ്ടനാക്കപ്പെട്ട' അബ്ദേദ് മശിഹാ നേരത്തെ മെത്രാൻ പട്ടം നൽകിയതിനാൽ പട്ടമില്ലെന്നു പറഞ്ഞു എതിർ വിഭാഗം ബാവായെ "വൃദ്ധൻ പുന്നൂസ്" എന്നാണ് വിളിച്ചുകൊണ്ടിരുന്നത്. എന്നാൽ 1958 സെപ്റ്റംബർ 12-ലെ സുപ്രീംകോടതി വിധിക്കുശേഷം അക്കൊല്ലം ഡിസംബർ 16-നു പഴയസെമിനാരിയിൽ വച്ചു സമാധാന കല്പനകൾ പരസ്പരം കൈമാറിയപ്പോൾ അദ്ദേഹം പാത്രിയർക്കീസ് വിഭാഗത്തിനും 'പരിശുദ്ധ ബാവാ'യായി.



പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ

സുപ്രീംകോടതി വിധിയെ തുടർന്ന് മലങ്കരസഭയിൽ സമാധാനം ഉണ്ടായി. കേസുവിധി മൂലമാണു സമാധാനം കൈവന്നതെന്ന വസ്തുത ആർക്കും നിഷേധിക്കാനാവില്ല. മലങ്കര അസോസിയേഷന്റെ അംഗീകാരമില്ലാത്ത പാത്രിയർക്കീസ് ഭാഗത്തെ മെത്രാന്മാർക്കു വിധിയനുസരിച്ച് സ്ഥാനവും ഭദ്രാസനവും നഷ്ടമാകുമെന്നുള്ള നില പാത്രിയർക്കീസിനെ ധരിപ്പിച്ചതുകൊണ്ടാണു 1958 ഡിസംബർ 16-നു രാത്രി പഴയസെമിനാരിയിൽ വച്ചു പരസ്പര

സ്വീകരണം നടന്നത്. പാത്രിയർക്കീസിനെ കാതോലിക്കാബാവാ സ്വീകരിച്ചത് മലങ്കരസഭാ ഭരണഘടനയ്ക്കു വിധേയമായിട്ടാണ്. മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന കാതോലിക്കാബാവായെന്ന് ചുവന്ന മഷിയിൽ അച്ചടിച്ച ഹെഡിംഗ് പേപ്പറിലാണു സ്വീകരണ കല്പന എഴുതിയിരിക്കുന്നത്. 'വൃദ്ധൻ പൂന്നൂസിനെ' കാതോലിക്കാ എന്ന നിലയിൽ പാത്രിയർക്കീസ് സ്വീകരിക്കുന്ന കല്പന അന്ത്യോഖ്യാ പ്രതിനിധി ഏലിയാസ് മാർ യൂലിയോസാണു കൈമാറിയത്. ആ പരസ്പര സ്വീകരണം ജനലക്ഷങ്ങളും സർവ്വോപരി പരസ്പര സ്വീകരണത്തിന്റെ വക്താവായ മലങ്കരസഭാ ഭാസുരന്റെ ആത്മാവും കണ്ട് ആനന്ദത്തിന്റെ പറുദീസയിൽ എത്തിയെന്നു പറയാം.

### പ. പാത്രിയർക്കീസ് ബാവായുടെ സഭാ സമാധാന കല്പന

നമ്പർ 447

സർവ്വശക്തനായി, സാരാംശ സമ്പൂർണ്ണനായിരിക്കുന്ന നിത്യന്റെ തിരുനാമത്തിൽ അന്ത്യോഖ്യായുടെയും കിഴക്കൊക്കെയുടെയും ശ്ലൈഹിക സിംഹാസനത്തിന്റെ ബലഹീനനായ യാക്കോബ് തൃതീയൻ ഇഗ്നാത്യോസ് പാത്രിയർക്കീസ്

(മുദ്ര)

അന്ത്യോഖ്യായുടെയും കിഴക്ക് ഒക്കയുടെയും പത്രോസിനടുത്തതും ശ്ലൈഹികവുമായ സിംഹാസനത്തിന്റെ അധികാരസീമയിൽപെട്ട മലങ്കരയിലെയും ഇൻഡ്യയിലെയും നമ്മുടെ സ്നേഹഭാജനങ്ങളായ ശ്രേഷ്ഠ മെത്രാപ്പോലീത്തന്മാർ ബഹുമാന്യ കോർഎപ്പിസ്കോപ്പന്മാർ, സുകൃതമുള്ള ദയറാക്കാർ, വെൺമയുള്ള കശീശന്മാർ, നിർമ്മലരായ ശെമ്മാശന്മാർ എന്നിവർക്കും വിശ്വാസികളായ സകല സുറിയാനി ജനതയ്ക്കും ദൈവമാതാവായ മറിയാമിന്റെയും സകല ശുദ്ധിമാന്മാരുടെയും പ്രാർത്ഥനകളാൽ ദിവ്യസമാധാനവും അപ്പോസ്തോലിക വാഴ്വും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആമ്മീൻ.

നിങ്ങളുടെ ആത്മികവും ശാരീരികവുമായ ക്ഷേമം അന്വേഷിച്ചു കൊണ്ട് നാം പറയുന്നത്:– "സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ. അവർ ദൈവമക്കൾ എന്നു വിളിക്കപ്പെടും" എന്ന് കർത്താവ് അരുളിചെയ്തിരിക്കുന്നു. "സമാധാനം" എന്ന വചനം എത്ര ഇമ്പവും, ശ്രവണമധുരവും ഹൃദയാവർജ്ജകവുമാകുന്നു. എന്തെന്നാൽ സമാധാനം ഇടിഞ്ഞവയെ പണിയുകയും വിടവുകളെ അടയ്ക്കുകയും ഹൃദയങ്ങളെ സംയോജിപ്പിക്കുകയും ഒരു ജനതയുടെ അവയവങ്ങളെ കൂട്ടിച്ചേർത്ത് വളർത്തുകയും ഏക സഭയുടെ മക്കളെ ഏക ഐക്യതയിലേക്ക്

കൊണ്ടുവരികയും ചെയ്യുന്നു. സ്വർഗ്ഗം ഭൂമിയോട് കോപിച്ചിട്ട് അയ്യായിരം സംവത്സരങ്ങൾക്കു ശേഷം രക്ഷാകരമായ മനുഷ്യാവതാരം മുഖാന്തരം ഇതുപോലൊരു മാസത്തിൽ ദൈവം ആ വിശുദ്ധ സമാധാനം ഭൂതല ത്തിനു നൽകി.

ഏതാണ്ട് അമ്പത് സംവത്സരങ്ങൾക്കു മുമ്പ് മലങ്കര സുറിയാനി സഭ യിൽ ആവിർഭവിച്ചതായ തർക്കം, നാനാപ്രകാരേണ സഭയെ ക്ഷീണി പ്പിച്ച് ക്ഷയിപ്പിച്ചു എന്ന കാര്യം ഒരു രഹസ്യമല്ല. പ്രാരംഭം മുതലെ സഭാ സ്നേഹികളും ദൈവഭക്തരുമായ അനേകരും സമാധാനവും ഐക്യവും ഈ ഭിന്നതയ്ക്ക് ഒരു പരിഹാരവും ദർശിക്കുന്നതിന് ഏറ്റം ആഗ്രഹിച്ചി രുന്നിട്ടും അത് സാധിക്കാതെ ദുഃഖനിമഗ്നരായി ഐഹികവാസം വെടി യുവാനിടയായി. നാമും മലങ്കരസഭയിൽ സമാധാനവും ഏകഗാത്ര ത്തിന്റെ അവയവങ്ങളുടെ ഐക്യവും, കാണുന്നതിന് പണ്ടേ തന്നെ അഭി ലഷിച്ചിരുന്നു.

പരിശുദ്ധ അന്ത്യോഖ്യാ സിംഹാസനത്തിന്മേലുള്ള നമ്മുടെ സ്ഥാനാ രോഹണത്തിനു ശേഷം, നിങ്ങൾക്കയച്ച നമ്മുടെ ശ്ലൈഹികമായ ഔദ്യോ ഗിക ലേഖനത്തിൽ ഈ വാഞ്ഛ നാം വിശദമാക്കിയിട്ടുണ്ട്. നമ്മുടെ ഈ അഭിവാഞ്ഛ തണുത്തുപോകാതെ ദൈനംദിനം തീക്ഷ്ണമായി ശക്തിപ്പെട്ടുവരികയും നാം മുഖാന്തരം ഈ വിടവ് അടയ്ക്കുവാൻ തക്ക വണ്ണം ദൈവംതമ്പുരാൻ പ്രസാദിക്കുകയും ചെയ്തിരിക്കുന്നു. തന്റെ നാമ ത്തിനു മഹത്വം.

മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കേണ്ടതിലേക്കായി ഇതിനാൽ മോർ ബസ്സേലിയോസ് ഗീവറുഗീസിനെ കാതോലിക്കോസായി നാം സ്വീക രിച്ചിരിക്കുന്നു.

ആകയാൽ നിങ്ങൾ ആനന്ദഭരിതരായി ഭവിക്കുന്ന സമാധാനത്തിന്റെ ഈ മാസത്തിൽ ശാന്തിയുടെ സ്വാഗതാർഹവും, ഹൃദ്യവുമായ ഭാവുക ങ്ങൾ നിങ്ങൾക്ക് ഇതോടൊപ്പം നാം ആശംസിക്കുന്നു. കർത്താവ് തന്റെ ഐശ്വര്യമേറിയ അനുഗ്രഹങ്ങൾ നിങ്ങളുടെമേൽ വർഷിക്കുന്നതിനു നാം പ്രാർത്ഥിക്കുന്നു. അസൂയാർഹവും സകല സുകൃതങ്ങളാലും സമലം കൃതവും ആയ ജനമായി നിങ്ങൾ തീരുന്നതിനുവേണ്ടി തന്റെ ഉത്തമ തിരുഹിതത്തിന് പ്രീതികരമായ ദിവ്യപരിപാലനം കൊണ്ടും ആരോഗ്യം കൊണ്ടും സുഭിക്ഷതകൊണ്ടും ദൈവംതമ്പുരാൻ നിങ്ങളെ ധന്യരാക്കി തീർക്കുമാറാകട്ടെ.

ആയതു തന്റെയും തന്റെ പിതാവിന്റെയും പരിശുദ്ധ റൂഹായുടെയും കൃപയാലും, കരുണയാലും തന്നെ. ആമ്മീൻ.

ആകാശങ്ങളിലിരിക്കുന്ന...

നമ്മുടെ പാത്രിയർക്കാ വാഴ്ചയുടെ രണ്ടാം ആണ്ട് ക്രിസ്തബ്ദം 1958 ഡിസംബർ 9-നു സിറിയായിൽ ഹോംസിലെ നമ്മുടെ അരമനയിൽ നിന്നും.

## പ. കാതോലിക്കാബാവായുടെ സഭാസമാധാന കല്പന

നമ്പർ 105

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനുമായ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)

വിശുദ്ധ മാർതോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിന്മേൽ ആരുഢനായിരിക്കുന്ന ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്ന് അഭിധാനമുള്ള ബസ്സേലിയോസ് കാതോലിക്കാ.

(മുദ്ര)

നമ്മുടെ അധികാരസീമയിൽപ്പെട്ട നമ്മുടെ സ്നേഹഭാജനങ്ങളായ മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ ഇവർക്കും വിശ്വാസികളായ ജനങ്ങൾക്കും ദൈവിക കൃപയും അപ്പോസ്തോലിക വാഴ്വും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

ദീർഘകാലമായി നമ്മുടെ സഭയിൽ നിലനിന്നുവന്ന അസമാധാനവും കലഹങ്ങളും അവസാനിപ്പിക്കുന്നതിനു കാലം ചെയ്ത മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും നാമും പല ശ്രമങ്ങളും നടത്തിയതിൽ സമാധാനം കൈവരുത്തുന്നതിനു സാധിക്കാതെയിരുന്നതിൽ നാം എപ്പോഴും ദുഃഖത്തിൽ ഇരുന്നിരുന്നു. എന്നാൽ അസമാധാനം തീർത്ത് ഒന്നായിത്തീരുന്നതിനുള്ള സന്നദ്ധത കാണിച്ചു നാം ഒന്നായിച്ചേർന്നിരിക്കുന്നതിനാൽ നാം അത്യധികം സന്തോഷിക്കുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു.

സഭയിലെ സമാധാനത്തിനുവേണ്ടി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസ്സാക്കി നടപ്പിലിരിക്കുന്ന ഭരണഘടനയ്ക്കു വിധേയമായി മോറോൻ മാർ ഇഗ്നാത്യോസ് യാക്കൂബ് തൃതീയനെ അന്ത്യോഖ്യാ പാത്രിയർക്കീസ് ആയി സ്വീകരിക്കുന്നതിന് നാം പ്രസാദിച്ചിരിക്കുന്നു.

അദ്ദേഹത്തിന്റെ കീഴിൽ മലങ്കരയുള്ള മേല്പട്ടക്കാരെയും ടി ഭരണഘടനയിലെ വ്യവസ്ഥകൾക്ക് അനുസരണമായി സ്വീകരിക്കുന്നതിനു നമുക്ക് സന്തോഷമുണ്ട്.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും ഇൻഡ്യയുടെ കാവൽപിതാവായ മാർത്തോമ്മാശ്ലീഹായുടെയും ശേഷമുള്ള എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ.

ആമ്മീൻ

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ... ഇത്യാദി.

എന്ന്

1958 ഡിസംബർ 16-ാം തീയതി

കോട്ടയം കാതോലിക്കേറ്റ് അരമനയിൽ നിന്നും.

സഭാസമാധാനം ഉണ്ടാകുന്നതിനു മുമ്പുതന്നെ അസോസിയേഷൻ കൂടുന്നതു സംബന്ധിച്ച് നോട്ടീസുകൾ അയച്ചിരുന്നതനുസരിച്ച് പുത്തൻകാവുപള്ളിയിൽ 1958 ഡിസംബർ 26-ാം തീയതി മലങ്കര മെത്രാപ്പോലീത്തായും പൗരസ്ത്യ കാതോലിക്കായുമായ പ. ബാവായുടെ അദ്ധ്യക്ഷതിൽ യോഗം കൂടി മലങ്കര ട്രസ്റ്റ് സ്വത്തുക്കൾക്ക് മലങ്കര മെത്രാപ്പോലീത്തായുടെ സഹട്രസ്റ്റിമാരായി മണലിൽ യാക്കോബു കത്തനാരേയും ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാമിനെയും ഐകകണ്ഠ്യേന തെരഞ്ഞെടുത്തു. ആയിരത്തോളം പള്ളികളുടെ പ്രതിനിധികളായി വൈദികരുൾപ്പെടെ ഏതാണ്ട് മൂവായിരം പേരും മാർ യൂലിയോസ് തിരുമേനിയും പന്ത്രണ്ട് മെത്രാപ്പോലീത്തന്മാരും പത്തു ലക്ഷത്തിൽപരം മലങ്കര ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികളെ പ്രതിനിധാനം ചെയ്ത് ഒന്നിച്ചുകൂടിയ പുത്തൻകാവു സമ്മേളനം ബൃഹത്തായ സുറിയാനി സഭയുടെ ചൈതന്യ പ്രകടനമായിരുന്നു. അദ്ധ്യക്ഷൻ തിരുമനസ്സിലെ കൈമുത്തിയിട്ട് പൗലൂസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ (കാലം ചെയ്ത ശ്രേഷ്ഠ കാതോലിക്കാ) ചെയ്ത പ്രസംഗത്തിനിടയിൽ “അചന്ദ്രതാരം പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിന്റെ കൊടിക്കീഴിൽ ഞങ്ങൾ അണിനിരക്കും” എന്ന് ഇദംപ്രഥമമായി ചെയ്ത പ്രഖ്യാപനം സഭ ഒന്നടങ്കം തുടർച്ചയായുള്ള കരഘോഷത്തോടുകൂടി സ്വാഗതം ചെയ്തു.

## അദ്ദേഹത്തിന്റെ പ്രസംഗത്തിന്റെ പൂർണ്ണ രൂപം

“പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി, സഹോദര മേല്പട്ടക്കാരെ, പള്ളി പ്രതിപുരുഷന്മാരെ, ശേഷം ജനങ്ങളെ!

ഈ അവസരത്തിൽ രണ്ടു വാക്കു പറവാൻ അവസരം കിട്ടിയത് ഒരു ഭാഗ്യമായി ഞാൻ കരുതുന്നു. ഈ സമാധാനത്തിനുവേണ്ടി ഞങ്ങൾ



പൗലോസ് മാർ പീലക്സിനോസ്

അതീവമായി പ്രാർത്ഥിക്കുകയും പ്രവർത്തിക്കയും ചെയ്തു. ദൈവം തിരുഹിതമായ അവസരത്തിൽ ഞങ്ങൾക്ക് ഒരുമിച്ചു കൂടിയിരുന്നു സഭയുടെ ഭാവിയെക്കുറിച്ചു ചിന്തിക്കുവാൻ അവസരം കിട്ടി. പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിന്റെ കൊടിക്കീഴിൽ അചന്ദ്രതാരം ഞങ്ങൾ അണിനിരക്കും. ഈ സിംഹാസനം എക്കാലവും ഇവിടെ നിലനിൽക്കും. അതിൽ വാഴുന്ന പിതാവിന്റെ നേതൃത്വത്തിൽ യോജിച്ചു നിന്നു പ്രവർത്തിപ്പാൻ ദൈവം നമുക്ക് സംഗതിയാക്കട്ടെ. വെറും രാഷ്ട്രീയമോ ലൗകികമോ ആയ കാര്യങ്ങളെ ഉദ്ദേശിച്ചല്ല ഞാൻ പറയുന്നത്. ഒരു പൊതു പിതാവിന്റെ നേതൃത്വത്തിൽ ഒന്നിച്ചുനിന്നു നമ്മുടെ കർത്താവിനെ സാക്ഷിക്കുവാൻ നമുക്ക് അവസരം കിട്ടിയിരിക്കുകയാണ്. ഭാരതത്തിലെ എല്ലാ സഭകളും ഈ പൊതു പിതാവിന്റെ നേതൃത്വത്തിൽ അണിനിരക്കുന്നതിന് ഈ യോജിപ്പ് ആമുഖമായി പരിണമിക്കട്ടെ.

പരിശുദ്ധ കാതോലിക്കാ സിംഹാസനത്തിന്റെ തണലിൽ മേല്പട്ടക്കാരായ ഞങ്ങൾ കയ്യോടു കൈകോർത്തു പിടിച്ചു നിന്ന് പ്രവർത്തിക്കും. പ. അന്ത്യോഖ്യാ സിംഹാസനവുമായുള്ള സ്നേഹബന്ധവും പരസ്പര ധാരണയും നമ്മിൽ വർദ്ധിച്ചുവരട്ടെ. ഇനിയും ഭിന്നിച്ചുനിൽക്കുന്ന ഇൻഡ്യയിലെ ഇതര സഭാവിഭാഗങ്ങളും പ. കാതോലിക്കാ സിംഹാസനത്തിൻകീഴിൽ വന്നു നമ്മുടെ കർത്താവിനെ സാക്ഷിക്കുവാൻ ദൈവം സംഗതിയാക്കട്ടെ. നമ്മുടെ യോജിപ്പ് അതിനു വഴിതെളിക്കട്ടെ."

സുപ്രീംകോടതി വിധിയാൽ മലങ്കരയിലെ ഭദ്രാസന ഇടവകകൾ ഭരിക്കുന്നതിനുള്ള അധികാരം, അസോസിയേഷന്റെ തെരഞ്ഞെടുപ്പു മൂലമേ മേല്പട്ടക്കാർക്ക് ലഭിക്കുമായിരുന്നുള്ളു. പാത്രിയർക്കീസ് കക്ഷിയിലെ മെത്രാപ്പോലീത്താമാർ പുത്തൻകാവ് അസോസിയേഷനിൽ സംബന്ധിക്കുന്നതിനു മുമ്പ് പ. കാതോലിക്കാബാവായുടെ കല്പന അനുസരിച്ചും അസോസിയേഷൻ പാസ്സാക്കി നിലവിലിരിക്കുന്ന ഭരണഘടനപ്രകാരവും നടന്നുകൊള്ളാമെന്നു ബാവാ തിരുമനസ്സിലേക്ക് ഉടമ്പടി എഴുതിക്കൊടുത്തിരുന്നു. പൗലോസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ സ്വന്തം കൈപ്പടയിൽ എഴുതിവച്ച ഉടമ്പടിയുടെ ശരി പകർപ്പ് താഴെ ചേർക്കുന്നു.

പൗരസ്ത്യ കാതോലിക്കാ നി. വ. ദി. മ. ശ്രീ. മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമനസ്സിലേക്ക്.

സഭയിൽ സമാധാനം ഇല്ലാതെ വളരെക്കാലം കഴിഞ്ഞശേഷം ദൈവകൃപയാൽ ഈ മാസം 16-ാം തീയതി അസമാധാനം അവസാനിപ്പിച്ച്

യോജിക്കുന്നതിന് ഇടയായതിൽ ഞാൻ ദൈവത്തെ സ്തുതിക്കുന്നു.

സഭയുടെ ഭാവികാര്യങ്ങൾ തിരുമനസ്സിലെ ആജ്ഞയിൻകീഴിൽ ഭംഗിയായി നടക്കുമെന്നു വിശ്വസിക്കുന്നു. അവയുടെ നിവർത്തിക്ക് സഭയുടെ കാനോനുകളും, നടപ്പിലിരിക്കുന്ന ഭരണഘടനയും, അപ്പഴപ്പോൾ തിരുമേനി നൽകുന്ന നിർദ്ദേശങ്ങളും അനുസരിച്ച് എപ്പോഴും ഞാൻ പ്രവർത്തിച്ചുകൊള്ളാമെന്ന് അറിയിച്ചുകൊള്ളുന്നു.

കണ്ടനാടു ഭദ്രാസന ഇടവകയുടെ

പൗലോസ് പീലക്സിനോസ് മെത്രാപ്പോലീത്താ

(ഒപ്പ്)

**സഭാസമാധാനശേഷം**

അസോസിയേഷനെ തുടർന്ന് സഭാസമാധാനം പ്രവൃത്തിപഥത്തിലാക്കുന്നതിനായി മുൻ കക്ഷി വ്യത്യാസം മറന്ന് ഇരുഭാഗത്തെയും തിരുമേനിമാർ ഒന്നിച്ചു ചേർന്നു പള്ളികൾ സന്ദർശിച്ച് വി. കുർബ്ബാന അർപ്പിച്ചുവന്നു. പ. കാതോലിക്കാബാവായുടെ സാന്നിദ്ധ്യത്തിൽ ആലുവായിലെ മാർ ഗ്രീഗോറിയോസ് ദേവലോകം അരമന ചാപ്പലിൽ വി. കുർബ്ബാന ചൊല്ലി. മാർ സേവേറിയോസ് കോട്ടയം കാരാപ്പുഴ ചാപ്പലിലും പൗലൂസ് മാർ പീലക്സിനോസ് താഴത്തങ്ങാടി ചാപ്പലിലും വി. കുർബ്ബാന അർപ്പിച്ചു. മലങ്കര മെത്രാപ്പോലീത്താ ആയിരുന്നു കാലം ചെയ്ത വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ ഓർമ്മദിനത്തിൽ പ. കാതോലിക്കാ ബാവായോടു കൂടി മാർ സേവേറിയോസും പൗലൂസ് മാർ പീലക്സിനോസും വി. മൂന്നിന്മേൽ കുർബ്ബാന പഴയസെമിനാരി ചാപ്പലിൽ അർപ്പിക്കുകയും മാർ ക്ലീമീസും മറ്റു തിരുമേനിമാരും അതിൽ സംബന്ധിക്കുകയും ചെയ്തു. ബാവാ ആലുവാ സെമിനാരിയിൽ എത്തി കാലം ചെയ്ത മാർ അത്താനാസ്യോസിന്റെ ഓർമ്മദിനത്തിൽ സെമിനാരി ചാപ്പലിൽ കുർബ്ബാന അർപ്പിച്ചു. ബാവാതിരുമേനി കരിങ്ങാച്ചിറ പള്ളിയും തൃപ്പൂണിത്തുറ നടമേൽ പള്ളിയും കോതമംഗലം ചെറിയപള്ളിയും മറ്റും സന്ദർശിച്ചു.

1959 ജനുവരി 14-നു എറണാകുളത്ത് ഇപ്പോൾ കാണുന്ന സെന്റ് മേരീസ് പള്ളിയുടെ ശിലാസ്ഥാപനത്തിനായി എത്തിയ ബാവായ്ക്ക് അന്നേദിവസം 4 മണിക്ക് നടമേൽപള്ളിയിൽ നിന്ന് എറണാകുളം വരെ ഒരു സ്വീകരണം നൽകി. തിരുമേനി സന്ധ്യനമസ്കാരത്തിനു ശേഷം മാർ തീമോത്തിയോസ് തിരുമേനിയോടുകൂടി പൗലൂസ് മാർ പീലക്സിനോസ് തിരുമേനിയും ഒന്നിച്ചു എറണാകുളത്ത് എഴുപതടി റോഡിലുള്ള അരമനയിൽ താമസിച്ചു. 15-ാം തീയതി കാലത്ത് പൗലൂസ് മാർ

പീലക്സിനോസ് എറണാകുളം സെന്റ് മേരീസ് പള്ളിയിൽ ബാവായുടെ സാന്നിദ്ധ്യത്തിൽ വി. കുർബ്ബാന അർപ്പിക്കുകയും തുടർന്ന് ബാവാ പുതിയ പള്ളിക്കു ശിലാസ്ഥാപന കർമ്മം, മാർ തീമോത്തിയോസ് മാർ പീലക്സിനോസ് എന്നിവരുടെ സഹകരണത്തിൽ നടത്തുകയും ചെയ്തു.

## അവിസ്മരണീയമായ അന്ത്യകല്പന

മലങ്കര മെത്രാപ്പോലീത്താ കൂടിയായ പ. ബസ്സേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാബാവാ 1963-ലെ 106-ാം നമ്പറായി 1963 ഡിസംബർ 21-നു പുറപ്പെടുവിച്ച അതിശ്രദ്ധേയമായ അന്ത്യകല്പനയിൽ ഇങ്ങനെ പറയുന്നു:

“പ്രിയ മക്കളെ,

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ പുരാതനവും പരിശുദ്ധവുമായ നമ്മുടെ സഭയുടെ ഐക്യത്തിന്റെയും അപ്പോസ്തോലികത്വത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും കേന്ദ്രമാണ് പ. കാതോലിക്കാ സ്ഥാപനം എന്നുള്ളത് നിങ്ങൾ മറന്നു കളയരുത്. “നമ്മുടെ സഭയുടെ നിലനില്പിനും ക്ഷേമത്തിനും മേൽഗതിയ്ക്കും ഒഴിച്ചുകൂടാത്ത അത്യാവശ്യമെന്ന് നിങ്ങളിൽ പലരും നമ്മോടുകൂടി പരമാർത്ഥമായി വിശ്വസിക്കുന്നതും ഇതേവരെയായി പല പ്രയാസങ്ങൾ സഹിച്ച് നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാ സ്ഥാപനത്തെ പുലർത്തിക്കൊണ്ടുപോകാനുള്ള ചുമതല നിങ്ങളോരോരുത്തരിലും നാം സമർപ്പിച്ചുകൊള്ളുന്നു” എന്ന പ്രബോധനം നൽകിക്കൊണ്ടാണ് മലങ്കരയുടെ മാർ ഗീവർഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ കടന്നുപോയത്.

നമ്മെപ്പറ്റി പറയുന്നതായാൽ നാം നമ്മുടെ ശക്തിക്കും പ്രാപ്തിക്കുമൊത്തവണ്ണം ഈ സിംഹാസനത്തിന്റെ നിലനില്പിനും പുരോഗതിക്കും വേണ്ടി പ്രവർത്തിച്ചിട്ടുണ്ട് എന്നാണു നമ്മുടെ ബോദ്ധ്യം. ഈ സിംഹാസനം പുനഃസ്ഥാപിതമായ ശേഷം അതിലെ മൂന്നാമത്തെ കാതോലിക്കാ ആയിരുന്ന് ഇക്കാലമത്രയും നിങ്ങളെ വഴിനടത്താൻ ദൈവം നമുക്ക് സംഗതിയാക്കി. നാമും ഇതാ നമ്മുടെ ഓട്ടം തികച്ച ശേഷം പിതാക്കന്മാരുടെ വഴിയേ പോകുന്ന ഈ വേളയിൽ ഈ സിംഹാസനം സംരക്ഷിച്ചുകൊണ്ടു പോകുന്നതിനും ഇതിന്റെ കീഴിൽ നമ്മുടെ സഭയിലെ മെത്രാപ്പോലീത്തന്മാരും വൈദികരും വിശ്വാസികളും ആയ ജനങ്ങളും ഏക കൈയോടെ നിന്ന് മുമ്പോട്ടു പോകുന്നതിനും നാം നിങ്ങളെ ഏവരേയും പ്രത്യേകം ഓർമ്മിപ്പിക്കുകയും സ്നേഹപൂർവ്വം ചുമതലപ്പെടുത്തുകയും ചെയ്യുന്നു.

പുനഃസ്ഥാപിതമായ കാതോലിക്കാ സിംഹാസനത്തിനു സ്ഥിരമായ ഒരു ആസ്ഥാനം വേണമെന്ന് നമ്മുടെ പൂർവ്വികന്മാരും നാമും നിങ്ങളു മെല്ലാം ഒരുപോലെ ആഗ്രഹിച്ചിരുന്നതാണ്. പല പ്രയാസങ്ങളെയും പ്രാതികൂല്യങ്ങളെയും തരണം ചെയ്യേണ്ടി വന്നതിനാൽ അതിനു സാധി ച്ചിരുന്നില്ല. ഈ കുറവ് പരിഹരിക്കണം എന്ന ആഗ്രഹം മുൻനിർത്തി നാം ഇവിടെ പുതുതായി ഒരു അരമനകെട്ടിടത്തിന്റെ പണി ആരംഭിക്കു കയും അതിന്റെ ഒന്നാമത്തെ നില മിക്കവാറും പൂർത്തിയാക്കി കൂദാശ ചെയ്തു നാം അതിൽ താമസിക്കുകയും ചെയ്തു. ഇതിന്റെ ബാക്കി പണികൾ ശരീരപ്രകാരം നിങ്ങളോടുകൂടെയിരുന്ന് നിർവ്വഹിപ്പാൻ നമുക്കു സമയം അനുവദിക്കപ്പെട്ടിട്ടില്ല. ആ അരമന പൂർത്തിയാക്കുന്ന സംഗതി യിൽ നിങ്ങളേവരും സർവ്വാത്മന നമ്മുടെ പിൻഗാമികളുമായി സഹകരി ക്കണം. നമ്മുടെ പിൻഗാമികളായി വരുന്ന കാതോലിക്കാമാർ ഇവിടെ സ്ഥിരമായി താമസിക്കുകയും നമ്മെ തുടർന്ന് ഇവിടെത്തന്നെ കബറട ക്കപ്പെടുകയും ചെയ്യണമെന്നുള്ളതാണ് നമ്മുടെ ആഗ്രഹമെന്നും നിങ്ങളെ നാം അറിയിച്ചുകൊള്ളുന്നു."

## ഒരു നൂറ്റാണ്ടു കാലത്തെ സംഭവ ബഹുലമായ മഹജ്ജീവിതം

(പ. കാതോലിക്കാബാവാ തിരുമേനി കാലം ചെയ്തതിനെ തുടർന്ന് കെ. വി. മാമ്മൻ തയ്യാറാക്കിയതും മനോരമയിൽ 1964 ജനുവരിയിൽ പ്രസിദ്ധപ്പെടുത്തിയതുമാണ് ഈ ലേഖനം)

പ്രതികൂല സാഹചര്യങ്ങളെ ദൈവാശ്രയത്തോടും ധീരതയോടും നേരിട്ടു മലങ്കര ഓർത്തഡോക്സ് സഭയെ സംഭവബഹുലമായ സുദീർഘ കാലം മെത്രാൻ, മലങ്കര മെത്രാപ്പോലീത്താ, കാതോലിക്കോസ് എന്നീ നിലകളിൽ ഭരിച്ച പ. ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാ ബാവായെ പ്പോലെ വ്യക്തിപ്രഭാവവും ദീർഘായുസ്സും കൊണ്ടനുഗ്രഹിക്കപ്പെട്ട കർമ്മയോഗിയും ഭാഗ്യശാലിയും ആയ മറ്റൊരു മേല്പട്ടക്കാരൻ മലങ്കര യുടെ ചരിത്രത്തിൽ ഇന്നുവരെ ഉണ്ടായിട്ടില്ല.

ദീർഘകാലം കക്ഷിമത്സരങ്ങളും ഉൾപ്പോരുകളും നിലവിലിരുന്ന സഭാ നൗകയെ കോളിളക്കം നിറഞ്ഞ കടലിൽ കൂടി നയിച്ച് സമാധാനത്തി ന്റെയും ശാന്തിയുടെയും തുറമുഖത്തെത്തിക്കുവാൻ തിരുമേനിക്കു കഴിഞ്ഞു. ആഴമായ ദൈവവിശ്വാസത്തിലും ഓർത്തഡോക്സ് സഭയുടെ അനുപമമായ പാരമ്പര്യങ്ങളിലും പ്രാർത്ഥനാ ജീവിതത്തിലും അടിയു റച്ചു നിന്ന ഈ മഹാചാര്യന്റെ ജീവിതത്തിൽ നിന്ന് അടർത്തി മാറ്റാനാ വാത്തവിധമാണ് ആധുനിക സഭയുടെ ചരിത്രം കെട്ടുപിണഞ്ഞു കിട ക്കുന്നത്. സഭയുമായി അത്രമാത്രം തിരുമേനിയുടെ ജീവിതം താദാത്മ്യം

പ്രാപിച്ചിട്ടുണ്ട്. മഹത്തായ തപശ്ചര്യകൊണ്ട് ഋഷിതുല്യനായ തിരുമേനിക്ക് തൊണ്ണൂറ്റൊന്നു വയസ്സ് കഴിഞ്ഞിരുന്നു എങ്കിലും പ്രായാധിക്യമോ തന്മൂലമുള്ള ശാരീരിക ക്ലേശങ്ങളോ ആദ്ധ്യാത്മിക ചൈതന്യം വിന്യസിച്ചിരുന്ന തേജോജ്വലമായ തിരുമേനിയുടെ മുഖത്ത് നിഴൽ വീശിയിരുന്നില്ല.

## സമുന്നത വ്യക്തിത്വം

ആരെയും ഹഠാദാകർഷിക്കുന്ന അനുപമ സുന്ദരമായ ഒരു സമുന്നത വ്യക്തിത്വമാണ് തിരുമേനിക്കുണ്ടായിരുന്നത്. ആദ്ധ്യാത്മിക സിദ്ധിവിശേഷങ്ങളും ആജ്ഞാശക്തിയും കുടികൊണ്ടിരുന്ന ആ വ്യക്തിത്വമാണ് സഭയുടെ പ്രതിസന്ധികളിലും പ്രശോഭിച്ചു നിന്നിരുന്നത്. ഒരിക്കൽ മാത്രം കണ്ടിട്ടുള്ള വ്യക്തികൾക്കും തിരുമേനിയുടെ ചിത്രം വിസ്മരിക്കാനാവില്ല. തിരുമേനി എവിടെ ചെന്നാലും അസംഖ്യം ആളുകൾ അദ്ദേഹത്തെ ഒരു നോക്കു കാണുവാൻ ഓടി എത്തും. കൈമുത്തി അനുഗ്രഹം പ്രാപിച്ചു കഴിയുമ്പോൾ അവർക്ക് ഒരു പുണ്യതീർത്ഥത്തിൽ എത്തിച്ചേർന്ന അനുഭൂതിവിശേഷമാണുണ്ടാകുന്നത്. പാണ്ഡിത്യത്തെയും ധനത്തിന്റെ പ്രതാപത്തെയും എല്ലാം വെല്ലുന്നതും നിർവചിക്കാനാവാത്തതുമാണ് തിരുമേനിയുടെ ഈ വ്യക്തി മഹത്വം.

## മതിപ്പുനേടി

ലണ്ടനിൽ വച്ചും, പാരീസിൽ വച്ചും, ജറുശലേമിൽ വച്ചും, എഡിൻബറോയിൽ വച്ചും മാത്രമല്ല തിരുമേനി സന്ദർശിച്ചിട്ടുള്ള എല്ലാ നഗരങ്ങളിൽ വച്ചും മലങ്കരസഭയ്ക്ക് മാനവും മതിപ്പും അനായാസേന നേടിക്കൊടുത്തിട്ടുണ്ടെന്നു പറയാം. ഇംഗ്ലണ്ടിൽ വച്ചും മറ്റും ശതക്കണക്കിനാളുകൾ തിരുമേനിയുടെ കരം ചുംബിച്ച് അനുഗ്രഹം പ്രാപിക്കുകയുണ്ടായി. വിദേശ സന്ദർശനവേളയിൽ പ്രമുഖ പത്രപ്രതിനിധികൾ തിരുമേനിയുമായി അഭിമുഖസംഭാഷണം നടത്തി തിരുമേനിയെ മുക്തകണ്ഠം അഭിനന്ദിച്ചുകൊണ്ടുള്ള റിപ്പോർട്ടുകൾ പ്രസിദ്ധപ്പെടുത്തുക പതിവായിരുന്നു. എഡിൻബറോ സന്ദർശനത്തെപ്പറ്റി 1937 ഓഗസ്റ്റ് 7-ാം തീയതി പ്രശസ്തമായ 'ഡെയിലി റെക്കോർഡ് ആൻഡ് മെയിൽ' എന്ന പത്രം ഇങ്ങനെ എഴുതി: 'എഡിൻബറോയിൽ ആഗതനായിരിക്കുന്ന ഏറ്റവും ദർശനീയനായ അതിഥിയുടെ ഹസ്തലിഖിതം വാങ്ങുവാൻ തടിച്ചു കൂടിയ ജനപ്പെരുപ്പം മൂലം അവർ പരസ്പരം തള്ളി മറിഞ്ഞു വീണുപോയി. ഒരു പാത്രിയർക്കീസിനടുത്ത അന്തസ്സോടും കാരുണ്യകിരണങ്ങൾ പൊഴിയുന്ന കണ്ണുകളോടും വിശിഷ്ടമായ വേഷഭൂഷകളോടും ആ അതിഥി സ്കോട്ട്ലണ്ടിന്റെ തലസ്ഥാന നഗരിയിലെ രാജവീഥിയിൽ കൂടി നടന്നു. കയ്യൊപ്പ് വേണ്ടവർക്ക് അതും, ഹസ്തദാനം വേണ്ടവർക്ക് അതും,

അനുഗ്രഹം അർത്ഥിച്ചവർക്ക് അതും അദ്ദേഹം ലോഭമെന്യെ നൽകി. ...... ശുഭ്രമായ തലപ്പാവ് ഭംഗിയായി ചുറ്റി വച്ചിരിക്കുന്നു. കഴുത്തിൽ കിടക്കുന്ന രത്നഖചിതമായ കുരിശ് സൂര്യപ്രഭയിൽ മിന്നി പ്രകാശിക്കുന്നു. തോളിലും ഒരു വിശേഷ വസ്ത്രം ഉണ്ട്. മതസൂചകമായ ഒരു മുദ്ര ഒരു സുവർണ്ണ ശ്റുംഖലയിൽ തൂങ്ങിക്കിടക്കുന്നു. മീശ കുറെ നരച്ചിട്ടുണ്ട്.'

ഇരുപത്തെട്ടു വർഷം മുമ്പ് നടന്ന വർണ്ണനയാണിത്.

ലളിതവും നിഷ്കളങ്കവുമായ ജീവിതം, സഭയിലും ദൈവത്തിലും അപ്പോസ്തോലിക കാലത്തെപ്പോലെയുള്ള അടിയുറച്ച വിശ്വാസം, നിഷ്ഠയോടുകൂടിയ നമസ്ക്കാരവും പ്രാർത്ഥനയും വിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയിലുള്ള സംശയരഹിതമായ ആശ്രയം, ആന്തരികമായ വിനയം എന്നിവയാണ് തിരുമേനിയുടെ അതുല്യമായ വ്യക്തിപ്രഭാവത്തിന്റെ അടിസ്ഥാന ശിലകൾ.

സ്വജീവിതത്തിലും സഭയിലും പ്രയാസങ്ങളും പ്രതിസന്ധികളും ഉണ്ടാകുമ്പോഴെല്ലാം തിരുമേനി തന്റെ ഗുരുവായ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ കബറിങ്കലെത്തി പ്രാർത്ഥനയിലും ധ്യാനത്തിലും സമയം ചെലവഴിക്കുക പതിവായിരുന്നു. കഴിഞ്ഞ നവംബറിലും തിരുമേനി ആ വിശുദ്ധന്റെ ചരമ വാർഷികപ്പെരുന്നാളിൽ സംബന്ധിച്ചു. നിർമ്മലമായ ജീവിതത്തിനുള്ള വഴി പരുമല തിരുമേനിയാണ് ഈ സിദ്ധനു കാണിച്ചു കൊടുത്തത്. ആ ഗുരുശിഷ്യ ബന്ധവും അനുപമമായിത്തന്നെ അവശേഷിക്കുന്നു.

### വ്രതനിഷ്ഠ

വിശുദ്ധ കൂദാശകളിലും അവ അനുഷ്ഠിക്കുന്ന വിധത്തിലും തിരുമേനിക്കുള്ള പ്രത്യേക താല്പര്യവും ശ്രദ്ധയും തിരുമേനി അനുഷ്ഠിക്കുന്ന കർമ്മാദികളുടെ മനോഹാരിതയും മാറ്റും അനന്യസാധാരണമാണ്. തിരുമേനി അർപ്പിക്കുന്ന വിശുദ്ധ കുർബ്ബാനയിൽ സംബന്ധിക്കുന്ന ഭക്തജനങ്ങൾക്ക് സ്വർഗ്ഗീയമായ ഒരനുഭൂതിയാണ് ലഭിക്കുന്നത്. തിരുമേനി വിശുദ്ധ കർമ്മങ്ങളിൽ നിമഗ്നനായി കൂദാശകൾ നിർവഹിക്കുന്ന രംഗങ്ങൾ ആർക്കും വിസ്മരിക്കാൻ ആവില്ല.

തന്റെ മുൻഗാമികളിൽ ചിലരെപ്പോലെ തിരുമേനി മേധാശക്തിയിലും പാണ്ഡിത്യത്തിലും തുല്യനായിരുന്നില്ലെങ്കിലും പ്രതിസന്ധികളിൽ അന്യാദൃശമായ സിദ്ധികൾ തിരുമേനി പ്രദർശിപ്പിച്ചിരുന്നു. തന്ത്രശാലികളും ബുദ്ധിശാലികളും പരാജയപ്പെട്ട കർമ്മമണ്ഡലങ്ങളിൽ തിരുമേനി വിജയം നേടി.

അര ശതാബ്ദക്കാലം നീണ്ടുനിന്ന സമുദായക്കേസ് സഭയേയും അതിന്റെ പ്രവർത്തനങ്ങളെയും ക്ഷീണിപ്പിച്ചു എന്നു വിശ്വസിക്കുന്ന തിരുമേനി 'കേസ്സ് സഭയെ മുടിച്ചു' എന്നു പലപ്പോഴും പറയാറുണ്ടായിരുന്നു. വഴക്കും കേസ്സും തീർന്ന് എല്ലാവരും ഒന്നായി യോജിച്ച് പ്രവർത്തിക്കണം എന്നായിരുന്നു തിരുമേനിയുടെ ആഗ്രഹം.

സഭയെ ബലഹീനമാക്കിക്കൊണ്ടിരുന്ന കേസ്സുകൾ തുടരുന്ന കാലത്തും പത്തനംതിട്ട കാതോലിക്കേറ്റ് കോളജ്, കാതോലിക്കേറ്റ് ഹൈസ്ക്കൂളുകൾ, അരമന മുതലായ വലിയ സ്ഥാപനങ്ങൾ സഭാംഗങ്ങളുടെയും സഭാനേതാക്കന്മാരുടെയും സമ്പൂർണ്ണ സഹായ സഹകരണത്തോടുകൂടി തിരുമേനിക്ക് സമ്പാദിക്കുവാൻ കഴിഞ്ഞു. പട്ടംകൊടുക്കുക, പുതിയ പള്ളികൾ കൂദാശ ചെയ്യുക എന്നിവ തിരുമേനിക്കു വളരെ ഇഷ്ടമുള്ള കാര്യങ്ങളായിരുന്നു. കർമ്മാദികളുടെ ദൈർഘ്യമോ, കായക്ലേശമോ പ്രായാധിക്യമോ ഒന്നും ഇതിന് തടസ്സമായി നിന്നിട്ടില്ല. തിരുമേനിയെപ്പോലെ ഇത്രയധികം മെത്രാന്മാരെ വാഴിക്കുകയും വൈദികർക്കും ശെമ്മാശന്മാർക്കും പട്ടംകൊടുക്കുകയും പള്ളികളും കുരിശിൻതൊട്ടികളും കൂദാശ ചെയ്യുകയും ചെയ്തിട്ടുള്ള മറ്റൊരു മഹാചാര്യനെയും പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിൽ കാണാൻ സാദ്ധ്യമല്ല തന്നെ.

## സുറിയാനി പണ്ഡിതൻ

എട്ടാമത്തെ വയസ്സിൽ പരുമല സെമിനാരിയിൽ എത്തി മാർ ഗ്രീഗോറിയോസ് തിരുമേനി, വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ എന്നിവരുടെ കീഴിൽ സുറിയാനി പഠനം ആരംഭിച്ച കാതോലിക്കാബാവാ തിരുമേനിക്ക് സുറിയാനി ഭാഷയിലുള്ള വ്യുല്പത്തിയും വൈദികരുടെ സുറിയാനി ഭാഷാ പഠനത്തിലുള്ള നിഷ്കർഷയും സുറിയാനി രീതിയിലുള്ള ആരാധാനക്രമങ്ങളോടുള്ള താല്പര്യവും പ്രസിദ്ധമാണ്.

തിരുമേനി റമ്പാനായി പഴയസെമിനാരിയിൽ താമസിക്കുന്ന കാലത്ത് പർദൈസാ, മാർ യൂഹാനോൻ മ്റഹമ്മൊനൊ മുതലായ ചില അമൂല്യ സുറിയാനി ഗ്രന്ഥങ്ങൾ ഭാഷാന്തരം ചെയ്യുകയും, രഹസ്യ പ്രാർത്ഥനകൾ, സഹദേന്മാരുടെ ചരിത്രം എന്നീ പുസ്തകങ്ങൾ രചിക്കുകയും ചെയ്തു. സുറിയാനി ശരിക്കറിയാവുന്ന വൈദികരോട് തിരുമേനിക്ക് അല്പം മമത കൂടുതലുണ്ടെന്നും തോന്നിയിട്ടുണ്ട്. 50 വർഷം മുമ്പ് മൂക്കഞ്ചേരിൽ എം. പി. പത്രോസ് ശെമ്മാശനും (ഇപ്പോൾ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ) പുലിക്കോട്ടിൽ ജോസഫ് ശെമ്മാശനും കൂടി നമ്മുടെ പ്രുമിയോൻ മഹാകവി വള്ളത്തോളിന്റെ സഹായത്തോടുകൂടി മലയാളത്തിൽ തർജ്ജമ ചെയ്തു. ഒരിക്കൽ പരുമല പെരുന്നാളിന്

മലയാളത്തിലുള്ള പ്രുമിയോൻ വിൽക്കവേ അന്ന് മാർ ഗ്രീഗോറിയോസ് മെത്രാനായിരുന്ന പ. കാതോലിക്കാബാവാ തിരുമേനി കച്ചവടക്കാരെ അടിച്ചോടിച്ച കാര്യം മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ജീവചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇതെല്ലാം തിരുമേനിയുടെ സുറിയാനി പ്രേമത്തെ കുറിക്കുന്ന കാര്യങ്ങളാണ്.

### സമുദായക്കേസുകൾ

തിരുമേനിയുടെ ഭരണകാലത്തിന്റെ സിംഹഭാഗവും സമുദായക്കേസുകളിൽ ശ്രദ്ധ പതിപ്പിക്കേണ്ടി വന്നു. അവ നടത്തിക്കൊണ്ടുപോകുന്നതിനുള്ള സാമ്പത്തിക ഭാരങ്ങളും ക്ളേശങ്ങളും തിരുമേനിയെ വേദനിപ്പിച്ചിരുന്നു. പല പ്രാവശ്യം കോടതിവിധികൾ പ്രതികൂലമായി പരിണമിക്കുകയുണ്ടായിട്ടുണ്ട്. എങ്കിലും വിപദിധൈര്യത്തോടും ദൈവാശ്രയത്തോടും അങ്ങനെയുള്ള സന്ദർഭങ്ങൾ തരണം ചെയ്യുവാൻ തിരുമേനിക്കു കഴിഞ്ഞു. 1951-ൽ തിരുമേനി കൽക്കട്ടായിൽ ആയിരുന്നപ്പോഴാണ് അന്ന് ഹൈക്കോടതി വിധി തിരുമേനിക്കെതിരായി പ്രഖ്യാപിക്കപ്പെട്ടത്. ഉത്തരേന്ത്യൻ പര്യടനം മതിയാക്കി വേഗം നാട്ടിലേക്കു തിരിച്ചു വന്ന തിരുമേനിക്കു ജനങ്ങൾ അതിഗംഭീരമായ ഒരു സ്വീകരണം കൊട്ടാരക്കര മുതൽ കോട്ടയം വരെ നൽകി. കോട്ടയം എം. ഡി. സെമിനാരിയിൽ വച്ചു നടത്തപ്പെട്ട മഹായോഗവും പിന്നീട് കുറുപ്പമ്പടി, പാമ്പാക്കുട, പിറവം, പള്ളിക്കര മുതലായ സഭാകേന്ദ്രങ്ങളിൽ നടന്ന പ്രചരണയോഗങ്ങളുമെല്ലാം സഭാചരിത്രത്തിലെ സുപ്രധാന സംഭവങ്ങളാണ്.

സമുദായ വസ്തുക്കൾ തിരുമേനിയുടെ അധികാരനിയന്ത്രണങ്ങളിൽ നിന്നു കൈവിടേണ്ടി വരുമെന്നു ശങ്കിക്കപ്പെട്ട ഒരു സന്ദർഭത്തിൽ യശ്ശശരീരനായ ശ്രീ. കെ. സി. മാമ്മൻമാപ്പിളയുടെ നേതൃത്വത്തിൽ നടന്നത് അഭൂതപൂർവ്വമായ ധനശേഖരണമാണ്. ഒരാഴ്ചയ്ക്കുള്ളിൽ ഒന്നര ലക്ഷം രൂപാ ശേഖരിച്ചു ദേവലോകം അരമന സ്ഥിതിചെയ്യുന്ന ഏഴേക്കർ വിസ്തീർണ്ണമുള്ള മനോഹരമായ കുന്നിൻപരപ്പും പഴയ അരമനക്കെട്ടിടവും വാങ്ങുവാൻ സാധിച്ചു.

### സഭാസമാധാനം

സമുദായക്കേസ്സിൽ സുപ്രീംകോടതി വിധി തിരുമേനിക്കനുകൂലമായി ഭവിച്ചു. തിരുമേനിയുടെ സമുദായക്ഷേമ പരിശ്രമങ്ങളിൽ തിരുമേനിക്കു സന്തോഷം നൽകിയ ഒരു സംഭവമായിരുന്നു അതെങ്കിലും തിരുമേനിയുടെ മഹൽ ജീവിതത്തിൽ യഥാർത്ഥവും ശാശ്വതവുമായ ആനന്ദം നൽകിയത് 1958 ഡിസംബർ 16-ാം തീയതിയിലെ ചരിത്രം സൃഷ്ടിച്ച സഭാസമാധാനമായിരുന്നു. പ. അന്ത്യോഖ്യാ പാത്രിയർക്കീസ് യാക്കൂബ് തൃതീയൻ തിരുമേനി അയച്ചുതന്ന സ്വീകരണ കല്പനയും തിരുമേനി

യുടെ മറുപടിയും പരസ്പരം പഴയസെമിനാരി ചാപ്പലിൽ വച്ചു കൈമാറിയത് അന്നായിരുന്നു. സുറിയാനി സഭയ്ക്കു മംഗളകരമായ ഒരു ഭാവി വാഗ്ദാനം ചെയ്ത ആ സംഭവം തിരുമേനിയുടെ ഒരു ജീവിത ലക്ഷ്യത്തിന്റെ നേട്ടമായിരുന്നു.

### സമാധാനശ്രമങ്ങൾ

മലങ്കരസഭയിലെ മത്സരങ്ങൾ അവസാനിപ്പിക്കുന്നതിനു വേണ്ടി നടത്തപ്പെട്ട എല്ലാ പരിശ്രമങ്ങളിലും ബാവാതിരുമേനി ആത്മാർത്ഥമായി പങ്കെടുക്കുകയും വളരെയധികം ത്യാഗങ്ങൾ സഹിക്കുന്നതിനു സന്നദ്ധത പ്രകടിപ്പിക്കുകയും ചെയ്തു. പല തവണ ഇരു കക്ഷിയിലെയും നേതാക്കന്മാരുമായി സുദീർഘമായ ചർച്ചയും നടത്തി. 1934-ൽ മാർ യൂലിയോസ് തിരുമേനിയുമൊന്നിച്ചു ഹോംസിലെത്തി കാലം ചെയ്ത അപ്രേം പ്രഥമൻ ബാവാതിരുമേനിയുമായി ആലോചന നടത്തി. പക്ഷേ, ആ തീർത്ഥയാത്രയും ഫലപ്രദമായില്ല. ആ കൊല്ലം ഒക്ടോബർ 10-ാം തീയതി തിരിച്ചെത്തിയ ബാവാതിരുമേനിക്കു മലങ്കരയിൽ ഉടനീളം സ്വീകരണങ്ങൾ നൽകപ്പെട്ടു.

### മലങ്കര മെത്രാപ്പോലീത്താ

അക്കൊല്ലം തന്നെ ഡിസംബർ 26-ാം തീയതി കാതോലിക്കാ ബാവായെ മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുത്തു. തുടർന്ന് തിരുവനന്തപുരം, ആലുവാ, ചിങ്ങവനം തുടങ്ങിയ സ്ഥലങ്ങളിൽ വച്ചു നടത്തപ്പെട്ട പ്രതീക്ഷാനിർഭരങ്ങളായ ആലോചനകളിലും ബിഷപ്പ് ഗോർ, ഇർവിൻ പ്രഭു, ബിഷപ്പ് പെക്കൻഹാം വാൽഷ് എന്നിവരുടെ ശ്രമങ്ങളിലും കോട്ടയത്തു വച്ചു നടത്തപ്പെട്ട ഐതിഹാസികമായ പീസ് ലീഗിന്റെ ശ്രമത്തിലും ബാവാതിരുമേനി എടുത്ത സഹായകമായ നിലപാടു ശ്ലാഘനീയമായ ആധുനിക സംഭവങ്ങളാകയാൽ ഇവിടെ വിവരിക്കുന്നില്ല.

സഭാസമാധാന പുനഃസ്ഥാപനത്തിനും തുടർന്ന് പുത്തൻകാവിൽ വെച്ച് നടത്തപ്പെട്ട അസോസ്യേഷൻ യോഗത്തിനും സംയുക്ത സ്വീകരണങ്ങൾക്കും ശേഷം സഭയിലെ ശാന്തതയിൽ സന്തോഷിച്ചുകൊണ്ടിരിക്കവേ അവിടവിടെ ചില അസ്വാസ്ഥ്യങ്ങൾ നേരിട്ടതിൽ ബാവാതിരുമേനിക്കു വളരെ കുണ്ഠിതം ഉണ്ടായി.

### ക്രിസ്തീയ ചൈതന്യം

സുന്നഹദോസുമായി വിട്ടുനിന്ന പൗലൂസ് മാർ പീലക്സീനോസ് തിരുമേനിയെ ഇക്കഴിഞ്ഞ സെപ്തംബർ 13-ാം തീയതി വെള്ളിയാഴ്ച കാതോലിക്കേറ്റ് അരമനയിൽ ക്ഷണിച്ചു വരുത്തി സംഭാഷണം നടത്തിയതും ഒടുവിൽ പൗലൂസ് മാർ പീലക്സിനോസ് തിരുമേനിയോട് തന്റെ ജീവി

താവസാനം അടുത്തിരിക്കയാണെന്നും എല്ലാവരെയും ഒന്നു കണ്ടു യാത്ര പറഞ്ഞിട്ടു പോകാമെന്നു കരുതി ക്ഷണിച്ചതാണെന്നും പറഞ്ഞുകൊണ്ട് 'ഞാൻ മനസ്സോടും മനസ്സു കൂടാതെയും അറിവോടും അറിവു കൂടാതെയും നിങ്ങൾക്കെല്ലാം അസുഖകരമായോ വേദനാജനകമായോ എന്തെങ്കിലും തരത്തിൽ പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അവ നിങ്ങൾ ക്ഷമിക്കുകയും മറക്കുകയും ചെയ്യണം' എന്നും പ്രസ്താവിച്ചതു ബാവാതിരുമേനിയുടെ മാത്രമല്ല മലങ്കരസഭയുടെ ചരിത്രത്തിലെ ക്രിസ്തീയ ചൈതന്യത്തിന്റെ യാഥാർത്ഥ ബഹിർസ്ഫുരണവും തങ്കലിപികളാൽ രേഖപ്പെടുത്തേണ്ട വചനങ്ങളും ആണ്. ശിഷ്യഗണത്തിന്റെ കാലുകൾ കഴുകിയ ഗുരുവിന്റെ മഹത്തായ മാതൃകയാണ് മലങ്കരയുടെ മഹാചാര്യൻ ഇവിടെ അനുകരിച്ചിരിക്കുന്നത്.

ഇത്രയധികം പ്രശസ്താതിഥികളെ സ്വീകരിക്കുന്നതിനും സൽക്കരിക്കുന്നതിനും ഭാഗ്യം സിദ്ധിച്ചിട്ടുള്ള വളരെയധികം മഹാചാര്യന്മാർ ഉണ്ടായിട്ടില്ല. തെരഞ്ഞെടുപ്പു പ്രചരണാർത്ഥം 1953 ഫെബ്രുവരി 3-ാം തീയതി കോട്ടയത്തെത്തിയ നെഹ്റുവിനെ എം. ഡി. സെമിനാരിയിൽ വച്ചു ബാവാതിരുമേനി ഹാരമണിയിച്ചു സ്വീകരിച്ചു. എത്യോപ്യയിലെ ഹെയ്‌ലി സെലാസി ചക്രവർത്തി, തിരുക്കൊച്ചിയിലെ രാജാക്കന്മാർ, ഗവർണ്ണർ രാമകൃഷ്ണറാവു, വൈസ്രോയി ആയിരുന്ന ഇർവിൻ പ്രഭു, എത്യോപ്യൻ അംബാസഡർ, സൈപ്രസ് പ്രസിഡന്റ് ആർച്ചുബിഷപ്പ് മക്കാറിയോസ്, അർമ്മീനിയൻ സഭയിലെ വസ്ക്കൻ തിരുമേനി, പൊളാഡിയൻ തിരുമേനി, ന്യൂഡൽഹിയിലെ ആഗോള ക്രൈസ്തവ സമ്മേളനത്തിൽ പങ്കെടുത്ത റഷ്യൻ സഭാമേലദ്ധ്യക്ഷന്മാരുൾപ്പെടെയുള്ള പൗരസ്ത്യ ഓർത്തഡോക്സ് സഭകളിലെ ബിഷപ്പന്മാർ, കേരളത്തിലെ സഹോദരീസഭകളിലെ ബിഷപ്പന്മാർ, മന്നത്തു പത്മനാഭൻ തുടങ്ങിയ ഹൈന്ദവ നേതാക്കന്മാർ എന്നിവരെല്ലാം പ്രശസ്തരായ സന്ദർശകരുടെ നീണ്ട ലിസ്റ്റിൽ ഉൾപ്പെടുന്നു. തിരുമേനിയുടെ വ്യക്തിത്വവും നർമ്മബോധവും സന്ദർശകരെയെല്ലാം ആനന്ദിപ്പിച്ചിട്ടുണ്ട്.

### നർമ്മോക്തികൾ

സന്ദർഭത്തിനൊത്ത സംഭാഷണം നടത്താനും പ്രസംഗിക്കാനുമുള്ള കഴിവുപോലെ തന്നെ സംഭാഷണമദ്ധ്യേ സരസമായ നർമ്മോക്തികൾ സന്ദർഭോചിതമായി പറയുന്നതിനും ബാവാതിരുമേനിക്കുള്ള കഴിവ് ഒന്നു വേറെയായിരുന്നു. നിഷ്ക്കളങ്കത നിറഞ്ഞ ഈ ഫലിതങ്ങളുടെ അർത്ഥം മനസ്സിലാക്കാത്ത ചിലർക്കു ചില തെറ്റിദ്ധാരണകളും ഉണ്ടായെന്നു വരാം. തന്നെത്തന്നെ നിസ്സാരനാക്കി മറ്റുള്ളവരിൽ ചിരി ജനിപ്പിക്കുന്നതിനും തിരുമേനി വിസ്മരിക്കാറില്ലായിരുന്നു.

ഏതാനും മാസങ്ങൾക്കു മുമ്പു ശ്രീ. മന്നത്തു പത്മനാഭൻ ബാവാ തിരുമേനിയെ സന്ദർശിച്ചു കുശലപ്രശ്നങ്ങൾ നടത്തുകയുണ്ടായി. ആ അവസരത്തിൽ ഭാര്യ സുഖമായി ഇരിക്കുന്നുവോ എന്നുള്ള തിരുമേനിയുടെ അന്വേഷണത്തിന് അവർക്ക് എപ്പോഴും സുഖക്കേടാണെന്നും ഭാര്യയുണ്ടെങ്കിൽ സുഖക്കേടുമുണ്ടന്നും ശ്രീ. മന്നം മറുപടി പറഞ്ഞു. 'പിള്ളാരുണ്ടെങ്കിൽ പറയുകയും വേണ്ടാ' എന്നു ബാവാ തിരുമേനി പെട്ടെന്നു പ്രതിവചിച്ചു.

അതുപോലെ തന്നെ അടുത്തകാലത്തു ഇന്ത്യയിലെ എത്യോപ്യൻ അംബാസഡർ തിരുമേനിയെ സന്ദർശിച്ച അവസരത്തിൽ കുശലപ്രശ്നങ്ങൾക്കു ശേഷം അംബാസഡർ കാപ്പി കുടിക്കാനായി പോയി. ആ അവസരത്തിൽ എത്യോപ്യാക്കാർക്കു കട്ടൻ കാപ്പിയാണിഷ്ടമെന്നു പറഞ്ഞതു കേട്ട് 'ചുമ്മാതല്ല അയാൾ കറുത്തിരിക്കുന്നത്' എന്നത്രേ ബാവാ പറഞ്ഞത്.

മരിക്കുന്നതിന് ഏതാനും മാസങ്ങൾക്കു മുമ്പ് മുതലേ തന്റെ ജീവാവസാനം അടുത്തു എന്നു ബാവാതിരുമേനി മറ്റുള്ളവരോടു സാധാരണ പറയാറുണ്ടായിരുന്നു. കാലം ചെയ്തു കഴിയുമ്പോൾ തന്റെ മൃതദേഹം എവിടെ അടക്കണമെന്നുള്ളതിനെപ്പറ്റിയും തിരുമേനി മുൻകൂർ നിർദ്ദേശം നൽകിയിരുന്നു. കബറടക്കത്തിനായി കാതോലിക്കേറ്റ് അരമനയുടെ ഒരു ഭാഗം തിരുമേനി കാണിച്ചുകൊടുത്തപ്പോൾ അതിനടുത്ത ഒരു സ്ഥലം മറ്റു ചിലർ നിർദ്ദേശിച്ചു. അപ്പോൾ താൻ നിർദ്ദേശിച്ച സ്ഥലം തന്നെ മതിയെന്നും അവിടെ നല്ല കാറ്റുള്ളതാണ് ആ സ്ഥലം തെരഞ്ഞെടുക്കാനുള്ള കാരണമെന്നും തിരുമേനി ചിരിച്ചുകൊണ്ട് പറഞ്ഞു.



**പ. ഗീവറുഗീസ് ദ്വിതീയൻ ബാവായും കെ. വി. മാമ്മനും. 1962–ൽ എടുത്ത ചിത്രം.**

# 9

# നാലാം കാതോലിക്കാ

## കാതോലിക്കേറ്റിന്റെ കാവൽ സേനാനി

*(പ. ഔഗേൻ ബാവായെ 1964 മെയ് 22-നു കോട്ടയത്തു വച്ചു കാതോലിക്കായായി വാഴിച്ച യാക്കോബ് മൂന്നാമൻ പാത്രിയർക്കീസ് 1970-ൽ 203-ാം നമ്പർ കല്പന (കത്ത്) യിലൂടെ മാർത്തോമാ ശ്ലീഹാ യുടെ പട്ടത്വത്തിനെതിരെ പട്ടാപ്പകൽ നടത്തിയ അക്ഷന്തവ്യമായ വേദ വിപരീതോപദേശ തട്ടിപ്പിനെ തട്ടിത്തകർത്ത പ. ഔഗേൻ പ്രഥമൻ ബാവാ കാതോലിക്കേറ്റിന്റെ കാവൽ സേനാനിയായിരുന്നു എന്ന് പണ്ഡിത വര്യനും മലങ്കര മല്പാനുമായിരുന്ന കോനാട്ട് അബ്രഹാം കത്തനാർ മുപ്പത്തഞ്ചു വർഷം മുമ്പ് എഴുതിയ അതി ശ്രദ്ധേയമായ ലേഖനമാണ് ചുവടെ ചേർക്കുന്നത്)*

മാർ ത്തോമാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട പൗരസ്ത്യ ഓർത്ത ഡോക്സ് സുറിയാനിസഭയുടെ പ്രഥമ കേന്ദ്രമായിരുന്ന എഡേസ്സാ യിൽനിന്നു കാലചക്രഗതിയനുസരിച്ചു പിൽക്കാലത്തു പേർഷ്യാരാ ജ്യത്തെ സെലൂക്യാ, തെഗ്രീസ്, മൂസൽ തുടങ്ങിയ കേന്ദ്രങ്ങളിലേക്കു മാറ്റപ്പെടുകയും, 19 -ാം നൂറ്റാണ്ടിന്റെ അന്ത്യത്തോടടുത്ത് അവിടെ പിൻതു ടർച്ചക്കാരില്ലാതെ അവശേഷിക്കയും ചെയ്ത പൗരസ്ത്യ കാതോലിക്കാ സിംഹാസനം, അതിന്റെ ഭരണപരിധിയിൽതന്നെ ഉൾപ്പെട്ടിരുന്ന മലങ്കര യിലേയ്ക്ക് 1912-ൽ മാറ്റിസ്ഥാപിക്കപ്പെട്ടശേഷം, ആ സിംഹാസനത്തിൽ ആരൂഢനായ നാലാമത്തെ കാതോലിക്കായാണല്ലോ ഭാഗ്യസ്മരണാർഹ നായ പ. ഔഗേൻ പ്രഥമൻ ബാവാ തിരുമേനി. മലങ്കരസഭയുടെ പൂർവ്വ കാലചരിത്രം വിശകലനം ചെയ്തു പരിശോധിക്കുന്നപക്ഷം, അതതു കാലത്തു മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിലോ, പൗരസ്ത്യ കാതോലിക്കാ എന്ന നിലയിലോ എല്ലാം ഈ സഭയുടെ നേതൃസ്ഥാ നത്തു വരുവാനിടയായിട്ടുള്ള പിതാക്കന്മാരിൽ ഓരോരുത്തർക്കും, തങ്ങ ളുടെ കാലത്തു ചില പ്രധാന പ്രശ്നങ്ങളെ നേരിട്ട്, ഈ സഭയെ ശരി യായ ക്രിസ്തീയ പാരമ്പര്യത്തിൽ സ്ഥിരപ്പെടുത്തുന്നതിനുള്ള ദൈവ നിയോഗമുണ്ടായിരുന്നു എന്നു തോന്നാവുന്നതാണ്.

ഈ പാരമ്പര്യമനുസരിച്ച് പ. ഔഗേൻ പ്രഥമൻ ബാവായ്ക്കു നേരി ടേണ്ടിവന്ന പ്രശ്നം, പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയുടെ

സ്ഥാപകനും അതിന്റെ പ്രഥമ മഹാപുരോഹിതനുമായിരുന്ന മാർത്തോമാ ശ്ലീഹായുടെ പൗരോഹിത്യം, സിംഹാസനം, പൗരസ്ത്യ കാതോലിക്കായ്ക്കു തന്റെ ഭരണസീമയിൽ എ. ഡി. 231 -ലെ യറുശലേം സുന്നഹദോസു മുതൽ ക്രൈസ്തവലോകമാകമാനം സമ്മതിച്ചുകൊടുത്തിരുന്ന ആത്മീയവും ലൗകികവുമായ പരമാധികാരം എന്നിവയായിരുന്നു. ബാഹ്യദൃഷ്ടിയിലും സാധാരണ പെരുമാറ്റത്തിലും വളരെയധികം വിനീതനായി കാണപ്പെട്ടിരുന്ന തിരുമേനി, ദൈവനിശ്ചയപ്രകാരം തന്റെ നിയന്ത്രണത്തിൽ വന്നുചേർന്ന സഭയുടെ ക്രിസ്തീയ പാരമ്പര്യമനുസരിച്ചുള്ള സ്വാതന്ത്ര്യം ചോദ്യംചെയ്യപ്പെടുന്ന പ്രശ്നത്തെ അഭിമുഖീകരിക്കേണ്ടി വന്നപ്പോൾ ഏറ്റം പ്രബലനും നിശ്ചയദാർഢ്യമുള്ളവനുമായി കാണപ്പെടുകയാണുണ്ടായത്.

ഒരു വിധത്തിൽ പറഞ്ഞാൽ തിരുമേനിയുടെ പെരുമാറ്റത്തിലും സംസാരത്തിലുമെല്ലാം സർവ്വത്ര മുഴച്ചുനിന്നിരുന്ന അതിരുകവിഞ്ഞ വിനയസ്വഭാവമല്ലേ ഇന്നത്തെ ഈ സഭാപ്രതിസന്ധിക്കു മുൻകൈ എടുക്കുവാൻ ചില നേതാക്കന്മാർക്കു പ്രേരകമായി ഭവിച്ചതെന്നുപോലും ചിലപ്പോൾ എനിക്കു തോന്നാറുണ്ട്. ബാഹ്യമായ പ്രൗഢിയിലും ആഡംബരങ്ങളിലും നിന്നെല്ലാം കഴിയുന്നത്ര ഒഴിഞ്ഞുമാറി, തികച്ചും ലളിതമായ ജീവിതചര്യ സ്വീകരിച്ചിരുന്ന തിരുമേനി, 1962-ൽ പൗരസ്ത്യ കാതോലിക്കാ സ്ഥാനത്തേയ്ക്കു തിരഞ്ഞെടുക്കപ്പെട്ട സംഭവം, ഈ സഭയിൽ തിരുമേനിയെ അടുത്തറിയാവുന്ന പലർക്കും തികച്ചും അപ്രതീക്ഷിതമായിരുന്നു. ആ കാലത്ത്, തിരുമേനിയുടെ മുൻഗാമിയായിരുന്ന പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ ഒരിക്കൽ അതിനെക്കുറിച്ചു നേരമ്പോക്കായി പറഞ്ഞ ഒരു കാര്യം ഞാൻ ഓർക്കുന്നു. “തിമോത്തിയോസ് മെത്രാച്ചൻ സർവ്വഥാ ഈ സ്ഥാനത്തിനു യോഗ്യനാണ്. എന്നാൽ അദ്ദേഹത്തിനു വിനയം കുറെ കൂടുതലായിപ്പോയി എന്നൊരു ദോഷമേ ഉള്ളു” എന്നായിരുന്നു അത്.

തിരുമേനിയിൽ വിളങ്ങിയിരുന്ന ഈ അതിവിനയം, തങ്ങളുടെ അധികാരമോഹങ്ങൾ ഈ സഭയിൽ അടിച്ചേല്പിക്കുവാൻ കാത്തിരുന്നവർക്ക് ഒരു സന്ദർഭമായി തോന്നിയിരിക്കണം. 1958 -ലെ സഭാ സമാധാനത്തിനുശേഷം അധികകാലം കഴിയുന്നതിനു മുൻപുതന്നെ, പ. ഗീവറുഗീസ് ദ്വിതീയൻ ബാവായ്ക്ക് പ. പാത്രിയർക്കീസ് ബാവാ, മാർതോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായ എന്ന വിശേഷണം ഉപയോഗിക്കുക, കാതോലിക്കായെ “പരിശുദ്ധ” - His Holiness- എന്നു വിശേഷിപ്പിക്കുക, ലെറ്റർ പേപ്പറിന്റെ തലക്കെട്ട് ചുവന്ന മഷിയിൽ അച്ചടിക്കുക എന്നീ പതിവുകളെ ചോദ്യം ചെയ്തുകൊണ്ട് ഒരു കല്പന അയയ്ക്കുകയുണ്ടായ വിവരം സുപ്രസിദ്ധമാണല്ലോ. അതിന് ഉടൻതന്നെ ബാവാ തിരുമേനി തക്കതായ ഒരു മറുപടി അയയ്ക്കുകയും, അതോടുകൂടി ആ

പ്രശ്നം പിന്നീട് ഉന്നയിക്കപ്പെടാതെ അവസാനിക്കുകയും ചെയ്തിരുന്നതാണ്.

എന്നാൽ പ. ഔഗേൻ ബാവാ സിംഹാസനാരൂഢനായപ്പോൾ തിരുമേനിയുടെ അതിവിനയം, ഈദൃശ കാര്യങ്ങളുടെ ഉപയോഗം തന്റെ മുൻഗാമി സ്വീകരിച്ചിരുന്ന പതിവിൽനിന്നു കുറെയെല്ലാം കുറവുചെയ്യാൻ തിരുമേനിയെ പ്രേരിപ്പിച്ചു. മാർത്തോമാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായ എന്ന വിശേഷണം, പൗരസ്ത്യ കാതോലിക്കാ എന്ന ഔദ്യോഗികനിലയിൽ പുറപ്പെടുവിക്കുന്ന ചില പൊതുകല്പനകളിൽ മാത്രം ഉപയോഗിക്കുക എന്ന രീതി അവലംബിച്ചു. പാത്രിയർക്കീസ് ബാവായ്ക്ക് വല്ലപ്പോഴും കത്തുകളെഴുതേണ്ടിവന്നാൽ, അച്ചടിച്ച ലെറ്റർപേപ്പർ ഉപയോഗിക്കാതെ സുറിയാനിയിൽ സ്വന്തം കൈപ്പടയിൽ എഴുതും. എഴുത്തിന്റെ അടിയിൽ സ്വന്തം പേരിനോടു ചേർത്ത് "വിനീതദാസൻ" എന്നും മറ്റും എഴുതുകയും ചെയ്യും. 1964 –ൽ പാത്രിയർക്കീസ് ബാവാ ഇവിടെ സന്നിഹിതനായിരുന്ന സന്ദർഭത്തിലും, 1965 –ൽ തിരുമേനി ഡമാസ്കസും മറ്റും സന്ദർശിച്ചപ്പോഴും പാത്രിയർക്കീസ് ബാവായുടെ അടുത്തുള്ള പെരുമാറ്റത്തിൽ, തനിക്കു സ്വാഭാവികമായ ഈ അതിവിനയം കാണിച്ചിരുന്നു. ഇതെല്ലാം കണ്ടപ്പോൾ മുൻപ് ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ നേരെ ഓങ്ങിയിട്ടു വിലപ്പോകാതിരുന്ന വാൾ, ഇപ്പോൾ ഫലിച്ചേക്കുമെന്നു സംശയം തോന്നിയിരിക്കണം. ഇവിടെ ചിലരുടെയെല്ലാം പ്രേരണയും അതിന്റെ പിന്നിലുണ്ടായിരിക്കാം. അങ്ങനെ രണ്ടാമതും ആ വാൾ പ്രയോഗിക്കപ്പെടുവാനിടയായി. പക്ഷേ ഇത്തവണ മുൻ ആരോപണങ്ങളെ കവിഞ്ഞ നിലയിൽ, മാർത്തോമാശ്ലീഹായ്ക്കു പൗരോഹിത്യം പോലുമില്ലായിരുന്നു എന്ന തനി വേദവിപരിതത്തോടുകൂടിയാണ് അതു വീശി എറിഞ്ഞത്. എന്നാൽ ഇങ്ങനെ രണ്ടാം പ്രാവശ്യം ചുഴറ്റി എറിയപ്പെട്ട ആ വാൾ, ഉദ്ദേശിച്ചിടത്ത് ഉദ്ദേശിച്ച നിലയിൽ ഏറ്റില്ല എന്നു മാത്രമല്ല, അതയച്ച സ്ഥാനത്തു തിരിഞ്ഞുചെന്നു കൊള്ളുകയും ചെയ്തു. അതിരുകവിഞ്ഞ വിനീതൻ വേണ്ടസമയത്തു പാറപോലെ ഉറച്ചു നിന്നുകൊണ്ട് ആ വാൾ തിരിയെ പായിക്കുകതന്നെ ചെയ്തു.

ഒരു ക്രിസ്ത്യാനിയുടെ സർവ്വപ്രധാന ആയുധമാകുന്ന ഉപവാസവും പ്രാർത്ഥനയും ഇത്ര നിഷ്ഠയോടുകൂടി അനുഷ്ഠിക്കുന്ന മറ്റൊരു വ്യക്തിയെ എനിക്കു കാണുവാൻ സാധിച്ചിട്ടില്ല. എല്ലാ യാമപ്രാർത്ഥനകളും മിക്കവാറും അതതു സമയത്തുതന്നെ തിരുമേനി വളരെ നിഷ്ഠയായി നടത്തുമായിരുന്നു. നോമ്പുകാലത്ത്, പ്രത്യേകിച്ച് മൂന്നു നോമ്പിലും വലിയ നോമ്പിലും, വിശുദ്ധ സഭയുടെ ശരിയായ നിയമമനുസരിച്ച്, ഒരു നേരം മാത്രമേ അദ്ദേഹം ആഹാരം കഴിച്ചിരുന്നുള്ളു. മൂന്നു മണിയാകുമ്പോൾ ഇരുപത്തിരണ്ടരയുടെ പ്രാർത്ഥന രഹസ്യമായി നട

ത്തിയശേഷം ചിലപ്പോൾ ഒരു പാത്രം ജീരകവെള്ളം മാത്രം കുടിക്കും. സന്ധ്യാപ്രാർത്ഥനയ്ക്കുശേഷം അല്പം പൊടിയരിക്കഞ്ഞിയും കുടിക്കും. മറ്റു നോമ്പുകളിലും മിക്കവാറും മൂന്നു മണിവരെയും, കുറഞ്ഞപക്ഷം ഉച്ചവരെയെങ്കിലും, ഉപവാസമനുഷ്ഠിക്കും. വി. സഭയിലെ പൊതുവായ അഞ്ചു നോമ്പുകൾക്കു പുറമേ പലപ്പോഴും പ്രത്യേക നോമ്പുകളും അനു ഷ്ഠിക്കുമായിരുന്നു. പ്രായാധിക്യം ചെന്നു ശാരീരികമായി വളരെ അവ ശനാകുന്നതു വരെ ഇവയെല്ലാം വളരെ കൃത്യമായിത്തന്നെ അനുഷ്ഠി ച്ചിരുന്നു. നോമ്പില്ലാത്ത കാലങ്ങളിലും തിരുമേനി വളരെ ലഘുവായ പദാർത്ഥങ്ങൾ മാത്രം, അതും വളരെ മിതമായി മാത്രം കഴിക്കുന്ന പ്രകൃ തക്കാരനായിരുന്നു. ദീർഘകാലം തിരുമേനിയുടെ കൂടെ വളരെ അടുത്തു പെരുമാറിയിട്ടുള്ള എന്റെ സ്വന്ത ദൃഷ്ടിയിൽ കാണുവാൻ കഴിഞ്ഞിട്ടുള്ള വയാണിതെല്ലാം.

വായനയിലും പഠനത്തിലും, പ്രത്യേകിച്ച് വേദശാസ്ത്രപരമായ വിഷ യങ്ങളുടെ പഠനത്തിൽ, തിരുമേനി അതീവതല്പരനും സ്ഥിരോത്സാഹി യുമായിരുന്നു. വളരെ തിരക്കേറിയ പ്രവർത്തനങ്ങൾക്കിടയിൽ പോലും, ലഭ്യമാകുന്ന ഇടവേളകളിൽ, വായനയിൽ മുഴുകിയിരിക്കുന്നതു കാണാം. കേവലം നാലാം ഫോറം വരെ മാത്രമേ തിരുമേനി ഇംഗ്ലീഷ് പഠിച്ചിരു ന്നുള്ളു. ഇംഗ്ലീഷിൽ എഴുതുവാനും സംസാരിക്കുവാനും പ്രയാസവുമാ യിരുന്നു. എങ്കിലും എത്ര ആശയസംപുഷ്ടമായ ഇംഗ്ലീഷ് ഗ്രന്ഥങ്ങളും വായിച്ചു ഗ്രഹിക്കുവാനുള്ള അസാമാന്യ കഴിവുണ്ടായിരുന്നു. സുറിയാ നിഭാഷയിൽ അദ്ദേഹത്തിന്റെ ജീവിതകാലത്ത്, ഈ നാട്ടിലും സിറിയാ നാട്ടിൽപോലും, ഇത്ര തികഞ്ഞ പാണ്ഡിത്യമുള്ളവർ വേറെ ഉണ്ടായി രുന്നോ എന്നു സംശയമാണ്. സുറിയാനിഭാഷ ഇത്ര വിദഗ്ദ്ധമായി കൈകാര്യം ചെയ്യുന്ന ഇതര വ്യക്തികളെക്കുറിച്ച് ആധുനികകാലത്ത് എനിക്കറിയുവാൻ കഴിഞ്ഞിട്ടില്ല. മാർ ഗ്രിഗോറിയോസ് ബാർ എബ്രായ ആദിയായ ചില പൂർവ്വപിതാക്കന്മാർ കഴിഞ്ഞാൽ, പിൻതലമുറകളിൽ എഴുന്നേറ്റിട്ടുള്ള അതിവിദഗ്ദ്ധനായ ഒരു സുറിയാനി ഭാഷാപണ്ഡിതനാ യിരുന്നു തിരുമേനി. ഈ നാട്ടിലും ശീമരാജ്യങ്ങളിലും തന്റെ കാലത്തു ലഭ്യമായിരുന്ന സകല സുറിയാനി വേദശാസ്ത്ര ഗ്രന്ഥങ്ങളും അദ്ദേഹം വായിച്ചു പഠിച്ചിട്ടുണ്ടായിരുന്നു. ഇതിന്റെയെല്ലാം ഫലമായി വിവിധ വിഷ യങ്ങളെക്കുറിച്ച് അദ്ദേഹം രചിച്ചിട്ടുള്ള ഗ്രന്ഥങ്ങളും വിവർത്തന ഗ്രന്ഥ ങ്ങളും ഇന്ന് സഭയ്ക്ക് ഒരു ശാശ്വതനിധിയാണ്.

പ. ബാവാ തിരുമേനിയുമായുള്ള ബന്ധം എന്റെ ശൈശവകാലം മുതൽതന്നെ ആരംഭിച്ചതാണ്. അന്ന് അദ്ദേഹം ഔഗേൻ റമ്പാനാണ്. എന്നാൽ എന്റെ കുടുംബവുമായുള്ള അദ്ദേഹത്തിന്റെ ബന്ധം അതിനും പല സംവത്സരങ്ങൾ മുൻപേ ആരംഭിച്ചതാണ്. ചെറുപ്പകാലത്തുതന്നെ

അദ്ദേഹം വൈദിക വിദ്യാഭ്യാസത്തിനുവേണ്ടി ആദ്യം ശിഷ്യപ്പെട്ടത് എന്റെ വന്ദ്യപിതാവിനായിരുന്നു. വളരെ ചുരുങ്ങിയ കാലഘട്ടംകൊണ്ടു സുറിയാനിഭാഷയിലും പള്ളി ശുശ്രൂഷകളിലും സാമാന്യം നല്ല വ്യുല്പത്തി സമ്പാദിച്ചശേഷം, സുറിയാനി പഠനം തല്ക്കാലം നിറുത്തി വച്ചിട്ട് ഇംഗ്ലീഷ് പഠനത്തിനായി കോട്ടയം എം. ഡി. സെമിനാരിയിൽ ചേർന്നു. നാലാംഫോറം വരെ പഠിച്ചശേഷം അദ്ദേഹത്തിനു സുറിയാനി ഭാഷയോടും ഈ സഭാവിശ്വാസാചാരങ്ങളോടും തോന്നിയിരുന്ന അതി രുകവിഞ്ഞ ആദരവിന്റെ ഫലമായി വിശുദ്ധനാടുകൾ സന്ദർശിക്കണമെന്ന് ആഗ്രഹം തോന്നുകയും, അങ്ങനെ കേവലം ഇരുപതു വയസ്സുമാത്രം പ്രായമുള്ള മത്തായി ശെമ്മാശൻ പലസ്തീൻ നാട്ടിലേയ്ക്കു പുറപ്പെടു കയും ചെയ്തു. കേവലം വിശുദ്ധനാടു സന്ദർശനം മാത്രമായിരുന്നില്ല അദ്ദേഹത്തിന്റെ ലക്ഷ്യം. പല സംവത്സരക്കാലം ആ നാട്ടിലെ പ്രധാന പ്പെട്ട സ്ഥലങ്ങളിലും സ്ഥാപനങ്ങളിലും താമസിക്കുകയും ഇക്കാലമെല്ലാം അവിടെ ലഭ്യമായ പുരാതന വേദശാസ്ത്ര ഗ്രന്ഥങ്ങളും മറ്റും വായിച്ചും, പണ്ഡിതന്മാരായ പല പിതാക്കന്മാർക്കു ശിഷ്യപ്പെട്ടും സുറിയാനിഭാഷ യിലും വേദശാസ്ത്രത്തിലും അഗാധമായ പാണ്ഡിത്യം സമ്പാദിക്കുകയും ചെയ്തു. അന്ന് അവിടെ മാർ അബ്ദൽമശിഹാ, മാർ അബ്ദുള്ളാ എന്നീ രണ്ടുപേർ പാത്രിയർക്കാ സിംഹാസനത്തിന് അവകാശികളായിട്ടുണ്ടാ യിരുന്ന കാലമായിരുന്നു. ഈ രണ്ടു പാത്രിയർക്കീസുമാരുമായും തിരു മേനി പരിചയപ്പെടുകയും, ദീർഘദിവസങ്ങൾ രണ്ടുപേരുടേയും കൂടെ താമസിക്കുകയും, സ്ഥിതിഗതികളുടെ യാഥാർത്ഥ്യം യഥായോഗ്യം ആരാ ഞ്ഞറിഞ്ഞു വിവരങ്ങൾ മലങ്കരയിലെ പിതാക്കന്മാരെ അറിയിക്കുകയും ചെയ്തുകൊണ്ടിരുന്നു. അക്കാലത്തെ അദ്ദേഹത്തിന്റെ ചില കത്തുകൾ സുപ്രസിദ്ധങ്ങളാണ്. ഈ വിദേശവാസക്കാലത്ത് മാർ ഔഗേൻ എന്ന പരിശുദ്ധന്റെ നാമത്തിൽ തുറബ്ദീൻ പ്രദേശത്തുള്ള പുരാതന ദയറാ യിൽ കുറേക്കാലം താമസിച്ചിരുന്നപ്പോൾ, ആ പരിശുദ്ധനെക്കുറിച്ച് വിപു ലമായ പഠനം നടത്തുകയും അങ്ങനെ ആ പരിശുദ്ധനോടു തോന്നിയ അതിയായ ഭക്തിയുടെ ഫലമായി ആ പിതാവിനെ സ്വന്തം കാവൽപി താവായി അംഗീകരിച്ചുകൊണ്ട്, മത്തായി എന്ന സ്വന്തം പേരുപേക്ഷിച്ച് ഔഗേൻ എന്ന പേരു സ്വീകരിക്കുകയുമാണുണ്ടായത്. അവിടെവച്ചു തന്നെ ദയറാസ്ഥാനവും സ്വീകരിച്ച്, ഔഗേൻ റമ്പാനായി 1908 –ൽ നാട്ടിൽ മടങ്ങിയെത്തി.

ആരംഭത്തിൽ കുറച്ചുകാലം മാത്രമേ തിരുമേനി എന്റെ പിതാവിനു ശിഷ്യപ്പെട്ടിരുന്നുള്ളുവെങ്കിലും, ശീമയാത്ര കഴിഞ്ഞു മടങ്ങിയെത്തിയ ശേഷം അദ്ദേഹം എന്റെ പിതാവുമായി വളരെ അടുത്തു നിരന്തര സമ്പർക്കം പുലർത്തിക്കൊണ്ടിരുന്നു.

എന്റെ പിതാവ് കോര മാത്തൻ മല്പാൻ അക്കാലത്തെ ഒരു മികച്ച സുറിയാനി ഭാഷാപണ്ഡിതനും വേദശാസ്ത്രജ്ഞനുമായിരുന്നെങ്കിലും എനിക്ക് അദ്ദേഹത്തിന്റെ കീഴിൽ കാര്യമായ വൈദിക വിദ്യാഭ്യാസം നടത്തുന്നതിനു സാധിച്ചിരുന്നില്ല. സുറിയാനിഭാഷയുടെ ചില പ്രാരംഭ പഠനങ്ങൾ മാത്രം പഠിക്കുന്നതിനേ സാധിച്ചിരുന്നുള്ളു. ഇംഗ്ലീഷ് വിദ്യാഭ്യാസം ചെയ്തുകൊണ്ടിരുന്ന ഞാൻ അത് പൂർത്തിയാക്കി പിതാവിന്റെ അടുക്കൽ സുറിയാനി പഠിക്കുവാൻ ആരംഭിച്ചപ്പോഴേക്ക് നിർഭാഗ്യവശാൽ അദ്ദേഹം നിര്യാതനാകുവാനാണിടയായത്. തന്റെ അന്ത്യരോഗാവസ്ഥയിൽ, തന്റെ ഐഹികജീവിതം ഏതാണ്ട് അവസാനിക്കുവാൻ പോകുന്നു എന്നും എനിക്കാവശ്യമായ വൈദിക വിദ്യാഭ്യാസം നല്കുവാൻ തന്നെക്കൊണ്ടു സാദ്ധ്യമാവുകയില്ലെന്നും തോന്നിത്തുടങ്ങിയപ്പോൾ, തന്റെ നിര്യാണത്തിന് ഏതാനും ദിവസം മുമ്പ് അദ്ദേഹം തന്റെ ശിഷ്യപ്രമുഖനായ ഈ തിരുമേനിയെ – അന്ന് അദ്ദേഹം കണ്ടനാട് ഇടവകയുടെ മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായാണ് – വിളിച്ചുവരുത്തി, എന്റെ വൈദിക വിദ്യാഭ്യാസ ചുമതല തിരുമേനിയെ ഏല്പിക്കുകയാണുണ്ടായത്. എന്നോടു കുടുംബ ചുമതലകളും മറ്റും ഉപേക്ഷിച്ചുപോലും തിരുമേനിയുടെകൂടെ പോയി താമസിച്ചു പഠിച്ചുകൊള്ളണമെന്നു നിർദ്ദേശിക്കുകയും ചെയ്തു. അങ്ങനെയാണു ഞാൻ തിരുമേനിയുടെ ശിഷ്യനായിത്തീർന്നത്. പിതാവിന്റെ നിര്യാണാനന്തരം അല്പകാലം കഴിഞ്ഞു ഞാൻ തിരുമേനിയുടെ സന്തത സഹചാരിയായി പല കൊല്ലങ്ങൾ കൂടെ താമസിച്ചു പഠിക്കുകയാണുണ്ടായത്. അങ്ങനെ ഭദ്രാസന ഭരണസംബന്ധമായ വളരെയധികം യാത്രകളും മറ്റു ബദ്ധപ്പാടുകളുമുണ്ടായിരുന്ന തിരുമേനി, അതിനെല്ലാമിടയിൽ ദിവസവും കുറച്ചു സമയമെങ്കിലും എനിക്കുവേണ്ടി ചെലവിടുമായിരുന്നു. പലപ്പോഴും യാത്രാമദ്ധ്യേ വണ്ടിയിലും വള്ളത്തിലുമെല്ലാം വച്ചായിരിക്കും പഠിപ്പിക്കുന്നത്. അങ്ങനെ ഇന്ന് സുറിയാനി ഭാഷാ സംബന്ധമായോ വേദശാസ്ത്രപരമായോ സഭാചരിത്രപരമായോ എല്ലാം പരിമിതമായ തോതിലെങ്കിലും എനിക്കുള്ള പരിജ്ഞാനത്തിനു ഞാൻ പരിപൂർണ്ണമായും തിരുമേനിയോടു കടപ്പെട്ടവനാണെന്നുള്ള വസ്തുത, സ്നേഹനിർഭരമായ ഭക്ത്യാദരവുകളോടെ ഇത്തരുണത്തിൽ അനുസ്മരിക്കുകയാണ്.

തിരുമേനി വിശുദ്ധനാടുകളിലെ സഞ്ചാരവും പഠനവുമെല്ലാം കഴിഞ്ഞ് ഔഗേൻ റമ്പാനായി നാട്ടിൽ മടങ്ങിയെത്തി അധികകാലം കഴിയുന്നതിനു മുമ്പ് മലങ്കരസഭയിൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ പാത്രിയർക്കീസ് ബാവാ മുടക്കിയതിനെ തുടർന്നുള്ള ഭിന്നതയാരംഭിച്ചു. അവിടം മുതൽ കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്തായായിരുന്നുകൊണ്ട് 1942 –ൽ മൂവാറ്റുപുഴ വച്ച് പ. ബസ്സേലിയോസ്

ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായെ പരസ്യമായി സ്വീകരിച്ച സമയംവരെയുള്ള തിരുമേനിയുടെ സഭാസംബന്ധമായ പ്രവർത്തനങ്ങൾ പലപ്പോഴും പൂർവ്വാപരവിരുദ്ധങ്ങളായിരുന്നു എന്നും, സഭാസംബന്ധമായ കാര്യങ്ങളിൽ ഒരു ഉറച്ച നിലപാടില്ലാത്ത ഒരു വിവാദ പുരുഷനായിരുന്നു തിരുമേനിയെന്നും പലരും ആരോപിക്കാറുണ്ട്. കേവലം ബാഹ്യദൃഷ്ടി യിൽ മാത്രം വീക്ഷിക്കുന്നവർക്ക് ഈ ആരോപണത്തിൽ കുറെയെല്ലാം കഴമ്പുള്ളതായി തോന്നാവുന്നതുമാണ്. എന്നാൽ ആരംഭകാലം മുതലുള്ള തിരുമേനിയുടെ സഭാപരമായ പ്രവർത്തനങ്ങളുടെ ഉള്ളിലേയ്ക്ക് അല്പം ചുഴിഞ്ഞിറങ്ങി പരിശോധിക്കുന്നപക്ഷം ആരംഭം മുതൽതന്നെ അവിടുന്നു മലങ്കര സുറിയാനിസഭയുടെ യഥാർത്ഥ ക്രിസ്തീയ പാരമ്പര്യങ്ങൾ യഥാ യോഗ്യം ഗ്രഹിച്ചു തദനുസരണമായ ഒരു നിലപാട് സ്വീകരിച്ചിരുന്നു എന്നും, ആ നിലപാടിന്റെ വിജയത്തിനുവേണ്ടി ഓരോ സന്ദർഭത്തിലും തന്റെ പ്രധാന ലക്ഷ്യത്തിൽ നിന്നു വ്യതിചലിക്കാതെ, എന്നാൽ സന്ദർഭാ നുസരണം ചില നിലപാടുകൾ സ്വീകരിച്ചുകൊണ്ടിരുന്നു എന്നും ബോദ്ധ്യമാകുന്നതാണ്. ഈ വസ്തുതയുടെ യാഥാർത്ഥ്യം യഥായോഗ്യം ഗ്രഹിക്കണമെങ്കിൽ, ഏതാണ്ട് ഒരു നൂറ്റാണ്ടുകാലം മുൻപു മുതൽ ഈ സഭയിലുണ്ടായിട്ടുള്ള ചില സംഭവവികാസങ്ങളിലേക്ക് ഒന്നു തിരിഞ്ഞു നോക്കേണ്ടത് ആവശ്യമാണ്.

ഒരു നൂറ്റാണ്ടു മുൻപ്, അതായത് എ. ഡി. 1876-ൽ, അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന പ. പത്രോസ് തൃതീയൻ ബാവാ മലങ്കരസഭ സന്ദർശിക്കുകയും, മുളന്തുരുത്തി സുന്നഹദോസ് വഴിയായും മറ്റും ഈ സഭയിൽ ചില ഭരണക്രമീകരണങ്ങൾക്കു പ്രാരംഭമിടുകയും, അന്ത്യോഖ്യാ സിംഹാസനവുമായുള്ള ഈ സഭയുടെ ബന്ധം കൂടുതൽ ബലവത്താകുകയും ചെയ്തശേഷം മടങ്ങുകയുമുണ്ടായി. അന്ന് പൗരസ്ത്യ കാതോലിക്കാ ഇല്ലാത്ത കാലവുമായിരുന്നു. ആ പാത്രിയർ ക്കീസ് 1894-ൽ നിര്യാതനായി. തുടർന്ന് അദ്ദേഹത്തിന്റെ പിൻഗാമിയായി ഒരാളെ തിരഞ്ഞെടുത്ത് സ്ഥാനാരോഹണം ചെയ്യിച്ചത് ഏകാഭിപ്രായമാ യിട്ടായിരുന്നില്ല. മാർ പത്രോസ് പാത്രിയർക്കീസ് നിര്യാതനായപ്പോൾ കൈമാഖാമായി നിയമിതനായതു മാർ കൂറിലോസ് ഗീവറുഗീസ് എന്നൊരു മെത്രാപ്പോലീത്തായായിരുന്നു. അന്നത്തെ മേല്പട്ടക്കാരിൽ അദ്ദേഹം എല്ലാ നിലയിലും പൊതുജനസമ്മതനായിരുന്നതിനാൽ, തിര ഞ്ഞെടുപ്പിനുള്ള സുന്നഹദോസു കൂടിയപ്പോൾ ആദ്യമേ അദ്ദേഹത്തി ന്റെ പേരാണു പാത്രിയർക്കാ സ്ഥാനത്തേയ്ക്ക് ഏകാഭിപ്രായമായി നിർദ്ദേ ശിക്കപ്പെട്ടത്. എന്നാൽ അദ്ദേഹം, ഈ സമുന്നത പദവിക്കു താൻ അർഹ നല്ല എന്നു പറഞ്ഞ് സ്വയം പിന്മാറി. വളരെ ശക്തിപൂർവ്വം നിർബന്ധി ച്ചിട്ടും അദ്ദേഹം വഴങ്ങാതിരുന്നതിനാൽ വീണ്ടും മറ്റൊരാളുടെ പേര്

നിർദ്ദേശിക്കേണ്ടി വന്നു. അപ്പോൾ സ്ഥാനാർത്ഥികളായി രംഗത്തുവന്നത്, മാർ ദീവന്നാസ്യോസ് അബ്ദൽ മശിഹാ, മാർ ഗ്രിഗോറിയോസ് അബ്ദുള്ളാ, മാർ ദീവന്നാസ്യോസ് ബഹനാം എന്നീ മൂന്നു പേരായിരുന്നു. ഇവരിൽ കുറെക്കാലം മുൻ പാത്രിയർക്കീസിന്റെ സെക്രട്ടറിയായിരിക്കുകയും അദ്ദേഹത്തിന്റെ കൂടെ മലങ്കര സന്ദർശിക്കുകയും മറ്റും ചെയ്ത മാർ അബ്ദുള്ളാ സ്വാഭാവികമായും തിരഞ്ഞെടുക്കപ്പെടുമെന്നു പലരും പ്രതീക്ഷിച്ചിരുന്നെങ്കിലും, തിരഞ്ഞെടുപ്പു നടന്നപ്പോൾ, ചുരുങ്ങിയ ഭൂരിപക്ഷത്തോടു കൂടിയാണെങ്കിലും തിരഞ്ഞെടുക്കപ്പെട്ടത് മാർ അബ്ദൽ മശിഹായായിരുന്നു. മാർ അബ്ദുള്ളായ്ക്കു രണ്ടാം സ്ഥാനവും മാർ ബഹനാമിനു മൂന്നാം സ്ഥാനവുമേ ലഭിച്ചുള്ളു. അതനുസരിച്ച് മാർ അബ്ദൽ മശിഹാ പാത്രിയർക്കീസായി വാഴിക്കപ്പെട്ടു.

തുടർന്ന് സുൽത്താന്റെ അധികാരപത്രമായ ഫർമാനും അദ്ദേഹത്തിനു നല്കപ്പെട്ടു. തുർക്കി രാജ്യത്ത് അക്കാലത്തു സഭാഭരണാധികാരികൾക്ക്, സഭാഭരണ സംബന്ധമായ ലൗകികാധികാരങ്ങൾ പ്രയോഗിക്കണമെങ്കിൽ ഈ ഫർമാൻ കൂടാതെ സാദ്ധ്യമല്ലായിരുന്നു. ഈ സംഭവത്തെ തുടർന്ന് പാത്രിയർക്കാ തിരഞ്ഞെടുപ്പിൽ പരാജിതനായ മാർ അബ്ദുള്ളാ മെത്രാപ്പോലീത്താ, ഈ സഭ വിട്ടു റോമൻ കത്തോലിക്കാ സഭയിൽ ചേർന്നു. ഈ സംഭവത്തിന്, അദ്ദേഹം യഥാർത്ഥത്തിൽ റോമാസഭയിൽ ചേർന്നില്ലാ എന്നും, ഏതോ കാരണങ്ങളാൽ തുർക്കി ഗവണ്മെന്റിന്റെ അപ്രീതിക്കു പാത്രമായതിനാൽ ഗവണ്മെന്റിന്റെ പീഡനത്തിൽനിന്നും രക്ഷപ്പെടുവാൻവേണ്ടി അന്നത്തെ ഫ്രഞ്ച് കോൺസലിനെ അഭയം പ്രാപിച്ച്, താൻ റോമൻ കത്തോലിക്കാ സഭാംഗമാണെന്നു ഭാവിച്ചതേയുള്ളു എന്നുമൊരു ഭാഷ്യവുമുണ്ട്. അതിന്റെയെല്ലാം യാഥാർത്ഥ്യങ്ങൾ എങ്ങനെയുമാകട്ടെ. 1905-ൽ മാർ അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ ഫർമാൻ തുർക്കി ഗവണ്മെന്റ് പിൻവലിച്ചു. അധിക കാലതാമസമെന്യേ മാർ അബ്ദുള്ളാ മെത്രാപ്പോലീത്താ റോമാ സഭയിൽനിന്നു തിരിച്ചുവന്ന് ഒരു സിറിയൻ ഓർത്തഡോക്സ് പള്ളിയിൽ പരസ്യമായി വി. കുർബാന അർപ്പിച്ചു. മാർ അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ ഫർമാൻ റദ്ദാക്കിയതുമൂലം അദ്ദേഹത്തിന്റെ ഗവണ്മെന്റംഗീകാരം നഷ്ടപ്പെട്ടതിനാൽ, പൂർണ്ണമായ ഗവണ്മെന്റംഗീകാരത്തോടുകൂടി, സഭാഭരണസംബന്ധമായ ലൗകികാധികാരങ്ങൾകൂടി പ്രയോഗിക്കത്തക്കനിലയിൽ ഒരാൾ ആവശ്യമായതിനാൽ, വീണ്ടും പാത്രിയർക്കാ തിരഞ്ഞെടുപ്പ് നടത്തുവാൻ നിശ്ചയിച്ചു. അതിനുവേണ്ടി സുന്നഹദോസ്കൂടി. ആ സുന്നഹദോസിൽ മാർ അബ്ദുള്ളാ മെത്രാപ്പോലീത്താ ഏകാഭിപ്രായമായി തിരഞ്ഞെടുക്കപ്പെട്ടു. ഉടനെതന്നെ അദ്ദേഹം പാത്രിയർക്കീസായി വാഴിക്കപ്പെടുകയും ചെയ്തു. തുർക്കി ഗവണ്മെന്റിൽനിന്നുള്ള ഫർമാനും നല്കപ്പെട്ടു. ഈ വസ്തുതകൾ ആ

കാലത്ത് മലങ്കരസഭയുടെ നാവായി പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്ന "മലങ്കര ഇടവകപത്രിക" എന്ന മാസികയുടെ ആ കാലത്തെ ലക്കങ്ങളിൽ നിന്നു ഗ്രഹിക്കാവുന്നതാണ്.

അങ്ങനെ പാത്രിയർക്കാ സിംഹാസനത്തിനവകാശികളായി ഒരേ സമയത്തു രണ്ടു പേരുണ്ടായി. മാർ അബ്ദൽ മശിഹാ ലൗകികാധികാരങ്ങൾ നഷ്ടപ്പെട്ട പാത്രിയർക്കീസെന്ന നിലയിലും, മാർ അബ്ദുള്ള ഗവണ്മെന്റംഗീകാരത്തോടുകൂടി ലൗകികാധികാരങ്ങൾ കൂടി നടത്തുവാൻ അധികാരമുള്ള പാത്രിയർക്കീസെന്ന നിലയിലും കഴിഞ്ഞുവന്നു. എന്നാൽ മലങ്കരസഭ ധരിച്ചത്, അഥവാ മലങ്കരസഭയെ ധരിപ്പിച്ചത്, മാർ അബ്ദൽ മശിഹാ പാത്രിയർക്കീസിനെ മദ്യപാനം, സഭാനിയമങ്ങൾക്കെതിരായ ദുർഭരണം മുതലായ കാരണങ്ങളാൽ നിയമാനുസരണം സുന്നഹദോസ് കൂടി മുടക്കി സ്ഥാനഭ്രഷ്ടനാക്കുകയും അതനുസരിച്ച് തുർക്കി ഗവണ്മെന്റ് ഫർമാൻ പിൻവലിക്കുകയും, വീണ്ടും സുന്നഹദോസ് കൂടി മാർ അബ്ദുള്ളായെ തിരഞ്ഞെടുത്തു വാഴിക്കുകയുമാണുണ്ടായതെന്നും, തന്മൂലം ശരിയായ സ്ഥാനസാധുത്വമുള്ള ഏക പാത്രിയർക്കീസ് അബ്ദുള്ള മാത്രമാണെന്നും മറ്റുമായിരുന്നു. ഏതായാലും മലങ്കരസഭ ആ കാലത്ത് ശരിയായ അന്ത്യോഖ്യാ പാത്രിയർക്കീസായി അംഗീകരിച്ചത് മാർ അബ്ദുള്ളായെയായിരുന്നു. അദ്ദേഹത്തിൽ നിന്നാണല്ലോ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയും കൊച്ചുപറമ്പിൽ മാർ കൂറിലോസ് തിരുമേനിയും സ്ഥാനമേറ്റതും മറ്റും. അധിക കാലതാമസം കൂടാതെ അദ്ദേഹം മലങ്കര സന്ദർശിക്കുകയും, യഥാർത്ഥ പാത്രിയർക്കീസായി ഈ സഭ അദ്ദേഹത്തെ സ്വീകരിച്ചു ബഹുമാനിക്കുകയും ചെയ്തു. കാലതാമസമെന്യേ അദ്ദേഹം വട്ടശ്ശേരിൽ തിരുമേനിയെ മുടക്കി. തുടർന്ന് ഈ സഭയിൽ ഭിന്നതയുമായി.

ഇതിനുപരി അനുസ്മരിച്ചിരിക്കുന്ന പ്രകാരം പ. ഔഗേൻ ബാവാ ശെമ്മാശ്ശനായി ശീമരാജ്യങ്ങൾ സന്ദർശിച്ചതു മേൽപറഞ്ഞ രണ്ടു പാത്രിയർക്കീസന്മാരും അവിടെ ജീവിച്ചിരുന്ന കാലഘട്ടത്തിലായിരുന്നു. അക്കാലത്ത് അദ്ദേഹത്തിന്റെ ആ പ്രദേശങ്ങളിലെ വിപുലമായ സഞ്ചാരവും അന്വേഷണങ്ങളും പഠനവും, ഈ രണ്ടു പാത്രിയർക്കീസന്മാരുമായി നേരിട്ടു പുലർത്തുവാനിടയായ സമ്പർക്കവും മറ്റും വഴിയായി, മാർ അബ്ദൽ മ്ശിഹാ പാത്രിയർക്കീസിനെ സുന്നഹദോസു കൂടി സ്ഥാനഭ്രംശം ചെയ്തു എന്ന ആരോപണം അടിസ്ഥാനരഹിതമാണെന്നും, അദ്ദേഹം ചില കാരണങ്ങളാൽ തുർക്കി ഗവണ്മെന്റിന്റെ അപ്രീതിക്കു പാത്രമായിത്തീർന്നതിനാൽ കേവലം ഫർമാൻ പിൻവലിക്കുക മാത്രമേ ഉണ്ടായിട്ടുള്ളു എന്നും മനസ്സിലാക്കുവാനിടയായി. അദ്ദേഹത്തെ അപ്പോഴും ആത്മീയനിലയിൽ പാത്രിയർക്കീസായി ആ പ്രദേശങ്ങളിൽ

എല്ലാവരും പരിഗണിച്ച് ആദരിച്ചിരുന്നു. ആത്മീയമായി പാത്രിയർക്കീസിനടുത്ത പല കാര്യങ്ങളും അദ്ദേഹം നിർവ്വഹിക്കുകയും ചെയ്തുകൊണ്ടിരുന്നു. ഈദൃശ വസ്തുതകളെല്ലാം മനസ്സിലാക്കിയ തിരുമേനി, മാർ അബ്ദൽ മശിഹാ ബാവായെ ശരിയായ സ്ഥാന സാധുത്വമുള്ള പാത്രിയർക്കീസായി അക്കാലം മുതൽതന്നെ ആദരിച്ചിരുന്നു. കാനോനികമായും സഭാപാരമ്പര്യമനുസരിച്ചും പൗരസ്ത്യ കാതോലിക്കായുടെ ഭരണപരിധിയിലുൾപ്പെടുന്ന മലങ്കരസഭ, അക്കാലത്തു പേർഷ്യാ രാജ്യത്തു നിലവിലില്ലാതെ അവശേഷിച്ചിരുന്ന കാതോലിക്കാ സിംഹാസനം മലങ്കരയിലേക്കു മാറ്റി സ്ഥാപിച്ചാൽ കൊള്ളാമെന്ന് ആഗ്രഹിച്ചുകൊണ്ടിരുന്ന കാലവുമായിരുന്നു. ഈ വിഷയവും തിരുമേനി രണ്ടു പാത്രിയർക്കീസന്മാരുമായി ചർച്ച ചെയ്തു. മലങ്കരയിലേയ്ക്കു ചില കത്തുകൾ തത്സംബന്ധമായി അയച്ചിരുന്ന കാര്യം പലർക്കും അറിയാവുന്ന വസ്തുതയാണ്. മാർ അബ്ദൽ മശിഹാ പാത്രിയർക്കീസ് മലങ്കരയിലേയ്ക്കു കാതോലിക്കാ സിംഹാസനം മാറ്റി സ്ഥാപിക്കുന്ന വിഷയത്തിൽ അനുകൂലിയും, എന്നാൽ മാർ അബ്ദുള്ള പാത്രിയർക്കീസ് അതിനു പ്രതികൂലിയുമാണെന്നായിരുന്നു തിരുമേനിക്കു മനസ്സിലാക്കുവാൻ സാധിച്ചത്. ഈ പശ്ചാത്തലത്തിലാണു തിരുമേനി പലസ്തീൻനാട് സന്ദർശനം കഴിഞ്ഞ് ഔഗേൻ റമ്പാനായി, 1908-ൽ നാട്ടിൽ മടങ്ങിയെത്തിയത്.

തിരുമേനി നാട്ടിൽ മടങ്ങിയെത്തി അധികകാലം കഴിയുന്നതിനു മുമ്പു മലങ്കരസഭ, പ്രതിസന്ധിയെ അഭിമുഖീകരിക്കുകയായി. 1909 ൽ ജോസഫ് മാർ ദീവന്നാസ്യോസ് കാലംചെയ്തു. തുടർന്ന് മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ ആയി. അധികം താമസിയാതെ മാർ അബ്ദുള്ള പാത്രിയർക്കീസ് ഇവിടെയെത്തി. പാത്രിയർക്കീസ് ബാവായും മാർ ദീവന്നാസ്യോസും തമ്മിൽ പല കാര്യങ്ങളാൽ നീരസത്തിലായി. തുടർന്ന് 1911 -ൽ പാത്രിയർക്കീസ്, മെത്രാപ്പോലീത്തായെ മുടക്കിയശേഷം മലങ്കരയിൽനിന്നു മടങ്ങിപ്പോയി.

തന്റെ മുടക്ക് തികച്ചും അകാരണമെന്നു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും ഈ സഭയിലെ ഒരു നല്ല പങ്ക് ആളുകളും വിശ്വസിച്ചിരുന്നതിനാൽ, ഇതിനുള്ള പോംവഴിയെക്കുറിച്ച് ചിന്തിച്ചപ്പോഴാണ് മാർ അബ്ദൽ മശിഹാ പാത്രിയർക്കീസിനെ അഭയം പ്രാപിക്കാമെന്നൊരാശയം ഉദയം ചെയ്തത്. അതിനുള്ള പരിശ്രമവുമാരംഭിച്ചു. എന്നാൽ അപ്പോഴേയ്ക്കു മലങ്കരസഭ പാത്രിയർക്കീസു കക്ഷിയെന്നും മെത്രാൻ കക്ഷിയെന്നും രണ്ടായി പിളർന്നുകഴിഞ്ഞിരുന്നു. കണ്ടനാട്, അങ്കമാലി, കൊച്ചി എന്നീ വടക്കൻ ഭദ്രാസനങ്ങൾ ഏതാണ്ട് പൂർണ്ണമായും, കോട്ടയം ഭദ്രാസനത്തിലെ അഗണ്യമല്ലാത്ത ഒരു വിഭാഗവും പാത്രിയർക്കീസ് കക്ഷിയിൽ ഉറച്ചു നിലകൊണ്ടു. തെക്കൻ ഭദ്രാസനങ്ങൾ മിക്കവാറും

മെത്രാൻ കക്ഷിയിലും ഉറച്ചു നിന്നു. ഈ കക്ഷിതിരിവിൽ, ഒരു വടക്കനായ ഔഗേൻ റമ്പാനും പാത്രിയർക്കീസ് കക്ഷിയായി തന്നെ നിലകൊള്ളേണ്ട സാഹചര്യമാണുണ്ടായിരുന്നത്. ഈ സാഹചര്യത്തിലാണ് 1912-ൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെയും അനുയായികളുടെയും പരിശ്രമഫലമായി, മാർ അബ്ദൽ മശിഹാ പാത്രിയർക്കീസ് മലങ്കരയിൽ ആഗതനായത്. അദ്ദേഹം സുന്നഹദോസിനാൽ മുടക്കി ബഹിഷ്കരിക്കപ്പെടുകയും, തന്മൂലം ആത്മീയനല്വരം നഷ്ടപ്പെടുകയും ചെയ്ത ആളാണെന്ന് ഈ സഭ നേരത്തെ സ്വീകരിച്ച നിലപാടിൽ ഉറച്ചുനിന്നുകൊണ്ട്, പാത്രിയർക്കീസ് കക്ഷിക്കാർ അദ്ദേഹത്തെ സ്വീകരിച്ചില്ല. എന്നാൽ "വിശ്വാസത്തിൽ ഭിന്നതയി"ല്ലാതിരിക്കെ, സ്വാർത്ഥതയും അധികാരഭ്രമവും മൂലം ഒരു സിംഹാസനത്തിനു രണ്ടു പാത്രിയർക്കീസന്മാരോ മെത്രാപ്പോലീത്തന്മാരോ വാഴിക്കപ്പെടുവാനിടയായാൽ, ആദ്യത്തെയാൾ ഭരണം നടത്തുകയും രണ്ടാമൻ പ്രവൃത്തിരഹിതനായിരിക്കയും ചെയ്യണം (ഹൂദായ 7:1) എന്ന കാനോൻ നിർദ്ദേശത്തെ അവലംബിച്ചുകൊണ്ട്, മെത്രാൻ കക്ഷിക്കാർ കാനോനിക പാത്രിയർക്കീസ് എന്ന നിലയിൽ അദ്ദേഹത്തെ സ്വീകരിച്ചു. അദ്ദേഹം മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ മുടക്കു തീർത്തു.

മാർ ജോസഫ് ദീവന്നാസ്യോസിന്റെ കാലം മുതൽതന്നെ ഇവിടെ ആഗ്രഹിച്ചിരുന്നപ്രകാരം, പേർഷ്യാ രാജ്യത്തു പിൻതുടർച്ചക്കാരില്ലാതെ അവശേഷിച്ചിരുന്ന പൗരസ്ത്യ കാതോലിക്കാ സിംഹാസനം മലങ്കരയിലേയ്ക്കു മാറ്റി സ്ഥാപിക്കുന്നതിൽ സഹകരിക്കുകയും ചെയ്തു. നിരണത്തു വച്ച് മുറിമറ്റത്തിൽ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ പൗരസ്ത്യ കാതോലിക്കായായി വാഴിച്ചു. തന്റെ പലസ്തീൻ നാട് സന്ദർശനകാലത്ത് മാർ അബ്ദൽ മശിഹാ പാത്രിയർക്കീസിനെക്കുറിച്ച് ലഭിച്ചിരുന്ന യഥാർത്ഥ വിവരങ്ങളും അദ്ദേഹത്തോടു തോന്നിയിരുന്ന ഭക്തിയും ആസ്പദമാക്കിയും മലങ്കരയിൽ കാതോലിക്കാ സിംഹാസനം സ്ഥാപിച്ചു കാണണമെന്ന് തനിക്കുണ്ടായിരുന്ന അതിയായ ആഗ്രഹത്തിന്റെ പ്രേരണയാലും, പ്രത്യേകിച്ചു സ്ഥാനമേൽക്കുന്ന ആൾ, സ്വപിതാവിന്റെ ഗുരുവെന്ന നിലയിൽ തനിക്ക് കൂടുതൽ ആദരണീയനായിരുന്നതിനാലും, ഇവിടുത്തെ കക്ഷി ഭിന്നതയും മറ്റും അവഗണിച്ചുകൊണ്ട് ഔഗേൻ റമ്പാൻ നിരണത്തു പോയി ആ സ്ഥാനാരോഹണ ശുശ്രൂഷയിൽ സംബന്ധിച്ചു. വടക്കൻ പ്രദേശത്തെ പാത്രിയർക്കീസ് കക്ഷിയുടെ മദ്ധ്യത്തിൽ തുടർന്നു ജീവിക്കേണ്ടിയിരുന്ന അദ്ദേഹത്തിന്റെ ഈ പ്രവൃത്തി തീർച്ചയായും അല്പം ഒരു കടന്ന കൈയായിരുന്നു. എന്നാൽ തുടർന്നദ്ദേഹം സ്വന്തം നാട്ടിൽ വന്ന് പാത്രിയർക്കീസ് കക്ഷിയായി തന്നെ പ്രവർത്തിക്കുകയാണുണ്ടായത്. അപ്പോഴേക്ക് കണ്ടനാട്, അങ്കമാലി ഭദ്രാ

